അന്തർഭാരതീയ പുസ്തകമാല

# പഞ്ചാബി കഥകൾ

സമ്പാദകൻ

ഡോ: ഹർഭജന സിംഗ്

വിവർത്തനം :

പി. കെ. മണി



നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ

ആദ്യമുദ്രണം : 1970 ( കാർത്തിക 1892)
ഒന്നാമത്തു് റീപ്രിൻറ് 1988(കാർത്തിക 1910)

വില : രൂ. 16.00

KATHA PUNJAB (*Malayalam*)

പ്രസാധകർ : ഡയറക്ടർ, നഷണൽ ബുക്ക്ട്രസ്റ്റ്, ഇന്ത്യ,
എ. 5, ഗ്രീൻപാർക്ക്, ന്യൂ ഡൽഹി—110016.

# അവതാരിക

പഞ്ചാബി കഥകളുടെ തുടക്കം പഞ്ചാബി സാഹിത്യത്തിനോടൊപ്പം തന്നെയാണ്. എന്നിരുന്നാലും പഞ്ചാബി സാഹിത്യത്തിന് അതിന്റേതായ സവിശേഷതകളുണ്ട്. പക്ഷേ പഞ്ചാബി സാഹിത്യത്തിന്റെ നിരന്തരധാരയുടെ പരിപൂർണ്ണാതിർത്തികൾ ഭാരതീയ സാഹിത്യത്തിന് പ്രത്യേകിച്ച് ഉത്തരഭാരത സാഹിത്യത്തിന് അനുരൂപമായിതന്നെ അവശേഷിച്ചു. ഹിന്ദിഭാഷയിൽ രാജാക്കന്മാരെപ്പററി സാഹിത്യരചനകൾ നടന്നുകൊണ്ടിരുന്നപ്പോഴും മറാഠിയിൽ പവാഡാ സാഹിത്യം രൂപംകൊണ്ടിരുന്നപ്പോഴും പഞ്ചാബി ഭാഷയിൽ 'വീരഗാഥ'കൾ ജനിക്കുകയായിരുന്നു. 'വീരഗാഥ'കൾ അതായത് പഞ്ചാബിന്റെ വീര്യത്തെക്കുറിച്ചുള്ള കഥകൾ, കാവ്യരൂപത്തിലാണ് പ്രതിപാദിക്കുന്നത്. ഈ കാവ്യരൂപത്തിന്റെ അവിഭാജ്യഘടകമാണ് കഥ ഈ 'വീരഗാഥ'കളിലെ നായകന്മാർ സാമൂഹ്യക്രമമനുസരിച്ച് ജനനേതാക്കളായിരുന്നു. ഈ കാവ്യങ്ങൾ സാധാരണ ജനങ്ങളെ പാടികേൾപ്പിച്ചുപോന്നു. പഞ്ചാബികൾക്ക് തങ്ങളുടേതായ ഒരു രാജ്യം പഞ്ചാബിൽ ഉണ്ടായിരുന്നില്ല.

പഞ്ചാബിലെ ഗ്രാമങ്ങൾക്ക്, തങ്ങളുടെ രക്ഷാനടപടികൾ സ്വയം നിർവ്വഹിക്കേണ്ടിയിരുന്നു. വിദേശികൾ സായുധസൈന്യവുമായി ആക്രമിക്കുമ്പോഴൊക്കെ, ജനങ്ങൾക്ക് തങ്ങളുടെ വസ്തുക്കളും മാനവും രക്ഷിക്കാൻവേണ്ടി പൊരുതേണ്ടതായി വന്നിരുന്നു. ഈ സമരങ്ങളിലെ വീരശൂരന്മാരുടെ പരാക്രമങ്ങളെ പാടിപുകഴ്ത്തിയിരുന്നു. ഈ വീരകഥകൾ തന്നെയാണ് പഞ്ചാബിലെ വീരന്മാരുടെ ചോര സദാ ചൂടുപിടിപ്പിച്ചു നിർത്തിയിരുന്നത്; വരാനിരിക്കുന്ന എല്ലാ കഷ്ടതകളേയും എതിരിടാൻ എന്നും തയാറാക്കിനിർത്തിയിരുന്നത്. ഈ യുദ്ധകഥകളുടെ നായകന്മാർ പഞ്ചാബിന്റെ മണ്ണിൽ ജനിച്ചുവളർന്നവരാണ്. ജനങ്ങൾക്ക്, തങ്ങളുടെ ബന്ധുമി

ത്രാദികളുണ്ടായിരുന്നു. കള്ളത്തരത്തിനും ഭീരുത്വത്തിനും ഇട മുണ്ടായിരുന്നില്ല. എന്തുകൊണ്ടെന്നാൽ ഈ 'വീരഗാഥ'കൾ സാധാരണജനതയുടെ മുന്നിൽ പാടിപ്പോന്നു. അതുകൊണ്ടു് ഇവയിൽ ആരെപ്പററിയും വ്യാജപ്രശംസയ്ക്കു സാദ്ധ്യത ഇല്ലാ യിരുന്നു. ഏതെങ്കിലും യുദ്ധത്തിൽ പരാജയമടഞ്ഞ നായക ന്മാരുടെ 'വീരഗാഥ'കൾ രചിക്കപ്പെട്ടിരുന്നില്ല. ജന-നായ കൻ, ജനഗായകൻ, ജനശ്രോതാവു്! പഞ്ചാബി കഥകളുടെ ഈ പ്രാരംഭരൂപം തന്നെ എന്നന്നേയ്ക്കുമായി പഞ്ചാബി സാ ഹിത്യസൃഷ്ടിയെ നിർദ്ധാരണം ചെയ്തു.

ഇക്കാലത്തു് ഈ 'ഗാഥ'കൾ സുലഭമല്ല. പക്ഷേ, ഇന്നും ഇതിന്റെ സൂചനകൾ ഗുരുഗ്രന്ഥത്തിൽ സുരക്ഷിതമാണു്. ഗുരു ഗ്രന്ഥം പഞ്ചാബിഭാഷയിലെ ഏററവും പഴയ പ്രാമാണിക ഗ്രന്ഥമാണു്. ഈ ഗ്രന്ഥത്തിലെ ഒരക്ഷരംപോലും മാററാൻ ആർക്കും അനുവാദമില്ല. അതുകൊണ്ടു് ഈ ഗ്രന്ഥത്തിലെഴുത പ്പെട്ടിട്ടുള്ള സൂചനകൾ ഈശ്വരന്റെ കല്പനകൾപോലെ നാം ഇഷ്ടപ്പെടുന്നു. മാലിക് മുരീദ്, ചന്ദ്ര ഹഡാ സോഹിംയാ, റായ് കമാൽ, ടുംഡാ അസരാജ്, ലല്ലാബഹലിമാം, ജോഘാ പീരോം പുർബാനി, റായ മഹസാ ഹസനി, മൂദാ തുടങ്ങിയ അനേകം പേരുകളെ സംബന്ധിച്ച 'വീരഗാഥ'കളുടെ വർണ്ണന ഗുരുഗ്രന്ഥത്തിൽ ഉണ്ടു്.

പക്ഷേ ഈ കാവ്യകഥകൾ ഛന്ദസ്കൃതങ്ങളാണു്. അക്കാ ലത്തു് കവിതയുടെ ഒരവയവം മാത്രമായിരുന്നു കഥ. കഥ യ്ക്കു ഒരു സ്വതന്ത്രരൂപമുണ്ടായിരുന്നില്ല. സ്വതന്ത്രകഥാരൂപ ത്തിന്റെ ആവിർഭാവം ഗുരുനാനക്കിന്റെ കാലത്താണു്. ഗുരു നാനക്കു് പഞ്ചാബിന്റെ വിരാടംപുരുഷനായിരുന്നു. അദ്ദേ ഹത്തിന്റെ ബഹുമുഖങ്ങളായ പ്രതിഭാവിശേഷം പഞ്ചാബി ന്റെ വിവിധ തുറകളിൽ സ്വാധീനം ചെലുത്തി. പഞ്ചാ ബിനെ പഞ്ചനദികളുടെ രാജ്യം എന്നു് വിളിക്കുന്നു. ഗുരു നാനക്കിനെ പഞ്ചാബിലെ ആറാമത്തെ നദിയായി പരിഗ ണിച്ചാൽ അതു് ഉചിതമാവുകതന്നെ ചെയ്യും. പഞ്ചാബിലെ അഞ്ചു നദികളും പഞ്ചാബിനെ നനച്ചു് പുഷ്ടിയുള്ളതാക്കിയ

ത്തുപോലെ ഗുരുനാനക്കു് പഞ്ചാബിലെ ജനങ്ങളുടെ മനസ്സിനെ നനച്ചു് ആർദ്രമാക്കിത്തീർത്തു.

'പഞ്ചാബ് ന ഹിന്ദു, ന മുസൽമാൻ
പഞ്ചാബ് ജിന്ദാ ഗുരു ദേ നാം തേ'

(പഞ്ചാബ് ഹിന്ദുവല്ല, മുസൽമാനല്ല, പഞ്ചാബ് നിലനില്ക്കുന്നതു് ഗുരുവിന്റെ നാമത്തിലാണു്.)

പഞ്ചാബിലെ കഥാസാഹിത്യത്തിന്റെ ആരംഭവും ഗുരുനാനക്കിന്റെ പേരിനോടു് ബന്ധപ്പെട്ടാണു്. പഞ്ചാബിയിൽ എഴുതപ്പെട്ടിട്ടുള്ള കഥകളും ഗുരുനാനക്കിന്റെ പേരിനു ചുററുമായി വികാസം പ്രാപിച്ചവയാണു്. ഈ കഥകളെ 'സാഖീ' എന്നു പറയുന്നു. ഈ 'സാഖീ' കളിലെ നായകൻ പഞ്ചാബിലെ ജനനേതാവായ ഗുരുനാനക്കാണു്. ഇങ്ങനെയാണെങ്കിലും ഇന്നു് ഈ 'സാഖീ'കളെ ധാർമ്മികകഥകളെന്നു് വിളിക്കാം. പക്ഷേ, ഇവയിൽ ആധുനികഗദ്യകഥകളുടെ ബീജം ഉൾക്കൊണ്ടിട്ടുണ്ടു്. ഗുരുനാനക്കിന്റെ ആചാരവിചാരങ്ങൾ വർഗ്ഗീയചിന്തക്കതീതമായിരുന്നു. 'സാഖീ' കർത്താക്കളുടെ ചിന്താഗതിയിലും വർഗ്ഗീയതയുടെ നിറമില്ല. ഈ കഥകൾ വർഗ്ഗീയതയിൽ നിന്നു് മാത്രമല്ല, പ്രാദേശികസങ്കീർണ്ണതയിൽ നിന്നും വിമുക്തമാണു്. ഗുരുനാനക്കു് ഭാരതത്തിലങ്ങോളമിങ്ങോളം സഞ്ചരിച്ചു. ഭാരതത്തിനു പുറത്തും അദ്ദേഹം സഞ്ചാരം നടത്തി. ഈ 'സാഖി'കൾ അനേകതരത്തിലുള്ള ജീവജാലങ്ങളേയും, രാജ്യങ്ങളേയും, കാലാവസ്ഥകളേയും, മനുഷ്യരേയും സംബന്ധിച്ചവയാണു്. ഇവയിൽ രാജാക്കന്മാരും അവരുടെ പാർശ്വവർത്തികളുമുണ്ടു്. പാവപ്പെട്ട മരപ്പണിക്കാരും. ധർമ്മകർമ്മങ്ങളിൽ നിരതനായ സന്യാസിയുണ്ടു്. എല്ലാ രീതിയിലുമുള്ള ധാർമ്മികത്വത്തിൽനിന്നും വേർപെട്ട കൊലപാതകിയും, കള്ളനും, ചതിയനും, കവച്ചക്കാരനും, രാക്ഷസനും ഉണ്ടു്. ഗുരുനാനക്കിനെ സംബന്ധിച്ചതായിരുന്നുവെങ്കിലും ഓരോ കഥയും ജീവിതത്തിന്റെ നവീനവീക്ഷണങ്ങൾ ഉൾക്കൊള്ളുന്നതാണു്. ജീവിതത്തിലെ ചില മൗലികഘടകങ്ങളെ പ്രകാശിപ്പിക്കുന്നതാണു്. ഇവകളിൽ ജീവന്റെ ബ

ഖമുഖങ്ങളായ വൈവിദ്ധ്യങ്ങളുമുണ്ട്, ഗാംഭീര്യമുണ്ട്. രൂപ മാതൃകയിൽ ഈ 'സാഖീ'കൾ ഇന്നത്തെ ചെറുകഥകളുമായി വളരെ സാമ്യമുള്ളതാണ്. 'സാഖീ'സാഹിത്യം കഥകളെ വർണ്ണനാത്മകമായ പ്രതിപാദനരീതിയിൽനിന്ന് മുക്തമാക്കി എന്നുള്ളതാണ് എല്ലാററിലും തെളിഞ്ഞുകാണുന്ന സത്യം. ഭക്തകഥകളെപ്പോലെ ഈ സാഖികൾ നീണ്ടതല്ല. ദേവീദേവന്മാരുടെ അസാധാരണത്വത്തിലൂടെ ശ്രോതാക്കളെ (വായനക്കാരെ) ഭയപ്പെടുത്തുന്നുമില്ല. വിശ്വകഥകളെപ്പോലെ മനസ്സിനെ രമിപ്പിക്കുക മാത്രമല്ല അതിന്റെ ഉദ്ദേശം. ഇതിന്റെരൂപം സംക്ഷിപ്തമാണ്. ഇതു് ഉദ്ദേശപൂർണ്ണമാണ്. മനുഷ്യനെ സംബന്ധിച്ച പ്രത്യക്ഷജ്ഞാനംപോലെ ഈ സംക്ഷിപ്തത അർത്ഥവത്താണ്.

ഈ സാഖീകൾ രണ്ടു രണ്ടര ശതാബ്ദങ്ങളായി എഴുതപ്പെട്ടുപോന്നു. ഇവ പഞ്ചാബി വായനക്കാരിലും ശ്രോതാക്കളിലും ഒരു നവീനരീതിയിലുള്ള സാഹിത്യാഭിരുചിയുടെ അടിത്തറപാകി. ഈ രചനകളുടെ സ്വാധീനം പഞ്ചാബി കവിതകളിലും ചെന്നെത്തി. ചെറുകഥകളുടെ രചന വൃത്തങ്ങളിലും പ്രാസങ്ങളിലുംകൂടി ആകുവാൻ തുടങ്ങി. ഭായി ഗുരുദാസ് ഗാനശൈലിയിൽ ഇരുപത്തിമൂന്നോളം ചെറുകഥകളെഴുതിട്ടുണ്ട്. ഇവയിൽനിന്ന് ഒന്നെങ്കിലും ഗദ്യത്തിലാക്കിയാൽ ആധുനികചെറുകഥകളുടെ സ്വഭാവം കാണുവാൻ കഴിയും. ഈ കഥകളുടെ ആധാരം വ്യക്തിഗതങ്ങളായ അനുഭവങ്ങളല്ല, മറിച്ച് പ്രചാരത്തിലിരിക്കുന്ന കഥകളാണ് എന്ന വ്യത്യാസം മാത്രമേ ഉള്ളൂ. എന്നാൽ ഈ കൃതികൾ വായിക്കുമ്പോൾ പ്രബന്ധവും, ചെറുകഥയും തമ്മിലുള്ള വ്യത്യാസം അനായാസമായി സ്പഷ്ടമാകും.

മദ്ധ്യകാലഘട്ടത്തിലെ പഞ്ചാബികഥകൾക്ക് രണ്ട് വിഭാഗങ്ങളുണ്ട്: പഞ്ചാബി ആഖ്യാനങ്ങൾ, ദശഗ്രന്ഥത്തിന്റെ *ത്രിയാചരിത്രം അഥവാ ചരിത്രോപാഖ്യാനം. ഈ കൃതികൾ

* പുരുഷന്മാർക്ക് മനസ്സിലാക്കാൻ കഴിയാത്ത സ്ത്രീയുടെ ചരിത്രം.

വായിക്കുമ്പോൾ മദ്ധ്യമകാലത്തുതന്നെ പഞ്ചാബിസാഹിത്യം ആധുനികതയെ സ്വീകരിക്കുവാൻ തുടങ്ങിയെന്നു് തോന്നും. വ്യക്തിത്വത്തിന്റെ ആവിർഭാവം ആധുനികത്വത്തിന്റെ ഏററവും വലിയ സവിശേഷതയാണു്. നമ്മുടെ പ്രാചീന മാദ്ധ്യമയുഗങ്ങളിൽ മനുഷ്യജീവാത്മാവാണുണ്ടായിരുന്നതു്. വ്യക്തിയല്ല. ഒരു ജീവാത്മാവിനെ മറെറാരു ജീവാത്മാവുമായി വ്യത്യസ്ത രൂപത്തിൽ തിരിച്ചറിയുക വിഷമമായിരുന്നു. എന്തുകൊണ്ടെന്നാൽ എല്ലാ ജീവാത്മാവിനും പൊതുവായ ഒരു 'പോസു്' ഉണ്ടായിരുന്നു. അതേ 'പോസി'നെ നമ്പി അതിന്റെ ജീവിതം അവസാനിക്കുന്നു. ഈ ജീവാത്മാവു് പ്രബന്ധങ്ങളുടെയും കഥകളുടേയും സ്ഥിരമായ പാത്രമാണു്. അവയിൽ വികാസത്തിന്റെ പ്രതീക്ഷകളുണ്ടാവാതിരിക്കാനുള്ള സാദ്ധ്യതയുണ്ടായിരുന്നു. ശ്രേഷ്ഠതയും വീരത്വവുമുള്ള കഥാപാത്രങ്ങൾ ഋജുശീലന്മാരായിരുന്നു. അവക്കു് തങ്ങളുടെ സ്വതന്ത്രമായ ഇച്ഛാശക്തിയെക്കുറിച്ചു് തിരിച്ചറിവുണ്ടായിരുന്നില്ല. തങ്ങളുടെ അത്ഭുതകരവും അസാധാരണവുമായ സവിശേഷതയെ പ്രകടിപ്പിക്കുന്നതിനുള്ള ശീലവുമില്ലായിരുന്നു. മനുഷ്യൻ ശോകാകുലനും ലൗകികബന്ധങ്ങളിൽ കുരുങ്ങിയവനുമായിരുന്നു. ഈ ബന്ധങ്ങളിൽ പരിവത്തനത്തിനുള്ള പ്രത്യേക സൗകര്യം ഉണ്ടായിരുന്നില്ല. ലൗകികജീവിതത്തിൽ മനുഷ്യൻ പ്രജയായിരുന്നു. മതപരമായ ബന്ധുത്വത്തിൽ അവൻ ഈശ്വരന്റെ സേവകനോ ദാസനോ ആയിരുന്നു. വാസ്തവം പറഞ്ഞാൽ പ്രാചീന-മദ്ധ്യയുഗങ്ങളിലെ സാമൂഹ്യവ്യവസ്ഥയുടെ അടിസ്ഥാനം ദാസ്യമായിരുന്നു. പഞ്ചാബി ആഖ്യായികകളും ത്രിയാചരിത്രവും ഈ ദാസ്യത്തിന്റെ വിരുദ്ധവിപ്ലവത്തിന്റെ ശബ്ദമാണു്. ദാസൻ സഹജസ്വഭാവത്തോടേ തല നേരെയാക്കി കഴുത്തു് ഉയത്തിപ്പിടിച്ചു്, ''ഇതുവരെ നടന്നതൊക്കെ നടന്നു. ഇനി അങ്ങോട്ടു് ഇത്തരത്തിലുള്ള ദാസ്യം നടപ്പില്ല'', എന്നു പറയുന്ന പ്രതീതിയാണുള്ളതു്. പഞ്ചാബിന്റെ ആഖ്യായികളിൽ മദ്ധ്യയുഗത്തിലെ ജീവിതമൂല്യങ്ങൾ പൊട്ടുന്നതായി കാണുന്നുണ്ടു്. പെൺമക്കൾ അച്ഛ

നമ്മമാരുടെ മേധാവിത്വത്തെ നിഷേധിച്ചു. അന്തർദ്ദേശീയ വും, ദേശീയവുമായ പ്രേമം (സസ്സി പുന്നു, സാഹനി മഹി വാൽ) ഉടലെടുത്തു. നിഷിദ്ധബന്ധങ്ങളിൽപോലും പ്രേമ ത്തിന് സ്വീകരണം കിട്ടി. (മിർജാ സാഹിബാം) സ്ത്രീക ളിലും എതിരിടാനുള്ള സാഹസത്തിന്റെ പ്രവണതയുണ്ടായി. ജീവാത്മാവു് വ്യക്തി ആവുകയായിരുന്നുവെന്നും, മനുഷ്യൻ അവന്റെ സ്വതന്ത്രമായ ഇച്ഛാശക്തിയുടെ വിളംബരം നടത്തു കയായിരുന്നുവെന്നും വ്യക്തമാണ്. 'ത്രിയാചരിത്ര'ങ്ങളിൽ സ്ത്രീയുടെ ഇച്ഛാശക്തി പ്രതികാരം ചെയ്യാൻ തീരുമാനിച്ചിരു ന്നു. നൂററാണ്ടുകളിലെ ദാസ്യത്തിന്റെ പ്രതീകമാണു്, സ്ത്രീ. ഒരു വശത്തു് ഗുരുഗോവിന്ദസിംഗിനെപോലെയുള്ള ജനനേ താക്കൾ, അടിച്ചമർത്തപ്പെട്ട പ്രജകളെ സുൽത്താന്മാരുടെയും, ചക്രവർത്തിമാരുടെയും, മേധാവിത്വത്തിൽനിന്നു് മോചിപ്പി ക്കാൻ പ്രതിജ്ഞയെടുത്തു. മറുവശത്തു് സാഹിത്യത്തിൽ മുക്തിയുടെ ചിന്തനം മുരിനിവക്കുകയായിരുന്നു. സാഹിത്യ സമരം ജീവിതസമരത്തിനു സമാന്തരമായി നീങ്ങുകയായി രുന്നു. പ്രേമകഥകളുടെ കാതൽ ആയ സുന്ദരികൾ, ചന്ദ്രിക, ചരിത്രോപാഖ്യാനത്തിലെ സ്ത്രീ ഇവ ദാസ്യചിന്തനത്തിൽ നിന്നിരുന്ന മനുഷ്യബന്ധങ്ങളെ വെല്ലുവിളിക്കുകയായിരുന്നു. ഈ വെല്ലുവിളി, കഥയുടെ മാദ്ധ്യമത്തിലൂടെ അവതരിപ്പിക്കാ വുന്നത്ര ഭംഗിയിൽ നമ്മുടെ മറേറതെങ്കിലും സാഹിത്യവിദ്യ യുടെ മാദ്ധ്യമത്തിലൂടെ സാധിക്കുമായിരുന്നില്ല. വിപ്ലവ ചിന്തനത്താൽ മാത്രം ഈ കഥകൾ പഞ്ചാബിലെ ജനങ്ങളുടെ ജീവിതത്തിൽ ഇത്ര അഗാധമായി ചെന്നെത്തി. പഞ്ചാബി സാഹിത്യത്തിലെ വിപ്ലവം പുരാണമൂല്യങ്ങളെ വിദ്ധ്വംസ നം ചെയ്യുന്നതോടൊപ്പം ആധുനികമൂല്യങ്ങളെ സ്ഥാപിക്കുക യും ചെയ്യുന്നു. ത്രിയാചരിത്രങ്ങളിൽ പഴയ മാന്യതകളും, ജീ വിതമൂല്യങ്ങളും ധ്വംസിക്കപ്പെടുന്നു. പ്രേമകഥകളിൽ പുതിയ അധികാരങ്ങളുടെ സ്ഥാപനത്തിനുള്ള പ്രയാസവുമുണ്ടു്. ആധു നികയുഗത്തിന്റെ ആരംഭത്തിനുമുമ്പുതന്നെ പഞ്ചാബിസാ ഹിത്യകാരന്മാർക്കു് ജീർണ്ണിച്ച ജീവിതമൂല്യങ്ങളുടെ ധ്വംസന

ത്തിനും നവീനമൂല്യങ്ങളുടെ സ്ഥാപനത്തിനും ഉള്ള അനന്തരാവകാശം കിട്ടിക്കഴിഞ്ഞിരുന്നു. ഈ കഥകളുടെ ഒരു വലിയ പ്രത്യേകത ഇവയുടെ മാനുഷികസങ്കല്പവും ദേശചിന്തനവുമാണു്. പഞ്ചാബിൽ അവതാരസങ്കല്പങ്ങൾക്കു് വികാസം പ്രാപിക്കുവാനുള്ള അവസരംതന്നെ കിട്ടിയില്ല. അതിന്റെ പരിണാമസ്വരൂപത്തിന്റെ സങ്കീർണ്ണമായ സമയത്തു് മനുഷ്യനു് ഈശ്വരനെ വിചാരിക്കാൻ കഴിയും. പക്ഷെ മന്ത്രശക്തിയാൽ ഈശ്വരനെ ഭൂമിയിൽ വരുത്താൻ സാധിക്കുകയില്ല. മനുഷ്യനു തന്റെ ക്ലേശത്തെ അകററാനുള്ള പ്രയത്നം സ്വയം ചെയ്യേണ്ടിയിരിക്കുന്നു. അവതാരപുരുഷന്റെ കഥാവസാനം നിശ്ചയമായും സുഖപര്യവസായിയായിരിക്കും. പക്ഷേ, മനുഷ്യന്റെ കഥയുടെ അന്ത്യം വിജയമോ പരാജയമോ ആവാൻ ഇടയുണ്ടു്. ഇയാളുടെ അവസ്ഥാന്തരസ്വരൂപമുള്ള കഥയിൽ വൈവിധ്യങ്ങളുണ്ടാവുന്നു; ഏകത്വവും.

വീർ സിംഗിനെ പഞ്ചാബിസാഹിത്യത്തിന്റെ സ്ഥാപകനായി കരുതപ്പെടുന്നു. വീർ സിംഗു് പഞ്ചാബിഭാഷയിൽ ആദ്യമായി നോവലെഴുതി. വാസ്തവത്തിൽ ഈ നോവൽ നീണ്ട കഥ തന്നെയാണു്. ഈ കഥകൾ സ്വഭാവഗുണത്തിലും പാരമ്പര്യത്തിലും മേന്മയേറിയവയാണു്. 'സുന്ദരി', 'സത്വന്തകൗർ' എന്നിവ ഗഹനമായ ധാർമ്മികധാരയുള്ള കൃതികളാണു്. പക്ഷേ, ഇവയിൽ കഥ വ്യക്തിയുടെ വിശ്വാസത്തിനും അപ്പുറത്തേയ്ക്കു നീങ്ങുന്നു; കാലുകൾ ഭൂമിയിൽനിന്നു് ഇളകുവാൻ സമ്മതിക്കുന്നില്ല. അഗാധമായ സങ്കീർണ്ണതയും നിർഭയമായ എതിർപ്പും ഈ കഥകളുടെ ഓരോ വരിയിലും ഉൾക്കൊണ്ടിട്ടുണ്ടു്. പഞ്ചാബിയിലെ ആധുനിക ചെറുകഥകളുടെ ഉത്ഭവം നാനക്കു് സിംഗിന്റെ കാലംമുതൽക്കാണെന്നു് കരുതണം. നാനക്കു് സിംഗിന്റെ കാലത്തോടേ ഇടത്തരക്കാർ ആവിർഭവിച്ചിരുന്നു. ഇടത്തരക്കാരുടെ ചരിത്രത്തിന്റെ സവിശേഷത അവരുടെ വഴങ്ങുന്ന സ്വഭാവഗുണമാണു്. അവരുടെ ഒരു വിശ്വാസവും ദൃഢമോ, സ്ഥിരമോ അല്ല. പുതിയ ബന്ധങ്ങളുണ്ടാക്കുന്നതിൽ അവർക്കു് സങ്കോചമില്ല.

നാനക്ക്സിംഗിൻെറ ശ്രദ്ധ നഗരത്തിലാണു്. നഗരജീവിതംപോലെ അദ്ദേഹത്തിൻെറ കഥകളിൽ വൈവിദ്ധ്യവും അനിശ്ചിതത്വവുമുണ്ടു്. ഇതു് സ്ഥിരമായ മാനുഷികബന്ധങ്ങളുടെയോ, നിത്യമായ സ്വഭാവങ്ങളുടേയോ കഥയല്ല. ഓരോ നിമിഷവും സംഭവിക്കാനിരിക്കുന്ന പുതിയ മനുഷ്യാനുഭവങ്ങളുടെ കഥയാണു്. ഇവയിൽ പഴയ എതിർപ്പില്ല. പഴയ ഭാവുകപ്രേമങ്ങളില്ല. ഈ കഥാസൃഷ്ടികളുടെ മുഖം സങ്കീർണ്ണതയ്ക്കു നേരേയല്ല. ധർമ്മത്തിനു നേരെയല്ല. ശാരീരികാവശ്യങ്ങഠംക്കു നേരേയുമല്ല. നാനക്കിൻെറ കൃതികളിൽ അഗാധമായ ജീവിതവീക്ഷണങ്ങളുമില്ല. അദ്ദേഹത്തിൻെറ വിജയം, സഹജമായ മദ്ധ്യവർഗ്ഗചിന്തനത്തിൽ അടിയുറച്ചതാണു്. അറിയാതെതന്നെ അദ്ദേഹം പഞ്ചാബിസാഹിത്യവീക്ഷണത്തെ പല ദൗർബ്ബല്യതയിൽനിന്നും വിമോചിപ്പിച്ചു. ഈ കഥാസംഗ്രഹത്തിൽ ഉഠംക്കൊള്ളിച്ചിട്ടുള്ള ''ചീട്ടുകളിശീലം'' തികച്ചും മദ്ധ്യവർഗ്ഗക്കാരുടേതായ ജീവിതരീതിയെ ആസ്പദമാക്കി എഴുതിയ കഥയാണു്. ഈ ജീവിതരീതിയാണു് നാനക്കു് സിംഗിൻെറ കലയുടെ ആദിയും അന്തവും. പഞ്ചാബി ആധുനികത്വത്തിൻെറ ആരംഭം ഇതേ മദ്ധ്യബിന്ദുവിൽനിന്നാണുണ്ടാകുന്നതു്.

നാനക്കു് സിംഗിനുശേഷം പഞ്ചാബികഥാലോകത്തിൽ പ്രമുഖൻ ഗുർബക്ഷ്സിംഗാണു്. ഗുരുബക്ഷ്സിംഗ് പഞ്ചാബികഥകളെ കുറെക്കൂടി മുന്നോട്ടും പിന്നോട്ടും കൊണ്ടുപോകുന്നു അദ്ദേഹം കഥയെ ജീവിതവീക്ഷണത്തോടു ബന്ധപ്പെടുത്തിയിട്ടു് പുതിയ രൂപം നൽകി. പക്ഷേ, അദ്ദേഹത്തിൻെറ മദ്ധ്യവർഗ്ഗപരമായ സങ്കൽപ്പം നാനക്കു് സിംഗിൻെറതുപോലെ സഹജമല്ല. അദ്ദേഹത്തിൻെറ പാദങ്ങഠം ഭാവുകാദർശത്തിൻെറ ഭൂമിയിലാണു്. സഹജയാഥാർത്ഥ്യത്തിലല്ല. മദ്ധ്യവർഗ്ഗീയ ജീവിതയാഥാർത്ഥ്യങ്ങളും, ആദർശവ്യാപ്തിയുടെ ജീവിതവുമാണു്. കഥ പൊതുവായി വ്യാപ്തിയിൽനിന്നുത്ഭവിച്ചു് വ്യാപ്തിയിൽതന്നെ അവസാനിക്കുന്നു. നാനക്കുസിംഗിൻെറ കൃതികളിൽ വ്യാപ്തിയുടെ മുഖം ദൈനികയാഥാർത്ഥ്യങ്ങളിലേ

ക്കാണ്. ഗുരബക്ഷ്സിംഗിൻെറ വ്യാപ്തിയുടെ വൃക്ഷം ഭാവു കാദർശങ്ങളിലേക്കാണ്. ഇടത്തരക്കാരനായ മനുഷ്യൻ യാതൊരഭിലാഷങ്ങളെയാണോ അനുഭവിക്കുന്നതിനു സങ്കോചപ്പെടുന്നതു്, ഗുരബക്ഷ്സിംഗ് ആ അഭിലാഷങ്ങളുടെ ആദർശാത്മകവ്യാഖ്യാനം നൽകി. ഈ വ്യാഖ്യാനത്തിൻെറ യാത്ര 'സഹജസ്നേഹം' മുതൽ 'ഭൗതികവാദം' വരെയാണ്. പക്ഷേ, അദ്ദേഹം സ്നേഹത്തിൻെറ ശാരീരികപക്ഷത്തെയോ, ഭൗതികവാദത്തിൻെറ ലൗകികവീക്ഷണത്തേയോ സ്വീകരിച്ചില്ല. അദ്ദേഹത്തിൻെറ കഥകൾ വ്യക്തിയുടെ സ്ഥിതിയെ ചിത്രീകരിക്കുന്നതിലുമധികം ഭാവനാപരങ്ങളാണ്. നാനക്ക്സിംഗിൻെറയും ഗുരബക്ഷ്സിംഗിൻെറയും പരിശ്രമം പഞ്ചാബി കഥകൾക്കു് ആശ്രയം നൽകി. യാഥാത്മ്യം, സത്യം, സ്ഥിതി, ഭാവം, സഹജാവബോധം, ജാഗ്രത, ദീപ്തി, ജ്ഞാനം എന്നിവവരെ കഥ വ്യാപിച്ചുകിടക്കുന്നതായ പ്രതീതി ഉണ്ടാക്കുന്നു.

സേഖോവും ദുഗ്ഗലും പഞ്ചാബികഥകൾക്കു് പ്രൗഢി നല്കി. ഭാവുകങ്ങളായിരിക്കെ, ഭാവപൂർണ്ണമായ കഥ പറഞ്ഞുപോകുന്നതിൽ സേഖോം അതുല്യനാണ്.* ''പേമീ ദേ ന്യാണേ''യും ''മുഡ്‌വിധമാ''യും അദ്ദേഹത്തിൻെറ ഒന്നാംകിട കഥകളാണ്. സേഖോം മാർക്സിസ്റ്റ് പണ്ഡിതൻ എന്ന രീതിയിൽ പ്രശസ്തനാണ്. പഞ്ചാബി ചിന്താഗതികൾക്കു് ബൗദ്ധികവീക്ഷണത്തിൻെറ പൊള്ളയല്ലാത്ത ആധാരം കൊടുക്കുന്നതിൽ സേഖോമിനു് വലിയ പങ്കുണ്ട്. പക്ഷേ കഥ പറയുമ്പോൾ അദ്ദേഹത്തിൻെറ ബുദ്ധിപരത പ്രത്യക്ഷമായി കടന്നുചെല്ലാറില്ല മറിച്ചു് അചേതനവും അപ്രത്യക്ഷവുമായ രൂപത്തിൽ അതു് കഥയിലങ്ങോളമിങ്ങോളം പ്രകടമായിക്കൊണ്ടേ ഇരിക്കുന്നു. ഫലസ്വരൂപമായ കഥയ്ക്കു് ബൗദ്ധികപ്രൗഢതയുടെ ആധാരം ഉണ്ടെങ്കിൽ അതിൻെറ സഹജമായ ഒഴുക്കം ഉണ്ടായിക്കൊണ്ടിരിക്കുന്നു.

* പേമിയുടെ മക്കൾ.

കർത്താർ സിംഗ് ദുഗ്ഗൽ പഞ്ചാബിഭാഷയിലെ അനുഗൃഹീതകഥാകൃത്താണ്. അദ്ദേഹം, നോവലും, നാടകവും എഴുതീട്ടുണ്ടു്. കവിതയിലും കൈ വച്ചിട്ടുണ്ടു്. ഒരു മാററത്തിനു വേണ്ടി നിരൂപണമേഖലയിലും പ്രവേശിച്ചിട്ടുണ്ടു്. പക്ഷേ അദ്ദേഹത്തെ കഥയെഴുത്തുകാരനായിട്ടാണു് അറിയുന്നതു്. പഞ്ചാബിഭാഷയിൽ അജയ്യമായ കഥാരചന ദുഗ്ഗലിൻേറതു മാത്രമാണു്. കഴിഞ്ഞ മുപ്പതു വർഷങ്ങളിലെ പഞ്ചാബിസങ്കല്പങ്ങളുടെ ചരിത്രം ദുഗ്ഗലിൻെറ കഥകളിൽ അടങ്ങീട്ടുണ്ടു്. പരോക്ഷമായി. ദുഗ്ഗലിൻെറ ഏററവും ആദ്യത്തെ കർത്തവ്യനിർവ്വഹണം കഥയോടുതന്നെയാണു്. ഏതെങ്കിലും, പ്രക്ഷോഭണത്തോടോ, സിദ്ധാന്തത്തോടോ അല്ല. 1947-നു മുമ്പു് അടിമരാജ്യം, രണ്ടാം മഹായുദ്ധം, 1947-ൻെറ ഭീഷണി, ഇന്ത്യയുടേയും, പാകിസ്ഥാൻേറയും പരസ്പരഭാവനാത്മകമായ ഏകത, വേർപാടു്, ഇന്ത്യാപാകിസ്ഥാൻ യുദ്ധം എന്നീ ഭാവനാത്മകമായ പ്രത്യാഘാതം ദുഗ്ഗലിൻെറ കഥകളിൽ ലഭിയ്ക്കും. അദ്ദേഹത്തിൻെറ കഥകളിൽ ഗംഭീരവിഷയങ്ങളുടെ ധ്വനി സുഗമവും, സുഗ്രഹവുമായ രീതിയിൽ ചെയ്തിട്ടുള്ളതാണു്. പൂർണ്ണമായ ജീവൻെറ ആവിഷ്കരണം നിർവ്വഹിക്കപ്പെട്ടിട്ടുള്ളതുകൊണ്ടു് അദ്ദേഹത്തിൻെറ കഥകളിൽ പക്ഷപാതപരമായോ, അതിശയോക്തിപരമായോ യാതൊന്നും ഉണ്ടാവില്ല. അതു് അപഗ്രഥനവും, മാർക്സിസവും—രണ്ടു വശത്തും നേട്ടങ്ങളുണ്ടായിട്ടുള്ളതാണു്. സാധാരണ ആചാരമര്യാദകളിൽ പെടാത്ത കാര്യങ്ങളും പലതവണ അദ്ദേഹം പറയുന്നു. ധൈര്യത്തിൻേറയും, നിയന്ത്രണത്തിൻേറയും സമഞ്ജസസമ്മേളനം അദ്ദേഹത്തിൻെറ കഥകളിൽ ലഭിക്കും. ചുരുക്കത്തിൽ ദുഗ്ഗലിൻെറ കഥകഠ ഇന്നത്തെ ലോകത്തെ സംബന്ധിച്ചു് ഒരു വളന്ന മനുഷ്യൻെറ പ്രതികരണമായി തോന്നും.

1947-ലെ ഇന്ത്യാ വിഭജനം പഞ്ചാബി കഥകളെ പ്രത്യേകിച്ചും സ്വാധീനിച്ചു. ചില എഴുത്തുകാർ (മുസാഫിർ, ദുഗ്ഗൽ വിർക്ക്, സർനാ, സത്യാർത്ഥി, ബക്ഷി) ഖേദപൂർവ്വം പശ്ചിമപഞ്ചാബിൽനിന്നും ഇന്ത്യയിലേക്കു പോന്നു. വ്യക്തിപര

മായ രീതിയിൽ ക്ഷതങ്ങളേററിട്ടപോലും ഇവരുടെ കഥകളിൽ പരിപൂർണ്ണതയുടെ സന്തുലനതയുണ്ട്. ഈ കഥകളിൽ ഐതിഹാസികമായ വിഭജനത്തെപ്പററി ഒന്നും കാണാൻ കഴിയില്ല. പക്ഷേ ഇവയിലും പൂർണ്ണമായ പഞ്ചാബി ചരിത്രം സന്തുലനരൂപത്തിൽ പരാമർശിക്കപ്പെട്ടിട്ടുണ്ട്. ഈ കഥാസംഗ്രഹത്തിലെ നാലുകഥകൾ—'ശനിയൻ', 'കള', 'കൃപാണങ്ങളുടെ കാലം', 'മുത്തു്'—ദേശീയ വിഭജനത്തെ സംബന്ധിച്ചുള്ളവയാണു്. പക്ഷേ, ഈ എല്ലാ കഥകളും കാലം, ദേശം, സംഭവം, പൂർവ്വബന്ധങ്ങൾ—ഇവയിൽനിന്നെല്ലാം വിമുക്തമാണു്. ഒന്നു്, ഈ കഥകളിൽ വിഭജനത്തിൻെറ ലേപനം വളരെ ഗാഢമല്ല. ഈ കഥയിൽ ഉള്ള വിഭജനകാര്യങ്ങളാവട്ടെ തങ്ങളുടെ സമീപത്തുള്ള വർത്തമാനചരിത്രത്തിൻെറ പകർപ്പാണു്. ഈ നാശനഷ്ടങ്ങളുടെ എല്ലാ ഉത്തരവാദിത്വവും ഏതെങ്കിലും ഒരു ചേരിയുടെ തലയ്ക്കു വച്ചുകെട്ടുന്നതായി ഈ കഥകളിൽ കാണാൻ കഴിയുകയില്ല. ഇതാണു് സ്വാവലംബിയായ പഞ്ചാബിത്വത്തിൻെറ പ്രമാണം. ഇങ്ങനെ പഞ്ചാബിക്കഥകൾ പഞ്ചാബുമായി ബന്ധപ്പെട്ടിരുന്നുകൊണ്ടുതന്നെ, പരിപൂർണ്ണമായ മാനവതയെ സംബന്ധിച്ചുള്ളതായി അനുഭവപ്പെടുന്നു.

# വിഷയവിവരം

പുറം

# ചീട്ടുകളിശീലം

''റഹീം''

സബ്ബ് ഇൻസ്പെക്റ്റർ ഷേക്കു് അബ്ദുൽ ഹമീദ് വീട്ടിൽ പ്രവേശിച്ച ഉടനെ വേലക്കാരനെ വിളിച്ചു. ''ബഷീറിനെ ഞമ്മട മുറീലേയ്ക്കയയ്ക്കു.''

എന്നിട്ടു് പെട്ടെന്നു് തന്റെ സ്വകാര്യമുറിയിൽ കടന്നു് കോട്ടും പാൻറും അഴിച്ചു് അയയിൽ തൂക്കിയതിനുശേഷം മേശയ്ക്കരുകിൽ ചെന്നിരുന്നു. മേശമേൽ വളരെ സാധനങ്ങൾ ചിതറിക്കിടന്നിരുന്നു. ഒരു കോണിൽ തടിച്ചതും, കനംകുറഞ്ഞതും ആയ നിയമഗ്രന്ഥങ്ങളും, കടലാസ്സുകൾ നിറഞ്ഞ ഫയലുകളും കിടന്നിരുന്നു. മദ്ധ്യത്തു് പേനയും മഷിക്കുപ്പിയും. അടുത്തുതന്നെ അന്നത്തെ തപാൽ—അഞ്ചാറു കവറുകൾ, രണ്ടു മൂന്നു കാർഡുകൾ, പിന്നെ ഒന്നു രണ്ടു് വൃത്താന്തപത്രങ്ങൾ. പിൻകുഷൻ, പേപ്പർ വെയിററു്, ഫ്ളവർ പോടു് — ഇങ്ങനെ വളരെയേറെ സാധനങ്ങൾ അവിടവിടെയായി കിടന്നിരുന്നു.

ഷേക്കു് സാഹിബ്ബ് ഇരുന്ന ഉടനെ ദീർഘദൃഷ്ടിക്കുള്ള കണ്ണട നീക്കി മേശമേൽ ഇടമുണ്ടായിരുന്ന സ്ഥലത്തുവച്ചതിനുശേഷം ഹ്രസ്വദൃഷ്ടിക്കുള്ള കണ്ണട ധരിച്ചുകൊണ്ടു് തപാൽ നോക്കാനാരംഭിച്ചു.

കഷ്ടിച്ചു് രണ്ടു കത്തുകൾ പൊട്ടിച്ചപ്പോഴേയ്ക്കും ഏതാണ്ടു് അഞ്ചു വയസ്സു പ്രായം വരുന്ന ഒരു ചെക്കൻ വരുന്നതുകണ്ടു.

കാഴ്ചയിൽ ചെക്കൻ ചുറുചുറുക്കുള്ളവനും, സമർത്ഥനും, വികൃതിയും ആയിരുന്നു. പക്ഷെ, ബാപ്പയുടെ മുറിക്കുള്ളിൽ കടന്നപ്പോഴേയ്ക്കും അവന്റെ മുഖം പെട്ടെന്നു് മാറി. ഇളകിക്കൊണ്ടിരിക്കുന്ന, ചൊടിയുള്ള കണ്ണുകൾ നമ്രങ്ങളായി. ശരീരത്തിൽ ശക്തിയെ ഇല്ലെന്നു തോന്നിച്ചു.

''മുന്നിലെ കസാലമ്മേൽ ഇരി.'' ഒരു നീണ്ട കത്തു വായിച്ചുകൊണ്ടു് ഷേക്കു് സാഹബ്ബ് സിംഹത്തെപോലെ അലറിക്കൊണ്ടു് ആജ്ഞാപിച്ചു.

ചെക്കൻ ഭയന്നു ഭയന്നു മുന്നിലിരിപ്പായി.

''ഞമ്മട നേരേ നോക്കു.'' കത്തിൽ നിന്നും ശ്രദ്ധ തിരിച്ചു ഷേക്കു സാഹബു പറഞ്ഞു.

''നീ ഇന്നു ശീട്ടുകളിച്ചെന്നു കേട്ടു.''

''ഇല്ല ബാപ്പാ'', ചെക്കൻ പേടിച്ചു പേടിച്ചു പറഞ്ഞു.

''പേടിയ്ക്കുാണ്ടിരി. സത്യം പറഞ്ഞോളു. ഞമ്മള നിന്നോടൊന്നും പറയൂല'', തന്റെ സഹജഭാവത്തോടെ ഷേക്കു സാഹബു പറഞ്ഞു. ''അബ്ദുള്ളാന്റെ കുട്ട്യോളുടകൂടെ അബരിന്റെ ബീട്ടുമുററത്തു നീ ശീട്ടുകളിക്കണെതു ഞമ്മള കണ്ടു. പറഞ്ഞാ, കളിയ്ക്ക്യാന്നില്ലേ?

ചെക്കൻ വായകൊണ്ടു പറഞ്ഞില്ല. പക്ഷെ തലയാട്ടി സമ്മതിച്ചു.

''ശബാശ്'' ഷേക്കു സാഹബു വാത്സല്യത്തോടെ പറഞ്ഞു. ഒടുവിൽ നീ സത്യം പറഞ്ഞതിൽ ഞമ്മക്ക സന്തോശമാണു്. സത്യം പറഞ്ഞാ നീ കളിക്കണെതു ഞമ്മള കണ്ടില്ല. ആരോ പറഞ്ഞതാണു്. ഇതു നിന്നെക്കൊണ്ടു സമ്മതിപ്പിക്കാനൊള്ള ഒരു ബഴിയേന്നു. പലേ പ്രതികളേംകൊണ്ടു ഞമ്മളിങ്ങനെ്യ കുററം സമ്മതിപ്പിക്കണേ. എങ്ങനേം, ഞമ്മക്കതിനു നിന്നെ കറെ കാര്യങ്ങള പറഞ്ഞു മൻസിലാക്കണം. ശ്രദ്ധിച്ചു കേട്ടോള.''

എന്നിട്ടയാൾ ബഷീറിനു നേരെ നോക്കി, അവൻ ബാപ്പയുടെ കണ്ണടയെടുത്തു കളിയ്ക്കുകയായിരുന്നു

അവന്റെ കയ്യിൽനിന്നും കണ്ണട തട്ടിപ്പറിച്ചു അടുത്തുള്ള ഫയലിലെ വാറണ്ടുകൾ വായിച്ചുകൊണ്ടു് ഷേക്കു സാഹബു പറഞ്ഞു:

''ഈ കുററം ബളരെ കാറങ്ങടെ ഒരു ബററാലിയനാവുമെന്നു നീ മൻസിലാക്കണം. ഉദാഹരണത്തിന്നു ശീട്ടുകളിച്ച കുററം മാച്ചുപിടിക്കാൻ നിനക്ക കള്ളം പറയേണ്ടിവന്നു. എന്നുച്ചാൽ ഒന്നിനുപകരം നീ രണ്ടു കള്ളം പറഞ്ഞു.''

വാറണ്ടു ഫയലിൽ വീണ്ടും കണ്ണോടിച്ചിട്ടു് ഷേക്കു സാഹബു ചെക്കന്റെ നേർക്ക നോക്കി. പിൻകഷനിൽനിന്നും

പിന്നുകളെടുത്തു് അവൻ മേശയുടെ വിടവുകളിൽ കുത്തിയിറക്കുകയായിരുന്നു.

''ഞമ്മള പറണത്തു് ശ്രദ്ധിയ്ക്കു്'', ഷേക്കു് സാഹിബു് അവന്റെ കയ്യിൽനിന്നു് പിന്നുകൾ വലിച്ചെടുത്തിട്ടു്, ഒരു പത്രം തുറന്നുകൊണ്ടു പറഞ്ഞു. ശീട്ടം, ഒരു തരത്തിൽ പന്നിമലത്താണു്, പന്നിമലത്തു്! ഇദു വളന്നു വളന്നാണു്, പന്നിമലത്തിന്റെ ശീലംണ്ടാവണത്തു്. കേട്ടാ? ഈ ശീലം തനിയ്ക്കു മാത്രല്ല, പച്ചേ, ഒരാളീന്നു്, മറെറാരാൾക്കം, അയാളീന്നു് വേറൊരാൾക്കം ഈ ശീലം കിട്ടും. ഒരു തണ്ണിമത്തൻ മറൊരുത്തനെ കണ്ടു പഴക്കണെത്തുപോലെ.''

മഷിക്കുപ്പിയിൽനിന്നു് വിരലിൽ മഷിമുക്കി ബഷീർ ഒരു വെള്ളക്കടലാസ്സിൽ പടം വരയ്ക്കുകയായിരുന്നു. തണ്ണിമത്തങ്ങയുടെ പേരു കേട്ടപ്പോഴേയ്ക്കും, വിരൽ മേശയുടെ കീഴെ ഉരച്ചിട്ടു് ബാപ്പയുടെ നേരെ നോക്കി. ആരോ വാസ്തവത്തിൽ തണ്ണിമത്തങ്ങയും താങ്ങിപ്പിടിച്ചുകൊണ്ടിരിക്കുംപോലെ.

''ബഷീർ'', കുട്ടിയുടെ മുന്നിൽ നിന്നും മഷിക്കുപ്പി എടുത്തുമാററി ഒരു ഭാഗത്തു് വച്ചുകൊണ്ടു് ഷേക്കു് സാഹിബു് പറഞ്ഞു. ''ഞമ്മള പറണത്തു് ശ്രദ്ധിച്ചു കേക്കു്.'' ഇത്രയും പറഞ്ഞപ്പോഴെയ്ക്കും ടെലഫോൺ ശബ്ദിച്ചു.

ഷേക്കു് സാഹിബു് എഴുന്നേററു് റിസിവറെടുത്തു.

''അലോ, എബിടിന്നാണി സംസാരിക്കണത്തു്? ബാബു പുരുഷോത്തമദാസ്സ ..? •ആദാബു് അർജു്...പാറഞ്ഞോള...... ഹെന്തുത്തരവു്, ലാട്ടറി ടിക്കററു്......? ഇന്നു ബൈകുമ്പം ഞമ്മള പൂരിപ്പിച്ചയക്കാം...... എത്തറ ഉറുപ്പികേണു് അഞ്ചു ടിക്കററിനു്...... അയു്മ്പതോ......? എങ്ങിനേം ആവട്ടെ...! ഇന്നാരെ വല്യ സമ്മാനോം കൊടുത്തിട്ടിണ്ടോ, ങ്ങ്ളു്......? കിസ്സത്തു് വരണതെപ്പോഴാന്നറീല...... ശരി...... ആദാബു് അർജു്''.

റിസീവർ വച്ചതിനുശേഷം അയാൾ തന്റെ സീററിൽ വന്നിരുന്നു.

• മുസ്ലീം രീതിയിലുള്ള അഭിവാദനം.

''നോക്കം, കസൃതിത്തരം കാട്ടണ്ട. പേപ്പർവേററ് തറയിൽ വീണ് ഉടഞ്ഞുപോം. അതബ്ട വയ്ക്ക് എന്നിട്ട് ശ്രദ്ധിച്ച കേക്ക്''.

''ആ! എന്നിട്ട് ഞമ്മളെന്താ പറഞ്ഞോണ്ടിരുന്നതു്''? ഒരു ഫയലുകൂടി തുറന്നുകൊണ്ടു് ഷേക്ക് സാഹിബ് പറഞ്ഞു. ''ശീട്ടുകളിൻെറ ചീത്തവശങ്ങറം പറയുകേരുന്നു. ശീട്ടിന്ന് പന്നിമലത്തു്, പന്നിമലത്തീന്നു് മോഷണം, മോഷണം കഴ്ഞ്ഞു് എന്താ കിട്ട്ണന്നറിയോ?'' ബഷീറിൻെറ നേരെ നോക്കി അയാറം പറഞ്ഞു.

''ജയിൽ. എന്നച്ചാൽ തടവു ശിക്ഷ''.

ഫയലിൽനിന്ന് ഊർന്നുവീണ ഒരു മഞ്ഞക്കടലാസു് ബഷീർ പേനയുടെ നിബ്ബുകൊണ്ടു കീറുകയായിരുന്നു.

''കരുത്തംകെട്ട തെമ്മാടി'', ഷേക്ക് സാഹിബ് അവൻെറ കയ്യിൽനിന്ന് പേന പിടിച്ചെടുത്തിട്ടു് പറഞ്ഞു: ''ഈ പാഴ് വേലേക്കവിട്. ഞമ്മള പറണതു് കേക്ക്. ദിവസം എത്ര കള്ളന്മാരെ ചെല്ലാൻ ചെയ്യേണ്ടിവരണ്ന്നു് അറിയാമോ? ഇബനെക്കെ ശീട്ട് കളിച്ചാണു് കക്കാൻ പഠിക്കണതു്. ഈ നിയമം ണ്ടാന്നില്ലെങ്കിൽ എന്തു പ്രളയംണ്ടാവുന്നറീല്ല.''

എന്നിട്ട് ഷേക്ക് സാഹിബ് മേശയുടെ മൂലക്ക് കിടന്ന ഒരു പുസ്തകത്തിൻെറ നേരെ വിരൽചൂണ്ടി. പക്ഷെ ബഷീറിൻെറ ശ്രദ്ധ വേറെ ഏതോ ഒരു പുസ്തകത്തിന്മേലായിരുന്നു. അതിൻെറ മുകളിലത്തെ ബയൻറിലെ തുണി അല്പം കീറിയിരുന്നു. അതു് വലിച്ച വലിച്ച് പുസ്തകത്തിൻെറ പകുതിയോളം അവൻ കീറി.

''ബുദ്ദൂ, കയ്തേ!''

ബഷീറിനടുത്തുനിന്ന് പുസ്തകം എടുത്തു് ദൂരെ വച്ചിട്ടു് ഷേക്ക് സാഹിബ് പറഞ്ഞു ''നിന്നെ ഇബ്ട കളിക്കാം ബിളിച്ചേണാ? ഞമ്മട വാക്ക് ശ്രദ്ധിച്ച കേട്ടോള.'' കുറച്ച സമനുകളിൽ ഒപ്പിട്ടതിനുശേഷം അയാറം തുടർന്നു: ''പോലീസാപ്പീസറായ ഞങ്ങക്ക് സക്കാരെന്തിനീ ഇത്രേം ശമ്പളം തര്ണ്ണ്. എന്തിനേന്നു മനസ്സിലായാ? രാശ്യത്തുന്നു കററം

ത്തുന്നീക്കാൻ മാത്രം. പശ്ശേങ്കി, ഞങ്ങടെ കട്ട്യോളതന്നെ ശീട്ടകളീം പന്നിമലത്തും തുടങ്ങ്യാ പിന്നെ ദുനിയാവെന്താ പറയാ. ഞങ്ങള തിന്നണ ശോറിനും ഉപ്പും......''

പറഞ്ഞവസാനിപ്പിക്കുമ്മുമ്പ് പിറകിലത്തെ വാതുക്കലൂടെ ഷേക്ക് സാഹിബിൻെറ ഒരു പൊക്കമുള്ള ഭൃത്യൻ വന്നു. ഇതൊരു ശിപായി ആണു്. എപ്പോഴും ഷേക്ക് സാഹിബ് ഇതുപോലെ രണ്ടുമൂന്നു ശിങ്കിടിക്കാരായ ശിപായിമാരെ വീട്ടിൽ നിത്തുമായിരുന്നു. ഇതിൽ ഒരാളെ കന്നു കാലികരംക്ക തീററ കൊടുക്കാനും, എരുമകളെ കറക്കാനുമാണു്. പിന്നൊരാരം അടുക്കള ജോലിയിൽ സഹായത്തിനു്. മൂന്നാമത്തെയാരം—ഇപ്പോരം അകത്തുനിന്നു വന്നയാരം—ആസാമികളിൽ നിന്നു് തുക ഈടാക്കാനായിട്ടുള്ളയാളാണു്. അയാരം കുനിഞ്ഞു സലാം വച്ചിട്ടു് പറഞ്ഞു.

''അങ്ങുന്നേ അബരു് വന്നടക്കു്ണു്.''

''ഹാരു്?''

''അവരന്നെ, ചട്ടമ്പി ബുഢീൻെറ ആളോളു്. ദസറാ ഉത്സവത്തിനു് ചൂതുകളി സ്ഥലത്തിനു അപേക്ഷിച്ചിട്ടിള്ളോർ.''

''നീ അബരിട്ടേ സംസാരിച്ചേന്റെങ്കിലോ.''

''ഞാൻ പറഞ്ഞു, ഷേക്കു് സാഹിബു് ഇരുനൂററമ്പതിക്കൊറഞ്ഞു സമ്മതിയു്ക്കൂലാന്നു്. പക്ഷേ......!''

''അബരെന്തേ പറണു്ത്തു പിന്നെ?

''അവരു് പറേണു് ഒരിക്കൽ നേരിട്ട് ഷേക്കു് സാഹിബിൻെറ കാലു പിടിക്കണംന്നു്: ബുഢീമൂട്ടില്ലാച്ചാ. രണ്ടു മിന്നിട്ടു് നേരത്തേയ്ക്കു് വന്നാട്ടെ. ഒരു പാടുനേരായി അവർ കാത്തിരിയ്ക്ക്യേണു്.''

''ശരി. ബന്നളയാം'', എന്നു പറഞ്ഞിട്ടു് എഴുന്നേററപ്പോരം ഷേക്കു് സാഹിബു് ബഷീറിൻെറ നേരെ നോക്കി. അവൻ ഉറക്കം തൂങ്ങുകയായിരുന്നു. ഷേക്കു് സാഹിബു് പെട്ടന്നവനെ ഞെട്ടിപ്പിച്ചുണർത്തിയിരുന്നെങ്കിൽ മേശയിൽ അവൻെറ നെററി മുട്ടുമായിരുന്നു.

''പോ. പോയ് കിടക്ക്.'' ഷേക്ക് സാഹിബ് കോട്ടും പാൻറും എടുത്തിട്ടുകൊണ്ട് പറഞ്ഞു. ''ബാക്കി ഗുണദോഷങ്ങൾ വൈകുന്നേരം തരാം. ഇനി ഒരിക്കലും ശീട്ടുകളിക്കരുത്.''

ഷേക്ക് സാഹിബ് വെളിയ്ക്ക് കടന്നുപോയി. ചെക്കൻ എഴുന്നേററുനിന്നു മൂരിനിവർന്ന്, കോട്ടുവായിട്ട്, കണ്ണുകൾ തിരുമി. എന്നിട്ട് തുള്ളിച്ചാടി വെളിയിലേക്ക പോയി.

# മൈന ഏട്ടത്തി

നഗരത്തിലെ തെരുവിൻെറ അപ്പുറവും ഇപ്പുറവും ഉള്ള രണ്ടു വീടുകളുടെ നടുക്കു് കഷ്ടിച്ച് മൂന്നു മൂന്നര ഗജം വിസ്താരമുണ്ടായിരുന്നു. ഒന്നാമത്തെ നിലകളിലെ രണ്ടു ജനലുകളും അഭിമുഖമായിട്ടാണു് തുറന്നിരുന്നതു്. ഒരു ജനലിനുള്ളിൽ കൂടി മുമ്പിൽ ഭിത്തിയിൽ തൂക്കിയിട്ടിരുന്ന കണ്ണാടി കാണാമായിരുന്നു. ഈ മുറിയിൽ മററു സാധനങ്ങൾ കുറവായിരുന്നു. ഒരു കട്ടിൽ, ഒരു സ്ററൂൾ, ഒരു ചുവരലമാരയിൽ മൂന്നാലു പുസ്തകങ്ങൾ, ചുവരിൽ ഒന്നുരണ്ടു പടങ്ങൾ, കൂടയിൽ മൂന്നാലു തുണിക്കഷണങ്ങൾ.

മുറി ചെറുതായിരുന്നു. ഇതിൽ ഒരു സ്ത്രീയെ കൂടാതെ ആരെയും കാണാൻ കഴിഞ്ഞിരുന്നില്ല. ചിലപ്പോൾ അവൾ വസ്ത്രങ്ങളിൽ ചിത്രങ്ങൾ തുന്നിപ്പിടിപ്പിക്കുകയും, പുസ്തകം വായിക്കുകയും, ചില സമയത്തു് തല കുമ്പിട്ടിരിക്കുകയും, ചിലപ്പോൾ കണ്ണാടിക്കു മുമ്പിൽ വളരെ നേരം നോക്കിനിന്നുകൊണ്ടു് തല ചീകുകയും ചെയ്തിരുന്നു. ദിവസേന പലകുറി അവൾ തലമുടി ചീകുമായിരുന്നു. അവൾക്കു തലചീകുന്നതു് ഒരു ഭ്രാന്തായി വീട്ടുകാർ കരുതി.

അവളുടെ തലമുടി വളരെ നീളമുള്ളതാണു്. അവൾ തിരിഞ്ഞു തലമുടിയുടെ നീളം എത്രയുണ്ടെന്നു് സ്വയം നോക്കുമ്പോൾ കാലിൻെറ ഞെരിയാണി മറഞ്ഞുപോയിട്ടുണ്ടെന്നു് തോന്നിച്ചിരുന്നു. വെളിച്ചം കണ്ടിട്ടുണ്ടെങ്കിൽ അതിൻെറ പ്രകാശത്തിനെപ്പററിയും ആർക്കായാലും മനസ്സിലാകും. അവൾക്കു തൻെറ തലമുടിയെപ്പററി വളരെ അഹംഭാവമുണ്ടായിരുന്നു എന്നതിൽ സംശയമില്ല.

അവൾ യുവതിയായിരുന്നു. സുന്ദരിയായിരുന്നു. പൊക്കമുള്ളവളായിരുന്നു. മുൻവശത്തെ ജനലിൽക്കൂടി അവളുടെ കണ്ണുകളുടെ നിറം കാണാൻ കഴിയുമായിരുന്നില്ല. പക്ഷെ അതിൻെറ തിളക്കം മധുരവും, അലസത നിറഞ്ഞതുമായിരുന്നു.

അവൾ എത്രയോനേരം തന്റെ ജന്നൽപടിയിലിരുന്നു° അ ശ്രുധാര പൊഴിച്ചിട്ടുണ്ടു°. പക്ഷേ ഒരിക്കലും ജനലിൽക്കൂടി തല പുറത്തേക്കിട്ടു° ആരേയും നോക്കിയിരുന്നില്ല. ആ പ്രദേശത്തു ള്ള സ്ത്രീകൾക്കു° അവളുടെ ഇരുപ്പിനെപ്പററി അറിയാം. ആ വഴിയിലൂടെ കടന്നുപോകുന്നവർ അവളോടു° എന്തെങ്കിലും ചോദിക്കുകയും പതിവായിരുന്നു.

വളരെ മധുരമായ സ്വരത്തിൽ, അല്പം കനിഞ്ഞിട്ടു° അവൾ മറുപടി പറഞ്ഞു.

അവൾ മുറിയിൽ ഇല്ലാത്തപ്പോൾ ജനൽ അടഞ്ഞുകിടന്നു. പക്ഷേ, തണുപ്പുകാലത്തു മൂന്നാംയാമത്തിലും വേനൽക്കാല ത്തു° ഏകദേശം പന്ത്രണ്ടുമണിക്കും അവളുടെ ജന്നൽ തീച്ച്യാ യും തുറക്കമായിരുന്നു, ജന്നലിന്നടുത്തു° അവൾ പുറംതിരിച്ചു ഇരിക്കും. ചിലപ്പോൾ തെരുവിലേയ്ക്കു° എത്തിനോക്കും.

കാഴ്ചയ്ക്കു ചെറിയ കുട്ടിയെന്നു തോന്നിച്ചിരുന്ന ഒരു പയ്യൻ പുസ്തകക്കെട്ടും ചുമന്നു° ഇടവഴിയുടെ തിരിവിലൂടെ വരുന്നതു കാണാം. അവൾ തന്റെ ജോലി ഉപേക്ഷിച്ചിട്ടു° വനത്തി ലെ ഗുഹയിൽ നിന്നെന്നോണം അവന്റെ നേരേ നോക്കി ക്കൊണ്ടിരുന്നു. ഈ പയ്യനും ചിലപ്പോഴൊക്കെ മുകളിലേക്കു നോക്കുമായിരുന്നു. എന്നിട്ടു തന്റെ വീട്ടിലേക്കു° കയറി പോകും. പയ്യൻ കോണി കയറുന്ന ഖട° ഖട° ശബ്ദം സ്ത്രീയു ടെ കാതുകളിൽചെന്നു പതിയ്ക്കുമായിരുന്നു. ഒരിക്കലും അവളാ പയ്യന്റെ വീട്ടിൽ പോയിരുന്നില്ല. പക്ഷേ അവൾക്കു അ വന്റെ കോണിപ്പടിയുടെ എണ്ണം അറിയാമായിരുന്നു. ഓരോ കോണിയിലും പതിയുന്ന പാദങ്ങളുടെ ശബ്ദം കേട്ടിട്ടു° അ വൾ പലപ്പോഴും തന്റെ നെഞ്ചിലെ വേദന ഒതുക്കിയിരുന്നു.

അടുത്ത വീട്ടിൽ ഏതെങ്കിലും കതകു തുറന്നാൽ നോക്കാതെ തന്നെ മുൻവശത്തെ വീട്ടിലെ സ്വീകരണമുറിയിൽ ആരോ വന്നുവെന്നു മനസ്സിലാകും.

പുസ്തകക്കെട്ടു° ഒരുവശത്തു വച്ചതിനുശേഷം ആ പയ്യൻ കുറേ സമയത്തേക്കു° തന്റെ ജന്നൽ തുറന്നു° മുന്നിലുള്ള അവളുടെ ജന്നൽക്കലേക്കു നോക്കിയിരിക്കും. ആ സ്ത്രീ അവിടെ ഇല്ലെ

ങ്കിലും അവൻെറ മേൽ അവളുടെ നോട്ടം പതിഞ്ഞിരുന്നു. അ വൻ നടന്നുവരുന്ന വഴികളിലേക്കു് അവൾ കണ്ണുംനട്ടിരിക്കുക യാണു്. ഇതെല്ലാം അവനറിയാം. ഏതെങ്കിലും ദിവസം അവൻ സ്കൂളിൽനിന്നു് മടങ്ങാൻ വൈകിയാൽ, മററു പയ്യന്മാ രോടു ചോദിക്കണമെന്നു തോന്നി, ''കുട്ടനെന്തേ വന്നില്ല?'' പക്ഷേ, ഒരിക്കലും അവൾ അന്വേഷിച്ചിട്ടില്ല.

കുട്ടി സ്വീകരണമുറിയുടെ വാതിലടച്ചു മുകളിലേക്കു പോകും.

ഇങ്ങനെ കുറെ നാളുകൾ കടന്നുപോയി. കുട്ടിയ്ക്കു് ഇപ്പോൾ പതിമൂന്നു വയസ്സു പ്രായം തോന്നിച്ചിരുന്നു. മുന്നിലുണ്ടായി രുന്ന ജനലിനെപ്പററി അവനു് വളരെ താല്പര്യമുണ്ടായി. ഒരു ദിവസം അവൻ അമ്മയോടു ചോദിച്ചു.

''നമ്മുടെ വീട്ടിൽ എല്ലാവരും വരണു്ണ്ടു്. പക്ഷെ മുമ്പി ലത്തെ വീട്ടീന്നു് ഒരിക്കലും ആരും എന്തേ വരു്ണില്ല?''

''കുട്ടാ, നമ്മുടെ ഈ പ്രദേശത്തു് ഇതേ ഒരു ജൈനക്കാരുടെ വീടുള്ളു. ഇവർക്കു് ഇറച്ചിയോടു വലിയ വെറുപ്പാണു്. അ തുകൊണ്ടു് അവർ സിക്കുകാരോടു് ഒട്ടും യോജിക്കുകയില്ല.''

''പക്ഷെ അമ്മാ, നമ്മൾ ഇറച്ചി തിന്നുന്നില്ലല്ലൊ.''

''എല്ലാ സിക്കുകാരും ഇറച്ചി കൂട്ടുമെന്നാണു് ഇവരുടെ വി ചാരം ''

''എന്നാൽ എന്താ, ഇവർ വീട്ടിൽനിന്നും വെളിക്കോട്ടിറ ങ്ങുകയേ ഇല്ലേ?''

''ഇറങ്ങണു്ണ്ടു്. പക്ഷേ, ഇതു ദുർഭഗമായ വീടാണു്. മര ണം ഈ വീടിനെ നശിപ്പിച്ചു. ഒരു മകൻ മാത്രം രക്ഷപ്പെട്ടു. അതിനെ കല്യാണം കഴിപ്പിച്ചു. പക്ഷെ രണ്ടു വർഷത്തിനു ള്ളിൽ അവനും മരിച്ചു. മരിച്ചതിനു ശേഷം അവൻെറ ഒരു കൊച്ചു ജനിച്ചു. അതും ഒരുവർഷം തികയുന്നതുവരെ ജീവി ച്ചില്ല. ഇപ്പോൾ ഈ വിധവകൾ മാത്രം കരയാൻവേണ്ടി അ വശേഷിച്ചു.

''ആ കുട്ടി ആരുടേതായിരുന്നു?''

''മൈനയുടെ. അവളെ പലപ്പോഴും ജനലരുകിൽ ഇരുന്നു് നീ കണ്ടിരിക്കണം.''

''അമ്മാ. അവൾ എപ്പോഴും ജനലരികിൽ ഇരിക്കുന്നതെന്തിനാണു്.''

''അവർ യുവതികളും വിധവകളുമായ മരുമക്കളെ വല്ലാതെ സൂക്ഷിക്കുന്നുണ്ടു്. വീട്ടിലാണേച്ചാൽ അധികം ജോലിയില്ല.''

''കാത്തു സൂക്ഷിക്കു്ണതെന്തിനാ?''

''ഇതു തന്നെ. സന്തോഷമില്ലാത്തവരല്ലേ, ആരോടെങ്കിലും വീട്ടുകാര്യങ്ങൾ പറഞ്ഞിരിക്കും.''

''അമ്മാ, നമ്മുടെ വീട്ടിൽ എത്ര സ്ത്രീകൾ വരുന്നുണ്ടു്. ചിലരെ ചിററമ്മയെന്നും, ചിലരെ ഇളയമ്മയെന്നും, ചിലരെ അമ്മൂമ്മയെന്നും ഞാൻ വിളിയ്ക്കണം ന്നു് അമ്മ പറയുല്ലെ. എപ്പൊഴെങ്കിലും ഇവരെ കണ്ടാൽ ഞാൻ എന്തു വിളിക്കണം?''

''ആരെ? മൈനയോ?''

''ആ, ജന്നലിൽ ഇരിക്കുന്നവരെ''

''അവൾ നിൻെറ ഏട്ടത്തിയമ്മയാണു്. ഇവൾടെ ആമ്പ്രന്നോൻ മുറപ്രകാരം നിൻെറ ഏട്ടനാകും. വളരെ നല്ല ആൺ പിള്ള ആയിരുന്നു.''

''ഈ മൈനാ എന്തു പേരാണു്?''

''നിനക്കു് ഇഷ്ടായില്ലെ?''

''വളരെ ഇഷ്ടായി. പക്ഷെ ഇതിനു മുമ്പൊരിക്കലും ഞാൻ ഇത്തരം പേരു കേട്ടിട്ടില്ല. അമ്മാമയുടെ വീട്ടിൽ കൂട്ടിൽഇരുന്നു് വളരെ മധുരമായി സംസാരിക്കുന്ന കിളിയില്ലേ, അമ്മാ, മൈനാ. തത്തപോലും ഇത്ര നന്നായി സംസാരിക്കുകയില്ല.

''ആ! അതന്നെ.''

''അമ്മാ! എനിക്കു് ഒരു മൈനാ വാങ്ങി തരോ?''

''കുട്ടാ, നിൻെറ അമ്മാമയോടു തന്നെ പറയൂ.''

കുറച്ചു ദിവസത്തിനു ശേഷം കുട്ടിയുടെ സ്വീകരണമുറിയിൽ ഒരു കൂടു് തൂങ്ങിക്കിടന്നു. അവൻ ടെറസ്സിൽ പോകുമ്പോൾ കൂടു് കൂടെ കൊണ്ടുപോകുമായിരുന്നു.

''മൈന ഏട്ടത്തി ജനൽപടിയിൽ ഇരിക്കുന്നു'' എന്നു പറയാൻ കുട്ടി മൈനയെ പഠിപ്പിച്ചു. ജനലിലുള്ള മൈന കുട്ടിയോടു് ഒരിക്കലും സംസാരിച്ചിട്ടില്ല. ''മൈനാ ഏട്ടത്തി ജനലിൽ ഇരിക്കുന്നു'' എന്ന ശബ്ദം അവൾക്കു് വളരെ ഇഷ്ടമായിരുന്നു.

തണുപ്പു രാത്രികളിൽ മൈന ഏട്ടത്തി തന്റെ മുറിയിലാണുറങ്ങിയിരുന്നതു്. പരീക്ഷ അടുത്തതിനാൽ കുട്ടി കുറച്ചു നാളായി ഡ്രായിംഗ്റൂമിൽ ഉറങ്ങാൻ തുടങ്ങി. മൈന ഏട്ടത്തിയ്ക്കു് ഉറങ്ങിക്കൊണ്ടിരുന്ന കുട്ടിയുടെ ശ്വാസോച്ഛ്വാസത്തിന്റെ ശബ്ദം കേൾക്കാമായിരുന്നു

അവൾക്കു് ഇരുപത്തിയഞ്ചു് വയസ്സായി. കുട്ടിക്കു് പതിമൂന്നു വയസ്സുപോലും തികഞ്ഞിരുന്നില്ല. എന്നെങ്കിലും ഈ കുട്ടിയുടെകൂടെ കളിക്കാൻ ഞാൻ സ്വതന്ത്രയാവുമോ? സ്കൂളിൽ നിന്നു് അവൻ ഓടിവരുന്ന സമയം ജനലിൽക്കൂടി പുറത്തേക്കു തലയിട്ടു നോക്കാൻ കഴിയുമോ, അവനോടു സംസാരിക്കാൻ സാധിക്കുമോ, ഇവനു സുഖക്കേടു വന്നാൽ അവന്റെ വീട്ടിൽചെന്നു് അവന്റെ കട്ടിലിൽ ഇരിക്കാൻ സാധിക്കുമോ എന്നൊക്കെ അവൾ സ്വയം ചോദിച്ചു. സുഖക്കേടുള്ളപ്പോൾ ചീത്തയാവുമെന്ന എന്തെങ്കിലും പേടിയുടെ ആവശ്യമുണ്ടോ?

അവൾ സ്വയം പറഞ്ഞു: ''എനിക്കു് ആരാണു് ഇത്ര സ്വാതന്ത്ര്യം തരിക? ഈ മുറിയിൽ ഇരുന്നിരുന്നു് ഞാൻ കിഴവിയായിത്തീരും. എന്റെ തലമുടി എന്റെ അമ്മായിഅമ്മയുടേതുപോലെ നരച്ചുപോകും. കുട്ടിക്കു് കല്യാണം കഴിയും. ഈ ജനൽ പിന്നെ ഇതുപോലെ തുറന്നിരിക്കില്ല. പിന്നെ ഇരുൾനിറഞ്ഞ ഈ ജീവിതത്തിന്റെ നീണ്ട നീണ്ട രാത്രികളും പകലുകളും തള്ളിനീക്കാൻ പിന്നെ എനിയ്ക്കെന്തു പ്രതീക്ഷകളാണുള്ളതു്.''

അവളുടെ ഹൃദയം മുങ്ങിത്തുടങ്ങി. അവൾ കിടക്കയിൽനിന്നു് എഴുന്നേററു ജനലരികിൽ വന്നു. നിലാവുള്ള രാത്രിയാണു്. തുറന്നിരുന്ന ജനലിൽക്കൂടി കുറെശ്ശ നിലാവെളിച്ചം

കുട്ടിയുടെ മുഖത്തു വീണുകൊണ്ടിരുന്നു. കുട്ടി ഗാഢനിദ്രയിലാണ്. അവൻ കൂർക്കംവലിക്കുന്നു. മൈനയുടെ മനസ്സിൽ ആവേശമുണ്ടായി. രണ്ടു വീട്ടിന്റെയും നടുക്കുള്ള ദൂരം വളരെ കുറവാണെന്നു് അവൾക്കു തോന്നി. രണ്ടു ജനലിന്റെയും നടുവിൽ കട്ടിൽകൊണ്ടു പാലമുണ്ടാക്കാൻ കഴിഞ്ഞിരുന്നെങ്കിൽ എത്ര നന്നായിരുന്നു? കുട്ടിയുടെ അടുത്തുചെന്നിട്ടു്, അവനെ ഉണർത്താതെ തന്നെ ദൂരെനിന്നു് അവന്റെ മുഖത്തു് ഉമ്മവച്ചിട്ടു മുറിയിലേക്കുതന്നെ തിരികെ വരും.

പക്ഷെ ദൂരം അത്ര കുറവായിരുന്നില്ല. അവളുടെ മനസ്സിൽ ഉണ്ടായിരുന്ന ഉൽക്കടമായ ആവേശത്തിനൊപ്പം ധൈര്യം ഉണ്ടായിരുന്നില്ല. അവൾ തിരികെ കട്ടിലിൽ വന്നു കിടന്നു. കുറച്ചുസമയം കഴിഞ്ഞു കുട്ടിയുടെ ഡ്രായിംഗ്റൂമിൽനിന്നും ഒരു ശബ്ദം ഉയർന്നു.

"മൈന ഏട്ടത്തി" അവൾ ഞെട്ടി എഴുന്നേററു. പക്ഷെ ആ ശബ്ദം കുട്ടിലുള്ള മൈനയുടേതായിരുന്നു. കുട്ടി മുമ്പിലത്തെപ്പോലെതന്നെ ഉറങ്ങിക്കിടന്നു.

ആ സമയത്തു് മൈനയുടെ അമ്മായിഅമ്മ കുളിമുറിയിൽ പോകാൻ എണീററു. മൈനയുടെ മുറിക്കുള്ളിൽ എന്തോ ശബ്ദം കേട്ടു. "മൈന ഏട്ടത്തി" എന്നാരോ വിളിക്കുന്നതായും അവർക്കു തോന്നി. അവർ മൈനയെ വിളിച്ചു. മൈന ഞെട്ടി വിളികേട്ടുകൊണ്ടു് എണീററു. അമ്മായിഅമ്മയുടെ സംശയം വദ്ധിച്ചു.

"നീ ഉറങ്ങ്യേന്നില്ലേ, മൈനാ, അദ്ധരാത്രി കഴിഞ്ഞല്ലോ."

"ഇപ്പോ, ഉണർന്നതാ."

അമ്മായിഅമ്മ മുറിയിൽ വന്നു. മുന്നിലുള്ള വീട്ടിന്റെ ജനലിലൂടെ ആരോ അകത്തു കിടന്നുറങ്ങുന്നതു കണ്ടു; ഒരു മനുഷ്യന്റെ മുഖം.

"നീ ആരോടാണു സംസാരിച്ചുകൊണ്ടിരുന്നേ?"

"എനിക്കാരോടാ സംസാരിക്കാനൊള്ളേ?"

അമ്മായിഅമ്മ മുന്നിലെ ജനാല്ക്കലേക്കു വീണ്ടും നോക്കി.

''അതു സർദാർമാരുടെ കുട്ട്യാണു്. ബോധംകെട്ടറങ്ങേണു്.'' മൈന പറഞ്ഞു.

അമ്മായിഅമ്മ പോയി. സർദാർ കുട്ടി തീരെ കുട്ടിയാണെങ്കിലും അമ്മായിഅമ്മയുടെ പ്രായത്തിനെക്കാരം മൂത്ത കിഴവനാണെങ്കിലും ശരി ചെക്കൻ ആണാണു്. കുട്ടികളെയാണെങ്കിലും വിധവകളെന്തിനിങ്ങനെ നോക്കണം!

മൈന, സ്കൂളിൽനിന്നു മടങ്ങിവന്ന കുട്ടിയെ നോക്കുന്നു. വന്നാലുടൻതന്നെ കുട്ടിയും ഡ്രായിംഗ്റൂമിൽപോയി ജനൽ തുറന്നിടുന്നു. കഴിഞ്ഞ കൊല്ലത്തെ അപേക്ഷിച്ചു് അവൻ ഈ വർഷം വളരെ വലുതായി എന്നു തോന്നിച്ചു.

പക്ഷേ, ഒരുകാതിലൂടെ കേട്ടു് മറേറക്കാതിലൂടെ ഇറക്കിവിടാവുന്ന കാര്യങ്ങളായിരുന്നില്ല ഇവ. ഇത്തരം ചെറുചെറു മേഘങ്ങരം പലപ്പോഴും പേമാനികളായി രൂപാന്തരപ്പെടുന്നു.

അന്നു് കുട്ടി സ്കൂളിൽനിന്നു മടങ്ങിയപ്പോഴേയ്ക്കും മൈനയുടെ ജനവാതിൽ അടഞ്ഞിരുന്നു. പിന്നെയങ്ങോട്ടു രാത്രിയിലും അടഞ്ഞുകിടക്കാൻ തുടങ്ങി.

ഈ ജനൽ കുട്ടിയുടെ ജീവിതത്തിൻെറ ഒരു ഭാഗം നിർമ്മിച്ചുകൊണ്ടു വരികയായിരുന്നു. ഇപ്പോരം അവൻെറ കളികളിൽ ഇത്ര ഉഷാറില്ല. അമ്മയോടു ചോദിക്കുന്നതുകൊണ്ടു പ്രയോജനമൊന്നുമില്ല. എന്തെന്നാൽ ആ വീടുമായി അമ്മയ്ക്കു് ഒരു ബന്ധവും ഉണ്ടായിരുന്നില്ല. വല്ലപ്പോഴും വിവാഹാവസരങ്ങളിലോ മറേറാ, പലഹാരങ്ങരം കൊടുക്കുവാനും മററുമായി ആരെങ്കിലും അവരുടെ കട്ടിളപ്പടി കടന്നുചെന്നെങ്കിലായി.

ഇന്നു് അന്ധകാരാവൃതമായ രാത്രിയായിരുന്നു. താഴകളിൽ ആരോ താക്കോലുകരം മാറിമാറിയിട്ടു തിരിക്കുന്നതുപോലെ മൈനയുടെ ജനലിൽനിന്നു കട് കട് എന്ന ശബ്ദം കേട്ടു.

എന്നിട്ടു പതുക്കെ ജനൽ തുറന്നു. മൈന എഴുനേററു വാതുക്കൽ ചെന്നു ച പി വട്ടംപിടിച്ചു. എങ്ങും, ആരെങ്കിലും ഉണന്നിരിപ്പുണ്ടോ? പിന്നെ കുട്ടിയുടെ ശ്വാസോച്ഛ്വാസത്തിൻെറ ശബ്ദം കേട്ടു. അവൻ ഉറങ്ങുകയായിരുന്നു. ഇരുട്ടിൽ ആരെയും കാണാൻ കഴിഞ്ഞില്ല. പക്ഷെ, മൈനായുടെ സ്നേഹം സ്വഷ

പ്പിയിലാണ്ടിരുന്ന കുട്ടിയുടെ ഓരോ അംഗവും തിരിയുകയായിരുന്നു.

അവൾ കുട്ടിയുടെ കട്ടിലിന്മേൽ ഇരിക്കുന്നതായി അടുത്ത ക്ഷണത്തിൽ അവൾക്കനുഭവപ്പെട്ടു. അവൻെറ മനോഹരമായ മുടിക്കെട്ടിൽ കൈവിരലുകൾ ഓടിക്കുകയാണെന്നു അവൾക്കു തോന്നി. അവനെ ഉണർത്തുകയാണെന്നു തോന്നി.

അവളുടെ കാതുകൾകൊണ്ടു് സ്വന്തം ശബ്ദം മൈന കേട്ടു.

''കുട്ടാ നിൻെറ ഏട്ടത്തി മൈനേണിറ്റു് അല്പനേരത്തേയ്ക്കു് ഒന്നു് ഉണരൂ. ഒരേ ഒരു കാര്യം......ഒരേ ഒരു വാക്കുമാത്രം...... പിന്നെ......''

കുട്ടി ഞെട്ടി എഴുന്നേററിരുന്നു.

മൈനയ്ക്കു നാണം തോന്നി. മനസ്സിലല്ല, വായ്കൊണ്ടു പറയുകയായിരുന്നു താനെന്നു് അവൾക്കു മനസ്സിലായി. കുട്ടി ഉണർന്നു കഴിഞ്ഞു......മററാരെങ്കിലും ഉണർന്നിട്ടുണ്ടെങ്കിലോ?

കുട്ടി തൻെറ ജനൽപടിമേൽ വന്നിരുന്നു. ജനലിനുള്ളിലെ ഇരുട്ടിൽ മൈനാ ഏട്ടത്തി വന്നിരുപ്പുണ്ടെന്നു് അവനു് അനുഭവപ്പെടുകയായിരുന്നു. മൈന ഏട്ടത്തിയുടെ കഴുത്തിൽ കെട്ടിപ്പിടിക്കാൻ അവൻ പലകുറി ആഗ്രഹിച്ചിരുന്നു. ജനൽ അടഞ്ഞിരിക്കുന്നതു് എന്താണെന്നോർത്തു് അവൻ വളരെ ഉദാസീനനായിരിക്കുകയായിരുന്നു.

''മൈന ഏട്ടത്തി, മൈന ഏട്ടത്തി.''

''ആ മോനോ, ചക്കരമോനോ......പതുക്കെ, ഞാൻ പതുക്കേണോ സംസാരിക്കേണ്ടതു്?''

''അതെ എൻെറ പൊന്നെ.''

''ഇത്രയും ദിവസം എവിടെ പോയിരുന്നു?''

''എൻെറ മുറി ഒരു ജയിലാക്കി മാററിയിരുന്നു......'' ഈ ജനൽ താഴിട്ടു പൂട്ടിരുന്നു.

''എന്തിനു്?''

''അന്നു നിൻെറ മൈന എൻെറ പേരുപറഞ്ഞു വിളിച്ചു. ഞാൻ എണീററു് അതു നീ ആണെന്നു കരുതി. എനിക്കു ഗ്രഹപ്പിഴ വന്നു. എൻെറ അമ്മായിഅമ്മയും ആ സമയത്തു് ഉണ

ന്നായിരുന്നു. ഞാൻ നിന്നോട് സംസാരിക്കുകയാണെന്നു ത ള്ള കരുതി.''

''അതുകൊണ്ടെന്താ? നീയെന്റെ ചേട്ടത്തി ആണെന്നു ഞാൻ പറഞ്ഞതായിരുന്നല്ലൊ.''

''കുട്ടാ പലതും നടന്നു .....''

''വാതില്പകളുടെ പൂട്ടുവീണു. അതുകൊണ്ടു് ഇനി ഞാൻ ഇവിടേന്നു പോകും. ഈ വീട്ടിൽ ഇതു് എന്റെ അവസാനത്തെ രാത്രിയാണു്. ഞാൻ നിന്നെ കണ്ടിട്ടുപോകാൻ ആഗ്രഹിച്ചു. നീ ആരോടും പറയില്ലല്ലൊ!''

''ഇല്ല, പറയില്ല, മൈന ഏട്ടത്തി. പക്ഷെ എന്തിനാ പോണതു്? പോണ്ടാന്നു്. ഞാൻ വല്യതാവും കല്യാണം കഴിക്കും. എന്റെ ഭാര്യയെ നിങ്ങളുടെ അടുത്തു് അയയ്ക്കാം. അവരു നിങ്ങളെ ക്ഷണിക്കും. നിങ്ങരു അവളെ കാണാൻ വരികാ. പിന്നെ ആരും ഒന്നും പറയില്ല. പോകാണ്ടിരിക്കു ''

''പക്ഷെ കുട്ടാ നീ ഇപ്പോരു കുട്ടിയാണു്. നിന്റെ കല്യാണം വളരെ നാരു കഴിഞ്ഞിട്ടേ ഉണ്ടാവൂ. അത്രയും നാരു ഈ ജയിലിൽ ഞാൻ എങ്ങനെ കഴിഞ്ഞുകൂടും? നിന്നെ നോക്കുന്നതു് അവസാനിച്ചതു മുതൽ......''

''ഏട്ടത്തി എവിടെ പോവ്വാ? കാണാൻ ഞാൻ അവിടെ വരാം.''

''ഇല്ല കുട്ടാ, ഞാൻ പോണ സ്ഥലത്തു് പുരുഷന്മാരക്കു് എന്നോട് സംസാരിക്കാൻ അനുവാദമില്ല.''

''ഏട്ടത്തി അവിടെ പോണ്ടാ ''

''എനിക്കു് വേറെ ഗത്യന്തരമില്ലാ. ഞാൻ യോഗിനിയാവാൻ തീരുമാനിച്ചു.''

''യോഗിനി? എന്തോന്നാതു്?''

''ജൈനമതത്തിൽ സന്യാസിനി, അവരുടെ തല വടിക്കുന്നു. വായടച്ചു കെട്ടുന്നു. അവർ നഗ്നപാദരാണു്.''

''വേണ്ട മൈന ഏട്ടത്തി. അങ്ങനൊന്നും ആവണ്ട. എനിക്കു് അവരെ പേടിയാണു്. അവരുടെ കണ്ണുകരു ബന്ധിച്ചു നാട കാണുമ്പോരു എനിക്കു വേറെ എന്തോ തോന്നും.''

''കുട്ടാ, എനിക്കു വേറൊരു വഴിയുമില്ല......'' എന്നിട്ട് പന്തുപോലെ എന്തോ ഒന്ന് ഉരുട്ടിയുണ്ടാക്കി കുട്ടിയുടെ ജനൽ വഴി അവന്റെ ഡ്രായിംഗ്റൂമിലേക്ക് എറിഞ്ഞു. ''ഇതെന്റെ ഓർമ്മയ്ക്കായി വയ്ക്കുക. രാവിലെ നോക്കിയാൽ മതി. ഇപ്പോൾ ശബ്ദം കേട്ട് ആരും ഉണരാണ്ടിരിക്കട്ടെ.''

മൈന ഏട്ടത്തിയുടെ ജനൽ അടഞ്ഞു. താഴിനുള്ളിൽ താക്കോൽ തിരിയുന്ന ശബ്ദം അവൻ കേട്ടു. പിന്നീട് രാത്രിയിൽ അവനുറക്കം വന്നില്ല.

അടുത്ത ദിവസം അവൻ സ്കൂളിൽനിന്നു വന്നപ്പോൾ അമ്മ പറഞ്ഞു. മൈന വളരെ ദുഃഖിതയായിരുന്നു എന്ന്. ദിവസവും അമ്മായിഅമ്മ അവളോട് വഴക്കിടുമായിരുന്നു എന്ന്. കൊള്ളിവാക്കു പറയുമായിരുന്നു എന്ന്. മൈന പരിക്ഷീണയായിട്ട് വീടുവിട്ടു പോയി. യോഗിനി ആകാൻ പോകയാണെന്ന് ഒരു എഴുത്തെഴുതി വച്ചിരുന്നു.

''പക്ഷെ അമ്മാ ഇവിടിരുന്നുകൊണ്ട് എന്തേ യോഗിനി ആകാൻ കഴിയില്ല?''

''അതു പററുല്ല. യോഗിനി ആകേണ്ടവർ സ്വന്തം പട്ടണം വിട്ട് വേറൊരു പട്ടണത്തിലെ ക്ഷേത്രത്തിൽ പോയി താമസിക്കണം. അവർ ഇവളെ പരിശോധിക്കും. അവളുടെ തീരുമാനത്തിൽ വിശ്വാസമായാൽ അവളെ ചേർക്കും. നല്ല ക്ഷേണം കൊടുക്കും. നല്ല വസ്ത്രങ്ങളും കൊടുക്കും. കുറച്ചു ദിവസത്തേക്ക് എന്തുവേണമെങ്കിലും ചെയ്യാൻ അനുവദിക്കുന്നു. എന്നിട്ട് അവളുടെ തല മുണ്ഡനം ചെയ്ത്, അവളെ യോഗിനിയാക്കിത്തീർക്കുന്നു. അതിനുശേഷം നല്ല ആഹാരം തിന്നാൻ പാടില്ലാ, നന്നായി വസ്ത്രധാരണം ചെയ്യാൻ പാടില്ല, ആണുങ്ങളോട് സംസാരിക്കാൻ പാടില്ല.

''മൈന ഏട്ടത്തി എവിടെ പോയിട്ടുണ്ടാവും?''

''പത്തുക്കെ അറിയാൻ കഴീം''.

''അടുത്തെങ്ങാനാണെങ്കിൽ എന്നെക്കൊണ്ടോയി കാണിക്ക്യോ?''

''നെൻെറ ഇളേമ്മ പാക്ക്ംണ ഗ്രാമത്തിൽ ജൈനകളുടെ ഒരു വലിയ അമ്പലമുണ്ട്. മൈന അവ്ടേണ പോയ്ട്ടുള്ളതെങ്കിൽ രണ്ടു ദിവസത്തേയ്ക്കു അവിടെ പോയ്വാ. ഇളേമ്മ നിന്നെ ഒക്കെ കാട്ടി ത്തരും. ആരെങ്കിലും യോഗിനി ആകുമ്പോാം നഗരം മുഴവൻ ഇളകും.''

ഈ കാര്യത്തെപ്പററി അറിഞ്ഞുവെയ്ക്കുവാൻ കട്ടി ഇളയമ്മക്കു എഴുതി.

രണ്ടു ആഴ്ചകളിൽ എല്ലാവക്കും മനസ്സിലായി. എല്ലാ പ്രദേശങ്ങളിലും മൈന സംഭാഷണവിഷയമായി. നല്ല സ്ത്രീ ആയിരുന്നു. ആരും അവരുടെ തലവട്ടംവരെ കണ്ടിട്ടില്ല. എത്ര സുന്ദരമായ തലമുടിയായിരുന്നു. എത്ര നന്നായ് തല മുടി സൂക്ഷിക്കുകയും ചെയ്യുമായിരുന്നു. അതു് ഇപ്പോാം വടിച്ചു കളയും. ഓരോ മുടിനാരും ചുവടോടെ പിഴുതുകളയും. കഷ്ടം!

കുട്ടി ഇളയമ്മയുടെ വീട്ടിലെത്തി. ഇന്നു് അവൻെറ ഇളയമ്മ മൈനയെ കണ്ടിട്ടു തിരികെ വന്നതാണു്. അവാം മനോഹരങ്ങളായ വസ്ത്രങ്ങാം അണിഞ്ഞിരുന്നു. പണ്ടങ്ങളും. ഈ പണ്ടങ്ങാം ആളുകാം അവാംക്കു് കടം കൊടുത്തതായിരുന്നു. ഈ ആളുകാം പാട്ടു പാടുകയും ചെയ്തു. മൈന കുട്ടിയുടെ അയൽവാസിയായിരുന്നുവെന്നു് മനസ്സിലായപ്പോാം ഇളയമ്മ കൂടുതൽ താല്പര്യം കാണിച്ചു. ഓരോ നടപടികളും. അവർ അവിടെ പോയി. മൈന വളരെ സുന്ദരിയായിരിക്കുന്നുവെന്നു് ഇളയമ്മ കുട്ടിയോടു് പറഞ്ഞു. നാളെ അവളെ പല്ലക്കിൽ ഏററി നഗരത്തിൽ ചുററി നടത്തും. ആളുകാം അവളുടെ മേൽ പുഷ്പവൃഷ്ടി നടത്തും. പനിനീരു് തളിക്കും.

കുട്ടി തൻെറ ഏട്ടത്തിയെ കാണാൻ വളരെ തിടുക്കപ്പെട്ടു. എപ്പോഴും അവൻ മൈനയെ ഒരേ വേഷത്തിൽ മാത്രമെ കണ്ടിട്ടുള്ളു. ആ വേഷത്തിൽപോലും അവാം അഴകുള്ളവളായിരുന്നു. സ്വർണ്ണാഭരണങ്ങാം അവാംക്കു് എങ്ങനെ ചേരുന്നുണ്ടാവും? കുട്ടി, അവാം ഒരിക്കലും ചിരിച്ചുകണ്ടിട്ടില്ല. മൈനയുടെ പുഞ്ചിരി മനംകവരുന്നതായിരുന്നു എന്നു് ഇളയമ്മ പുകഴ്ത്തുകയായിരുന്നു.

മൈന കൊടുത്ത തൂവാല—അവളുടെ സ്നേഹത്തിൻെറ ചിഹ്നം—കുട്ടിയുടെ അകത്തെ പോക്കററിൽ ഉണ്ടായിരുന്നു. ഇതു് ആരോടും അവൻ പറഞ്ഞില്ല. പക്ഷെ ദിവസവും ആ തൂവാല നോക്കുമായിരുന്നു.

കുട്ടി ഹിന്ദി അക്ഷരങ്ങൾ ഇതിനകം പഠിച്ചിരുന്നു. എന്തുകൊണ്ടെന്നാൽ മൈന തൂവാലയിൽ ഹിന്ദിയിൽ തയ്ച്ചിരുന്നു. ''വളരെ ഇഷ്ടമുള്ള കുട്ടനു് അവൻെറ ഏട്ടത്തിയിൽ നിന്നു്.''

അടുത്ത ദിവസം ഉച്ചയ്ക്കുശേഷം മൈനയുടെ പല്ലക്കു് ബസാർ മുഴുവൻ ചുററുമെന്നു് ഇളയമ്മ പറഞ്ഞു. ആക്കവേണമെങ്കിലും കാണാം. അടുത്ത ദിവസം ഇളയമ്മയുടെ തോട്ടത്തിൽനിന്നു് കുട്ടി വളരെ പുഷ്പങ്ങൾ പറിച്ചു് തൂവാലയിൽ പൊതിഞ്ഞെടുത്തു. പല്ലക്കു് അവളുടെ വീട്ടുവളപ്പിനു സമീപത്തുകൂടി കടന്നുപോയപ്പോൾ അവൻ മനപൂവ്വം വീട്ടുകാരിൽ നിന്നും അകന്നുനിന്നു. പല്ലക്കു് മാത്രം കണ്ടിട്ടു തിരികെ പോരാൻ അവൻ ആശിച്ചില്ല. പല്ലക്കിനോടൊപ്പം എല്ലാ സ്ഥലത്തും പോകാൻ അവൻ ആഗ്രഹിച്ചിരുന്നു.

യൂണിഫോറം ധരിച്ച ആളുകൾ വാദ്യമേളം നടത്തി. ജൈന്മാർ പണം വഷിച്ചു. പല്ലക്കിൽ അവൻെറ ഏട്ടത്തി സവ്വാഭരണവിഭൂഷിതയായി ഇരിക്കുകയായിരുന്നു. അവളുടെ മുഖം മറേറതോ തരത്തിൽ ഉള്ളതാണെന്നു് തോന്നിച്ചു. പക്ഷെ അവരുടെ മുഖത്തു് മുമ്പിലത്തെ പ്രസരിപ്പും ധാരാളമായി ഉണ്ടായിരുന്നു. ഈ പ്രകാശിക്കുന്ന രൂപത്തെ താരതമ്യപ്പെടുത്തുമ്പോൾ കുട്ടിക്കു് അവളുടെ പഴയ തളൻ കണ്ണുകൾ കൂടുതൽ ഇഷ്ടമായി തോന്നിച്ചു. ഈ യോഗിനിക്കു് ഭീഷണമായ രൂപം ഉണ്ടായിട്ടുണ്ടെന്നു് ആളുകൾ പറഞ്ഞു. പക്ഷെ ഈ ആഡംബരങ്ങളിൽ കുട്ടിക്കു് മൈന ഏട്ടത്തിയുടെ അന്നുള്ള പ്രിയപ്പെട്ട ആകൃതി മുഴുവനായി കാണാൻ കഴിഞ്ഞിരുന്നില്ല.

അവൾ തൻെറ നേരെ നോക്കുകയാണെന്നു് തോന്നുമ്പോഴൊക്കെ അവൻ അവളുടെ മേൽ പുഷ്പവൃഷ്ടി നടത്തിയിരുന്നു.

അവഠം കൈകഠം കൂപ്പി. പക്ഷെ ആ കൈകഠം കട്ടിക്കവേ ണ്ടിയായിരുന്നില്ല. ഇത്രവലിയ തിരക്കിൽ പാവം ചെറുക്ക നെ മൈന ഏട്ടത്തിക്കു് എങ്ങനെ തിരിച്ചറിയാൻ കഴിയു മെന്നു് അവൻ ഓക്കുകയായിരുന്നു. ഒരു കവലയിലൂടെ തി രിയുന്ന അവസരത്തിൽ പെട്ടന്നു് പല്ലക്കു് അവന്റെ വളരെ അടുത്തെത്തി.

പുഷ്പം ചൊരിയാൻ തുടങ്ങി. മൈന കൈകഠം കൂപ്പി. ആ സമയത്തു് കട്ടി പൂ എറിയാൻ തുടങ്ങുകയായിരുന്നു. മൈന അവനെ തിരിച്ചറിഞ്ഞു. അവളുടെ പാതി അടഞ്ഞ കണ്ണുകഠം തുറന്നു് വിരിഞ്ഞു. അവഠം ശ്രദ്ധാപൂർവ്വം നോക്കി എന്നിട്ടു് ധൈര്യം കൈക്കൊണ്ടു് പല്ലക്ക നിർത്താൻ പറഞ്ഞു.

''ഈ കട്ടി എന്റെ അയൽവാസിയാണു്. എന്റെമേൽ പൂ എറിയാൻ ആഗ്രഹിക്കുന്നു. അവന്റെ കൈകഠംക്കു് പല്ല ക്കവരെ എത്താൻ കഴിയുന്നില്ല. ഒരു മിനിട്ടുനേരത്തേക്കു് അവനെ എന്റെ അടുക്കലേക്കു കൊണ്ടുവരിക.''

ഇതു് അസാധാരണമായ ഒരു കാര്യമായിരുന്നു. പക്ഷേ യോഗിനി ആകാൻ പോകുന്നവരുടെ വാക്കുകഠം നിരസിക്ക പ്പെടാറില്ല.

''വരു കട്ടാ. നിന്റെ ഈ പൂ ഞാൻ എടുക്കട്ടെ. നീ വള രെ ദൂരത്തുനിന്നു വന്നതല്ലെ. എന്റെ അയൽവാസിയായ കട്ടാ.''

...തൂവാലപോലും മടക്കികൊടുത്തില്ല. അവനോത്തു. സ്മൃ തി ചിഹ്നം ചേട്ടത്തി സൂക്ഷിക്കും.

ഘോഷയാത്ര യഥാസ്ഥാനത്തെത്തി. ആളുകഠം പിരി ഞ്ഞുപോയി. മൈനയും അവളുടെ കൂടെ ഉണ്ടായിരുന്ന കുറച്ചു സ്ത്രീകളും ഉള്ളിൽ കയറി. കട്ടി മുമ്പിൽ ഉള്ള ഒരു കടയി ലെ ബഞ്ചിന്മേൽ ഇരിക്കുന്നതു് കോണികേറുന്നതിന്നു് മുമ്പു് മൈന കണ്ടു.

മുകളിൽ മേൽശാന്തിയുടെ മുന്നിൽ അവളെ ഇരുത്തി. മേൽ ശാന്തി ചോദിച്ചു ''നീ പൂർണ്ണമനസ്സാൽ എല്ലാം നിശ്ചയിച്ചു കഴിഞ്ഞോ?''

''ഉവ്വ് തിരുമേനി, നിശ്ചയിച്ചു കഴിഞ്ഞു.''

''വസ്ത്രങ്ങൾ മുഴുവനും സ്വർണ്ണങ്ങളും നീ അഴിച്ചുകളയേണ്ടി വരും. പിന്നീട് ജീവിതത്തിലൊരിക്കലും നിനക്കിതു് സ്വീകരിക്കാൻ സാധിക്കുക ഇല്ല.''

''ശരി തിരുമേനി എനിക്കു് ഇതിൽ യാതൊരാശയും ഇല്ല.''

''ഞങ്ങളുടെ ഇടയിലുള്ള നിയമാനുസരണം ഉള്ള ഭക്ഷണം മാത്രമെ കഴിക്കാൻ പാടുള്ളു.''

''ഉവ്വ് തിരുമേനി, എനിക്കു് മേൽതരം ഭക്ഷണത്തിൻെറ യാതൊരാവശ്യവുമില്ല.''

''ഈ സമയത്തു് നീ തെരഞ്ഞെടുക്കുന്ന ധർമ്മത്തിൽ പുരുഷ സാമിപ്യം പാടില്ല. അവനെപ്പററിയുള്ള ഓർമ്മപോലും ഈ ധർമ്മത്തിനു് വിഘ്നമുണ്ടാക്കും.''

മൈന നെടുവീർപ്പിട്ടു. അവളുടെ പോക്കററിൽ നിക്ഷേപിച്ചിരുന്ന കുട്ടിയുടെ ഉറുമാല തുറന്നുവരുന്നതായി അനുഭവപ്പെട്ടു. ഉറുമാലയുടെ അററം കുട്ടിക്കൈകളായി രൂപാന്തരപ്പെട്ടു് അവളുടെ എളിയുടെ സമീപത്തു കെട്ടിപിണഞ്ഞുപോയെന്നും അവൾക്കു് തോന്നി.

''ശരി തിരുമേനി. ഇതും സ്വീകാര്യമാണു്.'' കുറച്ചു ആലോചിച്ചതിന്നുശേഷം അവൾ മറുപടി കൊടുത്തു.

''ഇനി നീ ആ മുറിയിൽ പോയിട്ടു് ഈ വസ്ത്രങ്ങൾ അഴിച്ചു കളയൂ. എന്നിട്ടു് നിനക്കു തരുന്ന വസ്ത്രങ്ങൾ ധരിക്കു. അതിന്നുശേഷം തലമുടി വെട്ടിച്ചുകളയേണ്ടതായുണ്ടു്. പിന്നീടു് നിൻെറ യോഗിനി അമ്മ പറഞ്ഞുതരും. എങ്ങനെ തലയിൽനിന്നും ഓരോ രോമവും ഇളക്കികളയാൻ കഴിയുമെന്നു്.

തലമുടി വെട്ടിക്കളയുകയും പറിച്ചുകളയുകയും ചെയ്യണമെന്ന നിയമം കേട്ടപ്പോൾ അവൾക്കു് തൻെറ ഗദ്ഗദം തടഞ്ഞുനിത്താൻ കഴിഞ്ഞില്ല.

ധൈര്യം സംഭരിച്ചിട്ടു് അവൾ പറഞ്ഞു. ''വന്ദ്യപിതാവേ,'' എനിക്കു് തലമുടിവക്കാനുള്ള ഉത്തരവു് നൽകാൻ അങ്ങേയ്ക്കു സാധിക്കുകയില്ലേ?''

''എങ്ങനെ സാധിക്കും?'' മേൽശാന്തി വളരെ അമ്പരന്നു കൊണ്ടു് പറഞ്ഞു.

''എനിക്കറിയാം. എന്റെ ഈ ആവശ്യം വിചിത്രമാണെന്നു്'' പെട്ടെന്നു് തന്റെ ഉള്ളിൽ ഏതോ ശക്തി ഉണ്ടായതായി മൈനയ്ക്കു് അനുഭവപ്പെട്ടു.

''ഇതു് അങ്ങേക്കു് അനുവദിക്കാൻ കഴിയുമെങ്കിൽ... ഒരിക്കലും അങ്ങയോടു് പരാതി പറയുകയില്ല. എന്റെ ഉള്ളിൽ ഏതു് ഗ്രന്ഥിയാണു് തടഞ്ഞുപോയതെന്നു് അറിയില്ല. എല്ലാവരും അതിശയിക്കത്തക്ക രീതിയിൽ ഞാൻ അത്ര നല്ല ഒരു സേവികയായി തീരും. എന്റെ മുടി വെട്ടികളയാതിരിക്കൂ.''

''പക്ഷെ ഇക്കാര്യം ഒരിക്കലും സാദ്ധ്യമല്ല... നിനക്കറിയില്ലായിരുന്നോ?''

''എനിക്കറിയാമായിരുന്നു. മുടി വെട്ടിക്കുമെന്നു്. പക്ഷെ... പക്ഷെ വെട്ടിക്കാനുള്ള സമയം വന്നു... എന്റെ ഈ മുടി ജീവനുള്ളതാണെന്നു് എനിക്കു തോന്നുന്നു. ഇതു് എന്റെ പ്രാണനിൽനിന്നു് കിളിർത്തതാണു്. ഞാൻ തലമുടി ചീകാൻ അഴിച്ചിടുമ്പോൾ ഇതു് എന്റെ കാലുകളിൽ സ്പർശിക്കുമായിരുന്നു. ഇതിൽ ചിലതു ജീവനുള്ള സ്പർശങ്ങളായിരുന്നു. പല വർഷങ്ങളായി ഈ തലമുടികളോടല്ലാതെ മററാരോടും സംസാരിച്ചിട്ടുപോലുമില്ല. ''നെററിയിൽ കൈ താങ്ങികൊണ്ടു് അവൾ തുടർന്നു. ''വന്ദ്യ ഗുരോ, ഒരിക്കൽ അസാധാരണമായ ഈ കാര്യം ചെയ്തുനോക്കൂ. അങ്ങയ്ക്കു് സ്വന്തം തീരുമാനത്തിലൊരിലും ദുഃഖിക്കേണ്ടിവരില്ല.''

മേൽശാന്തിയുടെ മനസ്സു് ആർദ്രമായി. പക്ഷേ, യോഗിനിയുടെ തലയിൽ തലമുടി കണ്ടാൽ ആളുകളെന്തു പറയും?

''ഇല്ല പെണ്ണേ, നിന്റെ ഈ അപേക്ഷ മാനിക്കാൻ സാധിക്കില്ല.''

''പിന്നെ ഗുരോ, ഏകാന്തതയിൽ എന്റെ മനസ്സിനെ സമാധാനപ്പെടുത്താൻ എനിക്കൊരഞ്ചുമിനുട്ടു തരൂ.'' മൈന ധൈര്യം സംഭരിച്ചുകൊണ്ടു് പറഞ്ഞു.

''ശരി, പൊയ്ക്കോളൂ, വരാന്തയിൽ പോയിരുന്നു് ആലോചിക്കൂ.

മൈന എഴുന്നേററു് സാവധാനത്തിൽ ഉറച്ച കാൽവയ്പ്പുകളോടെ മുന്നിലെ വരാന്തയിൽ പോയി ഇരുന്നു മേലെ ഉള്ള വരാന്തയ്ക്കു കീഴെ ബസാർ ആയിരുന്നു. കുറച്ചുനേരം കഴിഞ്ഞു് മൈന എഴുന്നേററുനിന്നു.

''ഇതു് ഒരു വിചിത്രമായ സ്ത്രീയാണു്. ഞാൻ പല സ്ത്രീകളേയും സന്യാസികളാക്കിട്ടുണ്ടു്. പക്ഷെ ഈ സ്ത്രീയുടെ ഓരോ വാക്കും ആലോചനാവിഷയമാകുന്നു. ഇവൾ യോഗിനിയായിത്തീരുകയാണെങ്കിൽ വളരെ പ്രശസ്തിയാർജ്ജിക്കും.''

''പക്ഷെ... അവൾ... അവളെന്തിനു് വരാന്തയിൽ എണീററു നില്ക്കുന്നു.'' പേടിച്ചിട്ടു് മറെറാരാൾ ചോദിച്ചു.

മൈന വരാന്തയിൽ എഴുന്നേററു നില്ക്കുന്നതു മേൽശാന്തിയും കണ്ടു. അവൾ തന്റെ തലമുടികെട്ടിൽ വിരലുകളോടിച്ചു. തലമുടികെട്ടു് അഴിഞ്ഞുവീണു. തലമുടി കാൽമുട്ടുകൾക്കു താഴെവരെ എത്തി. കാററിൽ തലമുടി ഇഴകൾ പറന്നു.

''എത്ര നീളമുള്ള തലമുടി ''

''ഹോ'' എല്ലാവരും എഴുന്നേററു് കോണിയുടെ ഭാഗത്തേയ്ക്കു് ഓടി വരാന്തയിൽ ആരും ഉണ്ടായിരുന്നില്ല. എല്ലാവരും താഴെ എത്തി. ബസാറിൽ ബഹളമുയർന്നു. ഒരു കുട്ടി വീണുകിടന്ന മൈനയുടെ തലയ്ക്കൽ ഇരുപ്പുണ്ടായിരുന്നു. അവൻ പാറികിടക്കുന്ന തലമുടി നെററിയിൽനിന്നും നീക്കിയിട്ടു് വകഞ്ഞു നേരേയാക്കി. കറുത്ത തലമുടിയിൽ അവിടവിടെ സിന്ദൂരംപോലെ ചോരതിളങ്ങുന്നുണ്ടായിരുന്നു. കുട്ടിയുടെ കണ്ണുകളിൽനിന്നും കണ്ണീർ ധാരയായി ഒഴുകി. താഴെ കിടന്ന സ്ത്രീയുടെ കണ്ണുകളിലേയ്ക്കു് അവൻ നോക്കുകയായിരുന്നു. ആ കണ്ണുകൾ തുറന്നു മുമ്പൊരിക്കലും കുട്ടി ഈ കണ്ണുകളുടെ നിറം കണ്ടിട്ടില്ല. അവസാനമായി കുട്ടിയെ അവൾ ഉണർത്തിയ ആ ഇരുണ്ട രാത്രിപോലെ അവ കറുത്തതായിരുന്നു. പക്ഷെ ആ രാത്രിയുടെ ഗഹനതയിൽ ഏതോ സൂര്യൻ ഒളിച്ചിരുന്നു.

അതുകൊണ്ടാണു് ആ രാത്രിയിൽ ഇരുട്ടത്തു് അവൾക്കു് കാണാൻ കഴിഞ്ഞതു്. ആ കണ്ണുകൾ ഈ സമയത്തും അത്ര തന്നെ കറുത്തതും അത്രതന്നെ പ്രകാശമുള്ളതും ആണു്. അതു് തുറന്നിരുന്നു.

പക്ഷെ ഇപ്പോൾ:അതിൽ സൂര്യൻ ഉണ്ടായിരുന്നില്ല.

# പേമിയുടെ മക്കൾ

ഏതാണ്ടു് ഇരുപതു് വർഷങ്ങൾക്കു മുമ്പുള്ള കാര്യമാണു്. എ നിക്കേതാണ്ടു് ഏഴു വർഷം പ്രായം കാണും. മൂത്തപെങ്ങൾക്കു് പതിനൊന്നും. ഞങ്ങളുടെ വയൽ, വീട്ടിൽനിന്നു് ഒരു മൈൽ അകലെ ആയിരുന്നു. വഴിയുടെ പകുതിക്കുവച്ചു് മറ്റൊരു പൊതുനിരത്തു് വന്നുചേരുന്നു. ഈ പാതയിലൂടെ കാടന്മാ രും, പഠാണികളും രാക്ഷസനും മററു പരദേശികളും ധാരാളം വരവുപോക്കുണ്ടായിരുന്നു. കുട്ടികളായ ഞങ്ങൾക്കു് വീട്ടി ലിരിക്കുമ്പോൾത്തന്നെ രാക്ഷസനെ പേടിയായിരുന്നു. എ തെങ്കിലും മുതിന്ന ആളുകളെ കൂടാതെ ഈ വഴിയിലൂടെ പോ കാൻ ഭയമാണു്. പക്ഷേ, പകൽ ഒന്നോ രണ്ടോ പ്രാവശ്യം അച്ഛനും പണിക്കാക്കും വയലിൽ ചോറു കൊണ്ടു കൊടുക്കാൻ പോകേണ്ടതായി വന്നിരുന്നു, എന്നാതാണു് ബുദ്ധിമുട്ടു്. ദിവ സവും റോഡു മുറിച്ചുകടക്കുന്ന സമയത്തു് കുത്തനെയുള്ള ഒരു കുന്നിൽനിന്നു് ഇറങ്ങിവരികയാണോ ഞങ്ങളെന്നു തോന്നി യിരുന്നു.

മിക്കവാറും ഞങ്ങൾ നിശ്ചയദാർഢ്യത്തോടെ തനിച്ചു് പുറ പ്പെട്ടുമായിരുന്നു. പക്ഷേ, റോഡു് രണ്ടുമൂന്നു വളവിനിപ്പുറം എത്തുന്നതോടെ, തോട്ടു് മുറിച്ചുകടക്കുന്ന സമയത്തു് പക്ഷിക്കു ഞ്ഞുങ്ങളെന്നപോലെ ഞങ്ങൾ ചുററും നോക്കും. ഏതെങ്കിലും ഗ്രാമത്തിൽനിന്നു് വരുകയോ പോവുകയോ ചെയ്യുന്ന ആളുക ളുടെ സഹായം തേടി ഈ ഭയസമുദ്രം നീന്തിക്കടക്കാൻ പ്രാപ്യ രാകുമല്ലോ എന്ന ആശയോടെ.

പേടി ഞങ്ങളുടെ സ്വഭാവത്തിന്റെ ഒരു ഭാഗമായിത്തീര ത്തക്ക തരത്തിലുള്ളതായിരുന്നു ഞങ്ങൾക്കു കിട്ടിയിരുന്ന മത വിദ്യാഭ്യാസം. ദിവസേന വൈകുന്നേരം വീട്ടിലെ മുതിന്ന വരിൽനിന്നും ഞങ്ങൾ സ്വർഗ്ഗനരകങ്ങളുടെ കഥകൾ കേൾക്കു മായിരുന്നു. സ്വർഗ്ഗം, വയലിനു പുറത്തു് ഞങ്ങൾക്കു വളരെ കുറച്ചേ കിട്ടുമായിരുന്നുള്ളു. പക്ഷേ നരകത്തിന്റെ മുളകാലു

കൾ എല്ലായിടവും നാട്ടിയിരിയ്ക്കുന്നതായി കണ്ടു. എല്ലാററിലും വലിയ നരകം സ്കൂളായിരുന്നു. അഥവാ ഏതെങ്കിലും ഒരു ദിവസം ആ നരകത്തിൽനിന്ന് മോചനം കിട്ടിയാൽ, വയറിൽ ആഹാരം എത്തിയ്ക്കാനുള്ള നരകം മുന്നിൽ എത്തും. ഞങ്ങളുടെ പ്രിയങ്കരമായ വഴിയുടെ ഓരോ തിരിവിലും ഭീഷണിയും പേറി നരകം നിൽപുണ്ടെന്നു് മനസ്സിലാക്കണം. വയലിൽ പോകുന്നതു് നരകതുല്യമായിത്തോന്നിയതു് ഒരുപക്ഷേ, ഞങ്ങൾക്കു് ഈ റോഡെന്ന ഭയസമുദ്രം നീന്തിക്കടക്കാനുള്ളതുകൊണ്ടാവാം. അല്ലെങ്കിൽ ഈ ഭാഗം ഭയസമുദ്രമാണെന്നു തോന്നിയതു് വയലിൽ ഭക്ഷണം എത്തിയ്ക്കേണ്ടിയിരുന്നു എന്നുള്ളതുകൊണ്ടാവാം. ഇക്കാര്യത്തിൽ ഏതാണു് ശരിയെന്നു് ഉറപ്പു് പറയാൻ വയ്യ. പക്ഷേ, ഒന്നറിയാം. വയൽ സ്വർഗ്ഗമായിരുന്നു. ഭക്ഷണം കൊണ്ടുകൊടുക്കാനുള്ള ജോലി ഞങ്ങൾക്കു് നരകതുല്യമായിരുന്നു. ആ പൊതുറോഡിന്റെ മദ്ധ്യഭാഗം ഭയസമുദ്രം ആയിരുന്നു.

തണുപ്പുകാലമാണു്. ഞങ്ങൾ ആങ്ങളയും പെങ്ങളും ഉച്ചഭക്ഷണവും പേറി വയലിലേയ്ക്കു നടന്നു. ഇളവെയിലുണ്ടു്. നടക്കുമ്പോഴും തണുപ്പുകാലത്തെ വെയിലിൽ ഉറങ്ങുന്ന സുഖം കിട്ടിയിരുന്നു. പക്ഷേ, റോഡു മുറിച്ചുകടക്കേണ്ടിവരുന്ന വിചാരം ഉള്ളിൽ എലിയെപ്പോലെ കരണ്ടുകൊണ്ടിരുന്നു.

പേടി ഇല്ലാതാക്കാൻ ഒരു എളുപ്പവഴി ഉപയോഗിയ്ക്കാൻ ഞങ്ങളാഗ്രഹിച്ചു. എന്റെ പെങ്ങൾ എന്നെ ഒരു കഥ പറഞ്ഞു കേൾപിയ്ക്കാൻ തുടങ്ങി ''ഒരിടത്തൊരിടത്തൊരു രാജാവുണ്ടായിരുന്നു. അയാളുടെ രാജ്ഞി ചത്തുപോയി. ചാവുന്ന സമയത്തു് അവൾ രാജാവിനോടു പറഞ്ഞു: നിങ്ങൾ എനിയ്ക്കൊരു പ്രതിജ്ഞ തരണം. എന്താണെന്നു രാജാവു ചോദിച്ചു.''

കഥയിൽനിന്നു് ശ്രദ്ധ തിരിച്ചു് ഞാൻ പിന്നിലെ ഗ്രാമത്തിന്റെ നേരെ നോക്കി. ഞങ്ങളുടെ വഴിയിലൂടെ പോകാനുള്ളവരാരെങ്കിലും വരുന്നുണ്ടോ?

''നീ കേക്കുന്നില്ലാ വീരാ,'' എന്റെ കഴുത്തിനു പിടിച്ചുകൊണ്ടു പെങ്ങൾ പറഞ്ഞു.

''കേക്കൾണംണ്ട്,'' ആങ്ങളമാരുടെ കുസൃതിത്തരത്തോടേ ഞാൻ മറുപടി കൊടുത്തു.

''ശരി, ആ രാജ്ഞി ചാകാൻ പോകുമ്പോ, രാജാവിനെ വിളിച്ചു പറഞ്ഞു. നിങ്ങളെനിക്ക പ്രതിജ്ഞ താ. രാജാവു ചോദിച്ചു, എന്തു പ്രതിജ്ഞയെന്ന്. രാജ്ഞി പറഞ്ഞു, നിങ്ങൾ രണ്ടാം വിവാഹം കഴിയ്ക്കരുതു്. ഓ, ഞാനൊരു കാര്യം മറന്നു. രാജ്ഞിയ്ക്ക് രണ്ടു പെൺമക്കളും ഒരാൺകുട്ടിയും ഉണ്ടായിരുന്നു.''

രാജാവും രാജ്ഞിയും ഞങ്ങൾക്ക് സ്വന്തം അച്ഛനമ്മമാരെപ്പോലെയായിരുന്നു തോന്നിച്ചതു്. ഞങ്ങളുടെ അമ്മ മരിയ്ക്കാൻ തുടങ്ങുകയാണെങ്കിൽ അച്ഛനോട് ഇതേ വാഗ്ദാനം ആവശ്യപ്പെടും. ഈ വിചാരം ഞങ്ങളുടെ അചേതന മനസ്സിൽ പ്രവർത്തിയ്ക്കുന്നുണ്ടായിരുന്നിരിയ്ക്കണം. രാജ്ഞിയുടെ മകൾ എന്റെ പെങ്ങളാണെന്നും, മകൻ ഞാൻതന്നെയാണെന്നും എനിയ്ക്കു തോന്നി.

പെങ്ങൾ ഗ്രാമത്തിനു നേരെ നോക്കുകയായിരുന്നു. ''ബാക്കിയുള്ളോംകൂടെ കേട്ടോളു.'' പഴയപോലെ ദൃഢമായ സ്വരത്തിൽ ഞാൻ പറഞ്ഞു. ''രണ്ടാനമ്മ എന്റെ മക്കളെ കഷ്ടപ്പെടുത്തും.'' പെങ്ങൾ കുറേക്കൂടി മധുരമുള്ള സ്വരത്തിൽ, കുറേക്കൂടി സ്ത്രീയുടെ ഭാഷയിൽ പറഞ്ഞു. ''ഇതുകൊണ്ടാണ് രാജ്ഞി രാജാവിനോട് ഈ പ്രതിജ്ഞ ആവശ്യപ്പെട്ടതു്. രാജാവു് പറഞ്ഞു. ശരി, ഞാൻ വാക്കു തരുന്നു.''

രാജാവു് ഈ വാക്കു നല്കിയില്ലായിരുന്നെങ്കിൽ രാജ്ഞി മരിയ്ക്കാൻ കൂട്ടാക്കുകയില്ലെന്നു തോന്നും, കേട്ടാൽ.

പകൽ സമയത്തു് കഥ പറഞ്ഞാൽ വഴി മറന്നുപോകുമെന്ന് ഞങ്ങൾക്കു രണ്ടാൾക്കും അറിയാമായിരുന്നു. എന്നിട്ടും ഞങ്ങൾ പരസ്പരം മുന്നറിയിപ്പു നൽകിയില്ല. മനസ്സിന്റെ വിചാരങ്ങളിൽ ഈ രീതിയ്ക്കു് കൂടുതൽ സ്ഥാനം നല്കാനും ഞങ്ങൾ മുതിർന്നില്ല.

''പക്ഷേ, രാജാവു് ഉടനടി വേറെ കല്യാണം ചെയ്തു.''

''ഉം.''

പിന്നിലെ തിരിവിൽ ഒരാം വരുന്നതായി ഞങ്ങാംക്ക തോന്നി. ഞങ്ങാം ആശ്വാസത്തിൻെറ നെടുവീപ്പിട്ടു. എന്നി ട്ട് അയാളെ ഞങ്ങളൊപ്പം കൂട്ടാൻ ഒരുങ്ങി. പക്ഷേ അയാാം മറെറാരു വഴിയിലേക്ക പോകുകയായിരുന്നു. അയാാം ഞങ്ങ ളുടെ വഴിയേ തിരിഞ്ഞില്ല.

ഏതു കാര്യസാദ്ധ്യത്തിന്നു വേണ്ടിയാണോ ഞങ്ങാം രണ്ടു പേരും ഈ കഥയുടെ കാര്യം ചമച്ചതു് അതു് സാധിച്ചില്ല. ആയാസരഹിതമായി റോഡു മുറിച്ചു കടക്കത്തക്കവണ്ണം സം സാരത്തിൽ മുഴുകിപ്പോകുമെന്നു് ഞങ്ങാം വിചാരിച്ചു. പ ക്ഷേ റോഡു് ഒരു വള പിൻെറ ദൂരം മാത്രമായി അവശേഷിച്ച പ്പോാം ഞങ്ങളുടെ കഥ വഴിമുട്ടി നിന്നുപോയി. മുതിന്ന ഒരു സഹയാത്രികൻ വരുമെന്ന പ്രതീക്ഷയും തകൻുകഴിഞ്ഞു. ഞ ങ്ങാം വഴി മുട്ടി നിന്നു.

പത്തിരുപതു് ചുവടുകാംകൂടി നടന്നപ്പോഴേയ്ക്കും ഞങ്ങളുടെ പേടി വദ്ധിച്ചു. റോഡിൻെറ ഒരു വശത്തു് പട്ടുകമ്മീസും, പഠാണികാം ധരിക്കുന്നതുപോലെ വലിയ സൽവാറും ധരിച്ച ഒരാം കിടക്കുന്നുണ്ടായിരുന്നു.

''എൻെറമ്മോ ഇതു നോക്കു്. രാക്ഷസൻ കെടക്കുണു.''

ആ മനുഷ്യൻ വശം തിരിഞ്ഞു കിടന്നു.

''ഇതു് എളകുണ്ണ്ടു്. എണീയ്ക്കുണു.'' എൻെറ പെങ്ങാം വിക്കി വിക്കി പറഞ്ഞു. ''ഇനിയെന്താ ചെയ്യ്വ?''

''ഇതു നമ്മളെ പിടിയ്ക്ക്യോ?''

''പിന്നല്ലാണ്ടേ?'' പെങ്ങാം പറഞ്ഞു.

രാത്രിസമയത്തു് ഞങ്ങാം രണ്ടു പേരും വളരെ അപൂർവ്വമായേ വെളിയിലിറങ്ങാറുണ്ടായിരുന്നുള്ളൂ. പക്ഷേ, പേടി തോന്നു ന്ന സമയത്തു് 'ജയ് ഗുരു' വിളിയ്ക്കണമെന്നു് കേട്ടിരുന്നു. അ പ്പോാം പേടി തീരും. ഞങ്ങളുടെ അമ്മ ഞങ്ങളുടെ അമ്മാമയു ടെ കാര്യം പറഞ്ഞുകോംപ്പിയ്ക്കുമായിരുന്നു. ഒരിയ്ക്കൽ അമ്മാ മയും ഒരു ബ്രാഹ്മണനുംകൂടി രാത്രിസമയത്തു് ഏതോ ഗ്രാമ ത്തിലെ ചുടുകാട്ടിനു സമീപത്തുകൂടി നടന്നുപോകുകയായിരു ന്നത്രേ. അപ്പോാം അവരുടെ കാലിൽ ജ്വലിക്കുന്ന കരിക്ക

ഷണങ്ങൾ വന്നു വീണുതുടങ്ങിയെന്നു്. ബ്രാഹ്മണൻ ഞങ്ങളുടെ അമ്മാമയോടു് എന്തു ചെയ്യുമെന്നു് ചോദിച്ചെന്നു് 'ജയ് ഗുരു'വിനെ വിളിയ്ക്കു് എന്നു് അമ്മാമ തിരുമേനിയോടു പറഞ്ഞത്രേ. അമ്മാമ 'ജയ് ഗുരു' 'ജയ് ഗുരു' എന്നും, ബ്രാഹ്മണൻ രാമ, രാമ എന്നും ജപിച്ചുതുടങ്ങി. തീ കഷണങ്ങൾ അപ്പോഴും വീണുകൊണ്ടിരുന്നു. പക്ഷേ, അകലെ. ഇക്കാരണത്താൽ ഞങ്ങളുടെ അമ്മാമയെപ്പററി ഞങ്ങൾക്കു് അഭിമാനമുണ്ടായിരുന്നു.

''വരൂ നമുക്കും ജയ് ഗുരുന്നു് ജപിയ്ക്കാം''

''ജയ് ഗുരുവിനെ ഭൂതപ്രേതങ്ങൾ മാത്രം പേടിയ്ക്കും. മനുഷ്യർ പേടിയ്ക്കാറില്ല.'' പെങ്ങൾ പറഞ്ഞു.

ഞാൻ സമ്മതിച്ചു. റോഡിൽ കിടന്നിരുന്ന രാക്ഷസൻ മനുഷ്യനാണു്. അവൻ ഈശ്വരനെ എന്തിനു പേടിയ്ക്കണം?

''പിന്നെന്താ ചെയ്യ?''

''അഞ്ചാറു മിനിട്ടു നേരം ഞങ്ങൾ വിഷമിച്ചുനിന്നു. ഈ രാക്ഷസനെ പേടിപ്പിയ്ക്കുന്ന ഏതെങ്കിലും ഒരാൾ ഞങ്ങളുടെ കൂടെ വരുമെന്നു് അപ്പോഴും ഞങ്ങൾ ആശിച്ചു. പക്ഷേ, ഈ ആശ സഫലമാകുന്ന മട്ടു കണ്ടില്ല.

ഞങ്ങൾ പരസ്പരം നോക്കി. പക്ഷെ അത്തരം അവസരങ്ങളിൽ ഒരാൾക്കു് മറെറാരാളുടെ മുഖത്തു് എന്തു് സഹായമാണു് കണ്ടെത്താൻ കഴിയുന്നതു്? ഞങ്ങളുടെ സൌശീല്യവും ഒരുമയും നിർഭരമായി നിന്നു. കുറച്ചു സമയം കഴിഞ്ഞപ്പോൾ ഞാൻ കരച്ചിൽ തുടങ്ങി.

പെങ്ങൾ ദുപ്പട്ടായുടെ അററംകൊണ്ടു് എൻെറ കണ്ണുനീർ തുടച്ചുകൊണ്ടു് പറഞ്ഞു: ''എന്തിനേ ബീരൻ കരേണു്? നമുക്കിവിടത്തന്നെ നില്ക്കാട്ടോ? ആരെങ്കിലും ഗ്രാമത്തീന്നു് വരും.''

റോഡിനു നേക്കു് ഞങ്ങൾ കുറേ ചുവടുകൾ വച്ചു. എന്നിട്ടു് നിന്നു. എന്നിട്ടു് അത്രയുംതന്നെ തിരികെ പോന്നു.

ഒടുവിൽ കുറച്ചാലോചിച്ചതിന്നു ശേഷം പെങ്ങൾ പറഞ്ഞു ''നമ്മൾ പേമിൻെറ കുട്ട്യോളാണെന്നു പറയാം. നമ്മളെ പിടിയ്ക്കണ്ടാന്നു പറയാം.''

പെങ്ങളുടെ മുഖത്തുനിന്നുള്ള പ്രേമി എന്ന ശബ്ദം വളരെ മധുരമുള്ളതായി തോന്നിച്ചു. എൻെറ നേൎക്കു തിരിഞ്ഞു എനിക്കും തനിക്കുതന്നെയും ധൈൎയ്യം പകൎന്നപ്പോൾ പെങ്ങൾ സാക്ഷാൽ പ്രേമിയായിത്തീൎന്നിരുന്നു.

എൻെറ മനസ്സനും ആശ കൈവന്നു. ഞങ്ങൾ പ്രേമിയുടെ മക്കളാണെന്നറിയുമ്പോൾ രാക്ഷസൻ ഞങ്ങളെ ഒന്നും പറയുകയില്ല, പിടിയ്ക്കുകയുമില്ല.

മിടിയ്ക്കുന്ന ഹൃദയത്തോടും, വിറയ്ക്കുന്ന കാൽവയ്പുകളോടും കൂടി, 'ജയ് ഗുരു' എന്നു ജപിച്ചുകൊണ്ടു മനുഷ്യൻ ചുടുകാട്ടിലൂടെ നടന്നുപോകുന്നപോലെ, ഹിന്ദുക്കൾ പശുക്കളുടെ വാൽ പിടിച്ചുകൊണ്ടു ആഴമുള്ള സമുദ്രം നീന്തിക്കടക്കുന്നതുപോലെ ഞങ്ങൾ രണ്ടുപേരും പ്രേമിയുടെ നാമം ജപിച്ചുകൊണ്ടു റോഡു മുറിച്ചുകടന്നു. പ്രാണി മുമ്പത്തെപ്പോലെതന്നെ അവിടെ കിടന്നു.

# ശനിയൻ

''നാശം.''

ഉറക്കച്ചടവോടെ ദ്രൗപദി പറഞ്ഞു. പറയുകയായിരുന്നില്ല, വായിൽനിന്നു വീണുപോയതാണ്. ഹോണിന്റെ ശബ്ദം അവരുടെ കാതുകളിലേയ്ക്കു തുളച്ചുകയറി. ഇതുവരെ കേട്ടിട്ടുള്ള ഹോണിന്റെ ശബ്ദത്തേക്കാൾ ഇതിന് തീക്ഷ്ണത കൂടുതലായിരുന്നു. ''ടാക്സിക്കാരൻ ഗണേശ് അല്ല, ചനൺ ഷായാണ്.'' തന്റെ ഭർത്താവിന്റെ മുഖത്തുനിന്ന് ചനൺഷായുടെ പേരു കേട്ടപ്പോൾ ദ്രൗപദിയ്ക്ക് അല്പം ജാള്യത തോന്നി.

''ഷാ, കേട്ടിട്ടാണോ, എന്തോ!'' അവർ പറഞ്ഞു.

മൂന്നു നാലു ദിവസങ്ങൾക്കു മുമ്പ് രാവിലേ തന്നെ ഗണേശിന്റെ ടാക്സിയുടെ ഹോൺ കേട്ട് ദ്രൗപദിയുടെ വായിൽനിന്നു വീണു:

''ഇവററയ്ക്കൊന്നും ഉറക്കം ല്ലേ?''

'ഈ ടാക്സിക്കാരൻ പാവത്തിനെ പോലീസുകാരു 'ചെല്ലാൻ' ചെയ്തു. അഭയാർത്ഥിയാണ്. ശിപാർശ്ശ്യ്ക്കു വന്നേക്കണ്താ '' ഭഗത്റാം അവരെ പറഞ്ഞു മനസ്സിലാക്കി.

''നാശം'', ദ്രൗപദി കൂടുതൽ ഉറക്കെ പറഞ്ഞു. ഗണേശ് ഇതു കേട്ടു. പക്ഷെ, പാവം എന്തു പറയാനാണ്?

ചനൺ സിംഗിന്റെ ആദരവുകൊണ്ട് ദ്രൗപദിയുടെ കോപത്തിൽനിന്നു ഭഗത്റാം രക്ഷപെട്ടു. കാർ വീട്ടിന്റെ പടിക്കൽ നിർത്തിയിട്ട് ചനൺഷാ നേരെ ഭഗത്റാമിന്റെ കിടപ്പുമുറിയിലേയ്ക്കു വന്നു.

''വന്നാട്ടെ''. ദ്രൗപദി കസാല നീക്കിയിട്ടുകൊടുത്തുകൊണ്ട് ഇരിക്കാൻ ക്ഷണിച്ചു.

''തയാറായോ, മാഷേ?'' കൈവിരലുകളിൽ ഞൊട്ടയിട്ടുകൊണ്ട് ചനൺഷാ നിന്നപാടേ ചോദിച്ചു.

''ഉവ്വ്, ഇനി മരുന്നുകപ്പി ഒന്ന് എടുത്തോളട്ടെ. തിരികെ വരുമ്പോ ഇരുട്ടായാലോ......''

ഭഗത്റാമിനെ പൂർത്തിയാക്കാൻ അനുവദിക്കാതെ ചനൺഷാ പറഞ്ഞു.

''ഇല്ലാന്നു്. ഇപ്പോ മടങ്ങിവരും. പുതിയ വണ്ട്യാണു്. രണ്ടര നാഴികയ്ക്കുള്ളിൽ അംബാലയെത്തും. ഒരുനാഴിക അവിടെ താമസംണ്ടാവും. പിന്നെ രണ്ടരനാഴികക്കുള്ളിൽ മടങ്ങി ദില്ലിയിൽ. ആകെ ആറു നാഴിക. ഇപ്പോ ആറായി മണി. പത്തുപതിനഞ്ചു മിനിട്ടിനുള്ളിൽ പുറപ്പെട്ടാൽ പന്ത്രണ്ടേകാലിനു മടങ്ങിയെത്താം.''

''അല്ല ഷാ മാഷേ. അഭയാർത്ഥികേന്ദ്രത്തിൽ തീർച്ചേയും എനിക്ക രണ്ടു രണ്ടേകാൽ മണിക്കൂർ ജോലിണ്ടാവും.''

''പോട്ടെ, ഏററവും കൂടിയാൽ മൂന്നുമണിയാവും. വൈകുന്നതിനു മുമ്പു തിരിച്ചെത്താല്ലോ. ശരി എണീററോളൂ. വേഗം പോയാൽ വേഗം മടങ്ങാം ''

''വൈകുംന്നു് പേടിണ്ടെങ്കിൽ, രാത്രി അവ്ട കഴിയണംന്നു് വരാച്ചാൽ കമ്പിളിത്തുണികളും, കിടക്കേം......'' ദ്രൗപദി പറഞ്ഞുതീർന്നില്ല. ചനൺഷാ, ഭഗത്റാമിൻെറ കൈ പിടിച്ചു കട്ടിലിൽനിന്നു് എഴുന്നേല്പിച്ചുകൊണ്ടു പറഞ്ഞു.

''പോകാം. കൂടെ ഒന്നും കൊണ്ടുപോകേണ്ട ആവശ്യല്ല. ഇപ്പോ മടങ്ങിവരുന്നു്. അഥവാ തണുപ്പുണ്ടെച്ചാൽ കാറിനകത്തു കമ്പിളിണ്ടു്. പുതച്ചോളൂ. മൂന്നുമണിക്ക തീച്ച്, തിരികെ കൊണ്ടുവിട്ടതരാം.''

ഭഗത്റാം വളരെ ലാഘവത്തോടുകൂടി പുതിയ വണ്ടിയുടെ മൃദുവായ സീററിൽ സുഖമായി ഇരിപ്പുപിടിച്ചു.

''ദ്രൗപദിഅമ്മേ! എന്തെങ്കിലും കാര്യത്തിനായി ആരെങ്കിലൊക്കെ വന്നാൽ മൂന്നുമണിക്ക വരാൻ പറഞ്ഞോളൂ.''

''നമ്മുടെ ഡിപ്ടികമ്മീഷണറുടെ മുമ്പിലൊന്നു പോവുക. ജോലി മനസ്സിലാക്കുക. തീർന്നു. പിന്നെ ങ്ങ്ക്ക് എവടേയ്ക്കൊക്കെ പോണോ, പൊയ്ക്കോളൂ. കാറിൽ പെട്രോളു ധാരാളംണ്ടു്.'' ഭഗത്റാമിൻെറ മടിയിലേയ്ക്കു കമ്പിളി എടുത്തിട്ടുകൊണ്ടു ചനൺ ഷാ പറഞ്ഞു.

ഭഗേത്‌റാംമാസ്റ്റർ അഭയാർത്ഥികളുടെ നേതാവാണ്. രാവിലെ മുതൽ വൈകുന്നേരംവരെ ആവശ്യക്കാരായ അഭയാർത്ഥികൾ അയാളുടെ വീട്ടിൽ വരുന്നു. എല്ലാവരുടെയും പരാതികൾ സഹതാപപൂർവ്വം കേട്ടതിനു ശേഷം വേണ്ട കാര്യങ്ങൾ ചെയ്തു കൊടുക്കാനയാൾ ശ്രമിക്കും. ദ്രൗപദിയുടെ ശീലവും വളരെ മധുരമുള്ളതായിരുന്നു. മനസ്സ് അനുകമ്പാർദ്രമായിരുന്നു. പക്ഷെ, രാവിലെ ഉണരുന്നതിനു മുമ്പും, രാത്രി ഉറങ്ങിയതിനു ശേഷവും അവരുടെ കതകിൽവന്നു തട്ടുന്നവരോടു ചിലപ്പോഴൊക്കെ അവർക്കു ദേഷ്യമാണ്

കാർ വീട്ടിൽനിന്നു വെളിയിൽ കടന്നിട്ടേയുള്ളു. അപ്പോഴേയ്ക്കും ഒരയാർത്ഥി വന്ന് ഭഗേത്‌റാം മാസ്റ്ററെ അന്വേഷിച്ചു. ഭഗേത്‌റാം ചമൻഷായുടെ കൂടെ അംബാലയ്ക്കു പോയെന്ന് ദ്രൗപദി പറഞ്ഞപ്പോൾ അയാൾ പിറുപിറുത്തുകൊണ്ടു മടങ്ങിപ്പോയി.

''പണക്കാരൊപ്പം എളുപ്പം ഞങ്ങടെ ഇറങ്ങിച്ചെല്ലും. ഇന്നെൻറാപ്പം കസ്റ്റോഡിയൻറടുത്തു പോയില്ലാച്ചാൽ വൈകുമ്പോ സാമാനം മുഴുവൻ റോട്ടിലുണ്ടാവും.''

അയാൾ പോയ ഉടനെ മററൊരു അഭയാർത്ഥി പരാതി പറഞ്ഞു:

''എൻെറ ലോൺ അനുവദിച്ചിരിയ്ക്കുണ്ണു. പക്ഷേ, ജാമ്യം ആരാ കൊടുക്ക്വാ?''

''എൻെറ സ്ഥലംമാററത്തിൻെറ പേപ്പർ ഇന്നൊപ്പിടും. പുതിയ വീടാച്ചാൽ അഭയാർത്ഥികളെക്കൊണ്ടു നിറഞ്ഞിരിക്ക്യാ. അച്ഛനും അമ്മേം വയസ്സാണ്. ഭാര്യ പൂർണ്ണഗർഭിണ്യാണ്. പുതിയ സ്ഥലത്തു് ഒരു ടെൻറിനുപോലും ള്ള ഏർപ്പാടില്ല.''

''ഞാൻ പെഷവാറിൽ അഡിഷനൽ ഡിസ്ട്രിക്ട്മജിസ്ട്രേട്ടായിരുന്നു. ഇവിടെ നിസ്സാര് ക്ലാർക്കുജോലി കിട്ടി. ഇപ്പോ അവിടന്നും എന്നെ പറഞ്ഞയക്കാനുള്ള ശ്രമങ്ങൾ നടക്വേണു.''

''പെങ്ങളേ, നൂററുപത്തു ബംഗ്ലാവുണ്ടായിരുന്ന എനിക്ക് ഒരു വീട്ടുവരാന്തയിൽപോലും ഇടമില്ല. പറഞ്ഞേ, എവിടെ ഞാനു തല ചായ്ക്കും.''

ഇന്നും ദ്രൗപദി അഭയാർത്ഥികളുടെ ഈ ജോലികളൊക്കെ കേട്ടു മൂന്നുമണിയാവാൻ കാത്തിരുന്നു.

മുദ്ഗലമായ വെള്ളത്തുള്ളികൾപോലും തുടച്ചുയായി കരിമ്പാറക്കെട്ടിനുമേൽ വീണാൽ ഒഴുകിപ്പോകാനുള്ള വഴി നിർമ്മിച്ചിട്ടുക്കുന്നു. ദ്രൗപദിയുടെ നെഞ്ചിൽ ഒരമ്മയുടെ മനസ്സാണുള്ളതു്.

''ആമ്പ്രന്നോൻ പോയി, മകൻ പോയി, ഇപ്പോ മാനോം പോകു്കേണം.'' മദ്ധ്യവയസ്സയായ ഒരഭയാർത്ഥിസ്ത്രീയുടെ വായിൽനിന്നും ഇതു കേട്ടപ്പോൾ മൂന്നുമണിക്കു വരാൻ ദ്രൗപദി അവരോടു പറയാൻ പോവുകയായിരുന്നു. അപ്പോഴേയ്ക്കു് അവരവരുടെ കഷ്ടതകൾ വർണ്ണിക്കാൻ തുടങ്ങി. കണ്ണുകൾ സംസാരിക്കുകയില്ല. പക്ഷെ, അതു് മൗനമല്ലതാനും. ദുഃഖിതയായ അഭയാർത്ഥി പെൺപിറന്നോരുടെ വാക്കുകളിൽനിന്നും ദ്രൗപദിയുടെ കണ്ണുകളിൽനിന്നും ഒരുപോലെ അവരുടെ ദുഃഖകരമായ കഥ കേട്ടുകൊണ്ടേയിരുന്നു. ദ്രൗപദി അവരുടെ ഈ കഥ കേൾക്കുന്നതിൽ മുഴുകി. മററുള്ളവരോടു മൂന്നുമണിക്കു വരാൻ പറയാൻപോലും അവർ ഓർത്തില്ല. ഈ സമയത്തു് വേറൊരു സ്ത്രീ തന്റെ വെളുത്തു ലോലമായ ശരീരത്തെ മുഷിഞ്ഞുകീറിയ ദുപ്പട്ടാകൊണ്ടു വളരെ വിഷമിച്ചു മറച്ചു് ദ്രൗപദിയുടെ നേക്കു് നടന്നുവരികയായിരുന്നു. മാറ്റിടം മറയ്ക്കാൻവേണ്ടി അവൾ മുന്നിലേയ്ക്കു വളരെ കുനിഞ്ഞുകുനിഞ്ഞാണു നടന്നിരുന്നതു്. അതുകൊണ്ടു മുന്നിൽവന്നു പെട്ടന്നവരെപോലും കാണാൻ കഴിയുമായിരുന്നില്ല. ഭൂമിയിൽ കണ്ണുംനട്ടു് വാതുക്കലെത്തിയപ്പോഴേയ്ക്കും കട്ടിളപ്പടിയ്ക്കൽവച്ചു് ഒരു അഭയാർത്ഥിയുടെ തല അവരുടെ വാരിയെല്ലിന്മേൽ ഇടിച്ചു. അഭയാർത്ഥി ചിന്താമഗ്നനായിരുന്നു. സ്ത്രീ 'പൊത്തോ' യെന്നു മറിഞ്ഞു വീണു. വീഴുന്ന ശബ്ദം കേട്ടപ്പോഴേ ആ സ്ത്രീയെപ്പററി ദ്രൗപദി അറിഞ്ഞുള്ളു. ആദ്യത്തെ അഭയാർത്ഥിസ്ത്രീയുടെ സഹായത്തോടെ ദ്രൗപദി അവളെ വെളിയിലെ മുറിയ്ക്കകത്തു്, ആളുകളുടെ ചെരുപ്പിലെ ചളിപിടിച്ചു കറുത്തുകീറിയ ചൗക്കാളത്തിന്മേൽ കിടത്തി. മുറിയിൽ ഇരുന്ന മററുള്ളവരോടു് അവർ

മൂന്നുമണിക്കു ചെല്ലാൻ പറഞ്ഞു. ഉരുണ്ടുവീണ സ്ത്രീയുടെ ബോധക്കേടു കണ്ടിട്ടു ദ്രൗപദിയ്ക്കു് ആലസ്യം വന്നു. അവർ വിയപ്പിൽ കുളിച്ചു. ആദ്യത്തെ അഭയാർത്ഥി എഴുന്നേററു് അകത്തുനിന്നു വാതിൽ ബന്ധിച്ചായിരുന്നു. ഭയന്ന ദ്രൗപദി വാതിലിന്റെ പഴുതിലൂടെ വെളിയിലേയ്ക്കു് ഒളിഞ്ഞുനോക്കിയപ്പോൾ ഹോണിന്റെ ശബ്ദം അവരുടെ കാതുകളിൽ വീണു. ഓ, മണി മൂന്നായി! അയ്യോ! ഇതു ഗണേശാണു്. ശനിയൻ! ഒടുവിലത്തെ വാക്കു് ദ്രൗപദിയുടെ ചുണ്ടിൽനിന്നു തെറിച്ചുവീണു. പക്ഷേ അവരുടെ മനസ്സു് ചിന്തകളിൽ ലയിച്ചു. അവർ ഗണേശിനെ കൈകാട്ടി വിളിച്ചു. അവനെക്കൊണ്ടു് എന്തെങ്കിലും ജോലി ചെയ്യിക്കുന്നതിൽ അവർക്കു സങ്കോചമുണ്ടായിരുന്നു. പക്ഷേ മററു നിവൃത്തിയില്ല.

''കരോൾബാഗിൽ പോയി ഗുരുദ്വാരാറോഡിന്നു് ലേഡീഡാക്ടർ കർത്താർ കൗറിനെ കൂട്ടിക്കൊണ്ടുവാ.''

ഗണേശിനു് ദില്ലി മുഴുവൻ പരിചയമായിരുന്നു. ദ്രൗപദി പറഞ്ഞുകഴിഞ്ഞ ഉടൻ അവൻ ടാക്സിഎടുത്തു് പറന്നു.

തിരികെ വന്നു മുററത്തേയ്ക്കു കയറുമ്പോൾ ഗണേശ് വളരെ ഉറക്കെ ഹോൺ മുഴക്കി. പക്ഷേ, ദ്രൗപദിയുടെ കാതുകളിൽ അഭയാർത്ഥിസ്ത്രീയുടെ 'യ്യോ, യ്യോ' എന്ന വേദന നിറഞ്ഞ ശബ്ദവും 'ള്ളേ, ള്ളേ' എന്ന പുതിയതായി ജനിച്ച കുട്ടിയുടെ കരച്ചിലും അല്ലാതെ മറെറാന്നും കയറിയിരുന്നില്ല. ലേഡീഡാക്ടറിനെ കണ്ടപ്പോൾ ദ്രൗപദിയ്ക്കു് ആശ്വാസമായി. കുട്ടിയുടെ സ്ഥിതി പരിശോധിച്ചതിനു ശേഷം ദ്രൗപദിയെ അനുമോദിച്ചു.

''ടാക്സിക്കാരൻ പോയ്ക്കഴിഞ്ഞപ്പോഴാണു് ഓർമ്മ വന്നതു്. അല്ലെങ്കിൽ ടെലഫോൺ ചെയ്യാരുന്നു. ഒരിക്കൽ ഞങ്ങൾ ഞങ്ങടെ ടെലഫോൺ നമ്പർ തന്നായിരുന്നു.'' ദ്രൗപദി പറഞ്ഞു.

''ഉവ്വു്, അതു് ഘമണ്ടാസിംഗിന്റെ നമ്പരായിരുന്നു. ഇപ്പോ മെസ്സേജ്പോലും അയക്കൂല. ആ! പിന്നെ സ്വന്തം ആക്കെങ്കിലും വല്ല ആവശ്യോണ്ടെങ്കിൽ പെട്ടെന്നാളെ അയക്കും. പണക്കാരനാണു്.'' ലേഡീഡാക്ടർ പറഞ്ഞു.

''ശനിയൻ! പണത്തിന്റെ അഹങ്കാരം ഇത്രയ്ക്കോ?'' ദ്രൗപദി ചോദിച്ചു. അവരുടെ അനുകമ്പ കണ്ടിട്ടു ലേഡിഡാക്ടർ അഭയാർത്ഥിസ്ത്രീയോടു പേരും മേൽവിലാസവും ചോദിച്ചു. ദ്രൗപദി കാര്യങ്ങളൊക്കെ പറഞ്ഞുകേൾപ്പിച്ചു. എന്നിട്ടു പറഞ്ഞു: ഇതുവരെ അങ്ങളിവളുടെ അഡ്രസ്സും, കിഡ്രസ്സുമൊന്നും ചോദിച്ചില്ല. അല്പം ശക്തിയുണ്ടാവട്ടെ. നന്നായി, പാവം റോട്ടിലെങ്ങും......''

''ദ്രൗപദിഅമ്മേ, എന്റെ സങ്കടം പറയാൻ എനിയ്ക്കും ഇങ്ങട് വരേണ്ടിയിരിക്കുന്നു. മാഷ് എവിടപ്പാ?''

''ന്തേ, ന്തേ കാര്യം? അദ്ദ്യം അംബാലാവരെപ്പോയി. ഇപ്പോത്തും.''

''എന്താ പറയാ, ദ്രൗപതിയമ്മേ, ഞാൻ വേലചെയ്യണ ഗരേജിൽ രണ്ടായിരം ഉറുപ്പിക മുടക്കി ഞാൻ മറയുണ്ടാക്കി. പകൽ ഞാനവിടെ ജോലിചെയ്യും. രാത്രി മേലെ കിടന്നുറങ്ങും. എന്റെ ഈ ഗരേജ് ബക്ഷി ഖുശാൽസിംഗ് വക്കീൽ തന്റെ പേരിൽ അലോട്ടുചെയ്യിച്ചുവെന്ന് ഞാനറിഞ്ഞു.''

''ശനിയൻ!''

''വിചാരംകൊണ്ട് എനിക്കു രാത്രി ഉറക്കംപോലുല്ല.''

മണി മൂന്നായി. മൂന്നര. നാല്. പിന്നെ അഞ്ചായി. ഭഗത്റാം മാസ്റ്ററുടെ വീടിനു മുമ്പിൽ അഭയാർത്ഥികളുടെ തിരക്കായി. പക്ഷെ അയാളിതുവരെ അംബാലയിൽനിന്നു മടങ്ങി എത്തിയില്ല.

''ചാനൺ ഷായുടെ വീട്ടിൽ ടെലഫോൺചെയ്യ് ചോദിയ്ക്ക്.''

ദ്രൗപദി പറഞ്ഞതനുസരിച്ച് അവരുടെ ഇളയമകൻ ടെലഫോൺ ഡയറക്ടററി നോക്കി.

''അയാളുടെ വീട്ടിൽ ടെലഫോണേ ഇല്ലല്ലോ.''

''ഇല്ലേ? മാഷ് ശ്രമിച്ചിട്ടു ടെലഫോൺ വാങ്ങിക്കൊടുത്തതല്ലോ.'' ദ്രൗപദി പറഞ്ഞതുകേട്ട് ഒരഭയാർത്ഥി പറഞ്ഞു: ''പണക്കാരുടെ കാര്യം മാത്രേ മാഷും ഓടിനടന്നു ചെയ്യൂ.''

''ശനിയൻ! ഉത്തരവിടാൻ വന്ന്ട്ക്കണ. പണം ല്ലാതെ വല്ല കാര്യം നടപ്പുണ്ടോ? ചാനൺഷാ, മാഷെ കാറിൽകേററി അംബാലയ്ക്കു കൊണ്ടോയി. ജോലി ഷാടെ ആണെങ്കിലെന്താ, മാഷിനു് അഭയാർത്ഥികളുടെ സുഖവിവരങ്ങളൊക്കെ അന്വേഷിക്കണായിരുന്നു. സുഖായി പോയങ്ങട്. സുഖായി തിരികെ വരും.''

സംസാരിച്ചുകൊണ്ടിരിക്കെ, ദ്രൗപദി മകനോട് വീണ്ടും പറഞ്ഞു:

''എൻകയ്യറിയിൽ വിളിച്ച് ചാനൺ സിംഗിന്റെ നമ്പർ ചോദിയ്ക്കു്.''

''ആരാ സംസാരിയ്ക്കണേ?''

''ചാനൺ ഷാന്റെ വീട്ടീന്നാണോ?''

''ഷാ അംബാലയ്ക്കു പോയിരുന്നല്ലോ.''

''വന്നുകഴിഞ്ഞോ?''

''ഒന്നു ടെലഫോൺ കൊടുത്തേ.''

''അല്പം കഴിഞ്ഞു ടെലഫോൺ ചെയ്യൂ. ഇപ്പോ അദ്ദേഹം ഉമ്മറത്തിരിയ്ക്കുവാണേ. കുറെ വിരുന്നുകാരുണ്ടു്. പാർട്ടി നടക്കണു്.''

''അങ്ങോരോട് ചോദിയ്ക്കു്. ഭഗത്റാം മാഷ് അങ്ങോരോടൊത്തു പോയിരുന്നിട്ട് എവിടേണു്.''

''ആരാ സംസാരിയ്ക്കണ്ത്ു്.''

''ദ്രൗപദി, മാഷിന്റെ വീട്ടീന്നാ.''

''ഒന്നുരണ്ടു മിനിട്ടു ക്ഷമിക്കു്. അല്ലെങ്കിൽ ങ്ങ്ടെ നമ്പരു കൊടുക്കു്.''

ദ്രൗപദി നമ്പർ പറഞ്ഞുകൊടുത്തിട്ടു കർത്താർ കൗറുമായി സംഭാഷണം തുടങ്ങിയപ്പോഴേയ്ക്കും ടെലഫോൺ മണിയടിച്ചു.

''ഹലോ''

''യേസ്''

''ഡിപ്ട്ടികമ്മീഷറിന്റെ വീട്ടീന്നു ടോഗോപിടിച്ചു മാഷ് അഭയാർത്ഥിക്യാമ്പിൽ പോയെന്നു ഷാസാറു പറേണു. കാ

റിൽ പെട്രോൾ കുറവായിരുന്നെന്നും. ഷാസാറിനു വേറേം ജോലീണ്ടാൻ. ക്യാമ്പീന്നു മാഷിനെ കൂട്ടിക്കൊണ്ടുപോരാന്നേറിരുന്നു. പക്ഷേ, വേറെ ചിലടത്തു കയറിയതൊണ്ടു ഷാസാറിനു നേരായി. ഇവടെ വീട്ടിൽ ചിലരെയൊക്കെ ചായ കുടിക്കാൻ ക്ഷണിച്ചിട്ടാർന്നു. മാഷെ വിളിക്കാൻ ക്യാമ്പീപോയാൽ നേരാകുമെന്നു കരുതി ഷാസാർ മടങ്ങിപോന്നു.''

പറയുന്ന ആളിന്റെ വാക്കുകൾ മുഴുവനായില്ല. ദ്രൗപദി റിസീവർ 'പടേ' എന്നു താഴെ വച്ചു. ''ശനിയൻ.''

എല്ലാവരും കാര്യം അറിഞ്ഞു. കാര്യം സാധിക്കാനായി വന്നിരുന്ന ആളുകൾ എല്ലാം മടങ്ങിപ്പോയി.

രാത്രിയിലെ നിശ്ശബ്ദത ഗഹനമായിക്കൊണ്ടിരിക്കെ, ദ്രൗപദിയുടെ അസ്വാസ്ഥ്യം ഏറിവന്നു.

നിരത്തിലൂടെ കടന്നുപൊയ്ക്കൊണ്ടിരുന്ന ഓരോ വാഹനവും തന്റെ മുറ്റത്തു വന്നുകയറുന്നതാണെന്നവർക്കു തോന്നി. വാതിൽ തുറക്കുമ്പോഴേക്കു ശബ്ദം മുഴക്കിക്കൊണ്ടു വാഹനങ്ങൾ കടന്നുപോകും. പ്രസവിച്ചു കിടന്ന അമ്മയാർത്ഥിസ്ത്രീയുടെ ശുശ്രൂഷ അവരുടെ ഉറക്കമൊഴിക്കലിനു ഒരു നല്ല ഒഴികഴിവായിരുന്നു. പക്ഷേ, എങ്ങിനേയും അവക്കെവിടെ ഉറക്കം!

''പുഷ്യ-മാഘ മാസക്കാലം. കമ്പിളിവസ്ത്രോ, കിടക്കയോ ഒന്നും കൊണ്ടോയിട്ടില്ല്യ. ഗുളിക കഴിയ്ക്കാണ്ടു ഉറക്കം ണ്ടാവില്യ.''

എഴുന്നേററും, ഇരുന്നും പേററുകാരി അമ്മയാത്ഥിയുടെ വസ്ത്രങ്ങൾ എടുത്തും നേരെയാക്കിയും, വാഹനങ്ങളുടെ പോക്കിന്റെ ശബ്ദം തെററിദ്ധരിച്ചു കൂടെക്കൂടെ വെളിയിലേയ്ക്കു ഒളിഞ്ഞുനോക്കിയും, നെരിപ്പോടിലെ തീചുരണ്ടിയും ദ്രൗപദി നേരം വെളുപ്പിച്ചു. ഒടുവിൽ ഇന്നലത്തെപ്പോലെ കാലത്തു തന്നെ ഒരു കാർ വന്നു വീട്ടുമുററത്തു നിന്നു. ഇന്നും മുമ്പത്തെപോലെ അതിന്റെ ഹോൺ ചീറി. പക്ഷെ, ഈ ശബ്ദം പ്രഭാതവന്ദനംപോലെ മധുരമായി തോന്നി, ദ്രൗപദിയ്ക്കു.

ഗണേശ് ടാക്സിയുടെ കതകു വെളിയിൽനിന്നു തുറന്നു. നേരിയ മുഷിഞ്ഞു പഴകിയ കമ്പിളിപുതച്ച ഗേത്റാം മാസ്റ്റർ

ടാക്സിയിൽനിന്നു വെളിയിലിറങ്ങി. ആ കമ്പിളി എത്രമാത്രം കട്ടിയുള്ളതായിരുന്നുവെന്നു് വലത്തുകൈകൊണ്ടു ദ്രൗപദി പരിശോധിക്കുകയായിരുന്നു.

''പാവം അയോദ്ധി രാത്രിയിലെ തണുപ്പിൽ മരവിച്ചുകാണും. അയാളുടെ കയ്യിൽ ഒരു കമ്പിളിയേയുണ്ടായിരുന്നുള്ളു. അതയാൾ ട്രെയിനിൽവച്ചു് ബലമായി എന്നെ പുതപ്പിച്ചു ''

ദ്രൗപദി ഇടത്തുകൈ കമീസിന്റെ കീശയിൽ നിക്ഷേപിച്ചു.

''സത് ശ്രീ അകാൽ'' ശബ്ദം അവരുടെ കാതുകളിൽ മുഴങ്ങി. ഗണേശിന്റെ പാഞ്ഞുപോകുന്ന ടാക്സിയെ ദൂരെയെത്തുംവരെ നോക്കിനിന്നപ്പോൾ അവരുടെ വായിൽനിന്നു വീണു:

''ഈ പാവപ്പെട്ടോനെ നോക്കു്. ആ ശനിയനേയും!''

# രാസലീല

അന്നു് എനിയ്ക്കു് ഒൻപതോ പത്തോ വയസ്സായി കാണും. ഞങ്ങൾ താമസിച്ചിരുന്ന വീട്ടിൽ മൂന്നു കുടുംബങ്ങൾക്കു് സുഖമായി താമസിക്കാനുള്ള സ്ഥലമുണ്ടായിരുന്നു. ഒരു ഭാഗത്തു ഞങ്ങളും, വേറൊരു ഭാഗത്തു് അമൃത്സരസ്സിലെ ഒരു പ്രശസ്തനായ കോൺട്രാക്റററുമാണു് താമസിച്ചിരുന്നതു്. മൂന്നാമത്തെ ഭാഗത്തു് ഒരു ഹിന്ദു വ്യാപാരി. ഇപ്പോഴത്തെ ഓർമ്മയിൽ അയാൾക്കു് അറുപതറുപത്തഞ്ചു വയസ്സുണ്ടായിരിയ്ക്കണം. ഞാൻ ജനിച്ചപ്പോൾ മുതലേ അയാളിവിടെ താമസിയ്ക്കുന്നുണ്ടായിരുന്നു. എന്നോടയാൾക്കു് വലിയ സ്നേഹമായിരുന്നു. ഈ ലോകത്തിൽ തൻേറതായി അയാൾക്കാരുമില്ലായിരുന്നെന്നു് ഞാൻ കേട്ടിട്ടുണ്ടു്. ഒരുപക്ഷേ, അതുകൊണ്ടാണു് ഒരു പാവപ്പെട്ട കുടുംബത്തിൽനിന്നു് പണം കൊടുത്തു് പെണ്ണുകെട്ടിയതു്. വെളിയിൽനിന്നു് ഓടാമ്പലിടുകയോ, താഴിട്ടു പൂട്ടുകയോ ചെയ്യിട്ടില്ലെങ്കിലും മൂന്നാലു മാസമായി കിഴവൻെറ വാതിൽ എപ്പോഴും അടഞ്ഞുകിടന്നതു് ഞാൻ കാണുന്നുണ്ടായിരുന്നു.

ഒരു ദിവസം സ്കൂളിൽ പോയിട്ടു വരുമ്പോൾ കിഴവൻെറ വാതിൽ തുറന്നുകിടക്കുകയായിരുന്നു. കിഴവൻ ഭരകത്തിരിക്കുന്നതു കണ്ടിട്ടു് സ്നേഹപൂർവ്വം ''ബാബാ'' എന്നു വിളിച്ചുകൊണ്ടു് അകത്തേയ്ക്കു കടന്നതും അയാൾ ദേഷ്യപ്പെട്ടു് എന്നെ അടിക്കാൻ കൈയ്യോങ്ങിയിട്ടു് വിരൽ ചൂണ്ടി കടന്നുപോകാൻ ആംഗ്യം കാണിച്ചു. ഞാൻ പരിഭ്രമിച്ചുപോയിരുന്നു. കിഴവനും എൻെറ മുഖത്തെ ഭാവമാററം മനസ്സിലാക്കിട്ടുണ്ടാവും. ഞാൻ നിന്ന നില്പിൽ തിരികെ പോരാൻ തുടങ്ങുകയായിരുന്നു. അപ്പോൾ പുസ്തകങ്ങളോടുകൂടിത്തന്നെ അയാളെന്നെ എളിയിലെടുത്തുകൊണ്ടു് വെളിയിൽ വന്നു് ഒരണയെടുത്തു് എൻെറ കൈയ്യിൽ വച്ചുകൊണ്ടു് പറഞ്ഞു ''കിഷൻ, ഇനി എന്നെ നീ ചിററപ്പാന്നു് വിളിയ്ക്കു്. വിളിയ്ക്കുലേ? ഏ?''

എന്ന അർത്ഥത്തിൽ ഞാൻ തല കലുക്കിയപ്പോൾ വാത്സല്യപൂർവ്വം അയാളെന്നെ താഴെ നിർത്തി.

വീട്ടിലെത്തിയപ്പോഠം കടിയ്ക്കാൻ ഒരു ഗ്ലാസ്സ പാലു തന്നി ട്ടു് അമ്മ പറഞ്ഞു. ''ദാ ഇപ്പോ ഒരു കൊച്ചുപൊറോട്ട ഉണ്ടാ ക്കിത്തരാം.''

ആ സമയത്തു് കിഴവൻെറ വേലക്കാരി എന്നെ വിളിയ്ക്കാൻ വന്നു. അമ്മ പറഞ്ഞു: ''ചെല്ലടാ മോനേ, നിന്നെ വല്യ ച്ഛൻ വിളിച്ചിട്ടുണ്ടാവും.''

''ഏതു് വല്യച്ഛൻ? കോൺട്രാക്ടർ വല്യച്ഛനോ?'' ഞാൻ പരിഭ്രമത്തോടെ ചോദിച്ചു.

അമ്മ പറഞ്ഞു. ''തുണിക്കച്ചവടക്കാരൻ വല്യച്ഛൻ.''

''ബാബാ എന്നോട പറഞ്ഞു ബാബാ എൻെറ ചിററപ്പ നാണെന്നു്.''

അമ്മ ചിരിച്ചുകൊണ്ട പറഞ്ഞു: ''ആ അയാളതന്നെ. ഈ യിടെ പുതിയ വേലക്കാരേണ്ടു്. നിൻെറ വലിയമ്മ നി ന്നെ വിളിച്ചിട്ടുണ്ടാവും.''

ഇതൊക്കെ കേട്ടപ്പോഠം എനിയ്ക്കു തല ചുററുന്നതുപോലെ തോന്നി. പൊറോട്ട പിന്നെ തിന്നാമെന്നു വിചാരിച്ചിട്ടു് ഞാൻ വേലക്കാരിയോടൊപ്പം നടന്നു. ഞാൻ ചിററപ്പൻെറ മുറിയിലേയ്ക്കു കടന്നപ്പോഴേ പഴയതുപോലെ എന്നെ വാരിയെ ടുത്തു് അകത്തെ മുറിയിലേയ്ക്കു കൊണ്ടുപോയി. സ്റ്റീൽ കട്ടി ലിനടുത്തു വച്ചിരുന്ന ഉയന്ന അലമാറയിലെ നിലക്കണ്ണാടി ക്കു മുന്നിൽ ഗോതമ്പിൻെറ നിറമുള്ള മെലിഞ്ഞു് കോമളയാ യ ഒരു സ്ത്രീ, തൻെറ മുട്ടുവരെ എത്തുന്ന കറുത്ത തലമുടി ചീകി ഒതുക്കുകയായിരുന്നു. കണ്ണാടിയിലൂടെതന്നെ ഞങ്ങഠം വരുന്ന തു് അവർ കണ്ടു. ഞങ്ങളെ നോക്കുന്നതിനു മുമ്പുതന്നെ അവർ പഞ്ചാബി ആചാരപ്രകാരം സാരിത്തുമ്പു് ശിരസ്സിലൂടെ വ ലിച്ചിട്ടു. ചിററപ്പൻ പറഞ്ഞു: ''കിഷൻ, ഇതു നിൻെറ ചി ററമ്മേണ്ടു്.''

വീട്ടിൽ പഠിച്ചിട്ടുള്ള ആചാരക്രമം അനുസരിച്ചു് ഞാനവ രുടെ കാലുകൽ തൊട്ടു നമസ്കരിയ്ക്കാൻ തുടങ്ങുമ്പോഴേയ്ക്കും അവർ കാലുകഠം പിൻവലിച്ചിട്ടു് എന്നെ പിടിച്ചെടുത്തു് കെട്ടി പ്പിടിച്ചു. അവരുടെ ഇടുപ്പുകളിൽവരെ എത്താൻ തക്ക

നീളമില്ലാത്ത എന്റെ കൈകഠം സ്നേഹംകൊണ്ടു് അവരുടെ ഇടപ്പുകഠംക്കടുത്തു് അമന്നു. എന്റെ തലമുടിയിലൂടെ സുന്ദരങ്ങളായ വിരലുകഠം ഓടിച്ചുകൊണ്ടു് അവർ പറഞ്ഞു: ''എത്ര ചന്തോള്ള കുട്ട്യാണിതു്!''

ചിററപ്പൻ പറഞ്ഞു: ''രാംപ്യാരീ, ഈ കുട്ടി എനിക്കും വല്യഷ്ടംള്ള കുട്ട്യാണു്. ഇവന്റെ കൈ വളരുന്നോ കാൽ വളരുന്നോ എന്നു നോക്കി ഞാൻ വളത്തിയതാണു്.''

ചാച്ചിയുടെ ഇടപ്പിൽനിന്നു് ഞാൻ കൈകളെടുത്തപ്പോഠം അവർ ദീർഘനിശ്വാസം ചെയ്തതു് എനിക്കു് ഓമ്മയുണ്ടു്.

'' ന്തേ? ന്താ കാര്യം, പ്യാരീ ? ''

'' ഒന്നൂല്ല '', നെടുവീപ്പിട്ടുകൊണ്ടു് അവൻ പറഞ്ഞു. കുറെ നേരത്തിനു ശേഷം വളരെ വാത്സല്യപൂവ്വം എന്നോടു ചോദിച്ചു: ''നിന്റെ പേരെന്താ കുഞ്ഞേ?''

ഞാനെന്റെ പേരു പറഞ്ഞപ്പോഠം പരിചയമില്ലാത്ത പഞ്ചാബി ഉച്ചാരണത്തിൽ ആവത്തിച്ചു, ''കൃഷ്ണചന്ദ്ര!''

മുടി ചീകിക്കെട്ടിവയ്ക്കാതെതന്നെ കൈ കഴുകിയതിനു ശേഷം ഒരു പ്ലേററിൽ ചോറും പാൽപ്പാടയുംകൊണ്ടുവന്നെനിക്കു തന്നു. പൊറാട്ടയെപ്പററി മറന്നിട്ടു് ഞാനീസാധനങ്ങഠം വളരെ രുചിയോടെ തിന്നു. എന്നിട്ടു് കളിക്കാൻ വെളിയിലേക്കു നടന്നു.

മൂന്നു ദിവസത്തോളം കഴിഞ്ഞു് ഒരു ദിവസം ഞാൻ സ്കൂളിൽനിന്നു മടങ്ങിവരുമ്പോഠം ചിററപ്പന്റെ വീടിന്റെ വാതിൽ കുറച്ചു തുറന്നിരുന്നു. വാതിലിനുള്ളിൽനിന്നു ആരോ എന്നെ വിളിച്ചുകൊണ്ടിരുന്നു. ആ ശബ്ദം എനിക്കു് പരിചിതമായിരുന്നു. ഞാൽ വാതിൽ തുറന്നു് പുസ്തകക്കെട്ടുമായി അകത്തേക്കു കടന്നുചെന്നു. അകത്താരുമുണ്ടായിരുന്നില്ല. എന്തുകൊണ്ടാണെന്നറിയില്ല, ഞാൻ കതകടച്ചിട്ടു് അന്നു് ഇരുന്ന അതേ മുറിയിലേയ്ക്കു പോയി.

ചിററമ്മ അന്നത്തെപ്പോലെ മുടി ചീകിക്കൊണ്ടിരുന്നു. ഞാനകത്തേയ്ക്കു് വരുന്നതു് കണ്ണാടിയിലൂടെ അവർ കണ്ടു. അവർ മുഖം തിരിച്ചു് എന്റെ നേക്കു നോക്കി പക്ഷേ ഇത്ത

വണ്ണ അവർ സാരിത്തുമ്പുകൊണ്ടു് തല മറച്ചില്ല. അല്പനേരം ലജ്ജിച്ചു നിന്നതിനുശേഷം അവർ അന്നത്തെപ്പോലെ കൈകൾ നീട്ടി. ഞാൻ നിന്നനില്പിൽ അവരുടെ വൃത്താകൃതിയിലുള്ള സുന്ദരമായ മുഖത്തേയ്ക്കു നോക്കി. പതുക്കെ അവരുടെ കണ്ണുകളിൽ രണ്ടു വലിയ കണ്ണീർത്തുള്ളികൾ നിറഞ്ഞു. എനിയ്ക്കു് സ്വയം താങ്ങാൻ കഴിഞ്ഞില്ല. എന്തിനാണു് കരയുന്നതെന്നുപോലും ഞാൻ ചോദിച്ചില്ല. കൈകൾ നീട്ടിക്കൊണ്ടു ഞാൻ മുന്നോട്ടു കുതിച്ചപ്പോഴേയ്ക്കും അവരെന്നെ അടക്കിപ്പിടിച്ചു. എന്റെ രണ്ടു കൈകളും അവരുടെ പൃഷ്ഠഭാഗത്തിൽ അമർന്നു. അവരെന്നെ അവരുടെ മാറോടു ചേർത്തമർത്തി. അന്നാദ്യമായി എനിയ്ക്കു് സൗന്ദര്യത്തിന്റെ സ്പർശനസുഖമുണ്ടായി. സത്യം പറഞ്ഞാൽ എന്റെ ശരീരം വിറകൊള്ളാൻ തുടങ്ങി. ചിററമ്മ വലതുകൈകൊണ്ടു് എന്റെ കവിൾത്തടം അവരുടെ ഇടതുകവിളിൽ ചേർത്തു. വളരെ നേരം ഞങ്ങളിങ്ങനെ ഇരുന്നു. ഒടുവിൽ അവരുടെ കണ്ണുനീർ എന്റെ കവിളിലൂടെ ഒഴുകാൻ തുടങ്ങി. ആ കണ്ണീർ നനഞ്ഞതും, ചൂടുള്ളതുമായിരുന്നു. എനിക്കു ബോധം വന്നു. അടുത്തിരുന്നുകൊണ്ടു് ഞാൻ അവരുടെ മുഖത്തേയ്ക്കു് നോക്കിയപ്പോൾ അവരുടെ ചുണ്ടുകൾ വിറയ്ക്കുന്നുണ്ടായിരുന്നു; കണ്ണു അടഞ്ഞിരുന്നു. എന്നിട്ടു് അവരുടെ മറേറകൈയ്യും അയഞ്ഞു. അതിനുശേഷം പതുക്കെ കണ്ണുകൾ തുറന്നു. ഞാൻ പറയാമല്ലോ, ഉറങ്ങി എഴുന്നേററതുപോലെ അവരുടെ കണ്ണുകൾ തടിച്ചതും ആലസ്യംപൂണ്ടതുമായിരുന്നു.''

''ചിററമ്മേ......'' ഞാൻ ചോദിയ്ക്കാനാഗ്രഹിച്ചു.

ഇടയ്ക്കു കയറി ബംഗാളി കലർന്ന ഹിന്ദിയിൽ അവർ പറഞ്ഞു: ''കൃഷ്ണചന്ദ്രാ എന്റെ പേരു് രാധയെന്നാണു്. എന്നെ രാധയെന്നു വിളിച്ചാൽ മതി.''

ഞാൻ അനുകൂലഭാവത്തിൽ തല കുലുക്കി. നിങ്ങളുടെ ഇഷ്ടം പോലെ. എന്നിട്ടു് മുമ്പു് ചോദിയ്ക്കാതിരുന്ന കാര്യം മറന്നിട്ടു് ചോദിച്ചു. ''ചിററപ്പനെവിടെ?''

''അങ്ങോർ മംഗലനാട്ടിൽ കച്ചോടത്തിനു പോയി'', രാധ പറഞ്ഞു. ''അമാവാസി ദീസോഴിച്ചു് അങ്ങോർക്കു് വിശ്രമം ണ്ടാവില്ല.''

''വേലക്കാരിയോ?'' ഞാൻ ചോദിച്ചു.

''അവളെ പറഞ്ഞുവിട്ടു. അവളു നല്ലതല്ല. ഇനി എല്ലാ ജോലീം ഞാൻ തന്നത്താൻ ചെയ്യും.''

പെട്ടെന്നു് അവക്കെന്തു സംഭവിച്ചുവെന്നറിയില്ല. അവരുടെ ഇടപ്പുവരെ ഞാന്നും എന്റെ ഇടത്തുതോളിൽ കിടന്ന പുസ്തകക്കെട്ടു് അവർ എടുത്തുമാററി. എന്റെ കോട്ടഴിച്ചു കട്ടിലിലേയ്ക്കെറിഞ്ഞു. തുകൽവാറുകളഴിച്ചു് എന്റെ ബൂട്ടുകളൂരി. അവരെന്റെ ഇടതുകാൽ മുന്നിലേയ്ക്കുവച്ചു കാൽമുട്ടു വളച്ചു. എററിട്ടു കാലിന്റെ പത്തി തറയിൽ കൊള്ളിച്ചുകൊണ്ടു നിർത്തി. വലതുകാൽ നേരെതന്നെ നിന്നു. എന്നിട്ടവർ നാലുവശത്തേയ്ക്കും കണ്ണുകളോടിച്ചു. എന്തോ തിരയുന്നതുപോലെ: വേഗത്തിൽ ഒരു തടികൊണ്ടുള്ള അയയിൽനിന്നും അവർ ഒരു ചെറിയ കമ്പം വടിഎടുത്തുകൊണ്ടുവന്നു് എന്റെ കൈയിൽ പിടിപ്പിച്ചിട്ടു് ഒററം എന്റെ ചുണ്ടിൽവച്ചു. എന്നിട്ടവർ പുറകിലേയ്ക്കു മാറിനിന്നു നോക്കി. അവരുടെ ചുണ്ടുകളിൽ മനോഹരമായ ഒരു മന്ദഹാസം വിരിഞ്ഞു. വായിൽനിന്നും ഒരു ''ഏ ഏം'' ശബ്ദം പുറപ്പെട്ടു. അതിനുശേഷം മേക്കപ്പ് മേശയുടെ വലിപ്പു തുറന്നു് റോസുനിറത്തിലെ ഒരു നാടയെടുത്തു്, എന്റെ സ്വർണ്ണനിറത്തിലെ തലമുടി വകഞ്ഞുവച്ചിട്ടു് അവരെന്റെ നെററിയുടെ ചുററും കെട്ടിയിട്ടു് ഇടത്തുചെവിയുടെ അടുത്തു് പൂവുപോലെ ഒന്നു് ഉണ്ടാക്കി. കണ്ണാടിഅലമാര തുറന്നു് അവർ ഒരു മഞ്ഞ ബനാറസ്സാരി പുറത്തെടുത്തു. അതു തൊട്ടുനോക്കിക്കൊണ്ടു മറെറ ചുവരിൽ തൂക്കിയിട്ടിരുന്ന പൂമാലയിട്ട ഒരു വലിയ ചിത്രത്തിനടുത്തേയ്ക്കു വന്നു. വളരെ ശ്രദ്ധാപൂർവ്വം ആ ചിത്രത്തിലേയ്ക്കു നോക്കിയതിനു ശേഷം എന്റെനേക്കു തിരിഞ്ഞു വീണ്ടും വീണ്ടും ചിത്രത്തിലേക്കു നോക്കിക്കൊണ്ടു് എന്റെ അരയ്ക്കുചുററും മുണ്ടുടുപ്പിക്കാൻ തുടങ്ങി. എന്നെ മുണ്ടുടുപ്പിച്ചപ്പോഠം അവർ വിഹ്വലയായും പ്രസന്നവദനയായും കാണപ്പെട്ടു. കോൺട്രാക്ടർ സർദാറിന്റെ കൊച്ചുമകഠം തന്റെ മൂത്ത സഹോദരനോടു പുതിയ കളിപ്പാട്ടം വാങ്ങി ഇങ്ങനെ തന്നെയാണു് ചെയ്യുകൊണ്ടിരുന്നതു്.

രാധ ആ പെൺകുട്ടിയെപ്പോലെയാണെന്നെനിക്ക തോന്നുക യായിരുന്നു.

കുറച്ചു കഴിഞ്ഞു് അവർ തിടുക്കത്തിൽ വടി വലിച്ചെടുത്തു് എൻെറ പുസ്തകസഞ്ചിയിലുടത്തെയു എറിഞ്ഞു് എന്നെ പൊക്കി എടുത്തിട്ടു് അവരുടെ എളിയിൽ ചേത്തു് അടക്കിപ്പിടിച്ചു കൊണ്ടു വളരെ വേഗതയിൽ അഞ്ചെട്ടുപത്തു ചുററു ചുററിയിട്ടു എന്നെ നിലത്തു നിത്തി. ഞാൻ കഷ്ടിച്ചു വീഴാതെ രക്ഷ പെട്ടു. അവർ ചൂടുള്ള രണ്ടു കവിളുകളിലും ഉള്ളംകൈകഠംകൊണ്ടു തടവിയിട്ടു നെററിയിലും തലമുടിയിലും ഉമ്മവച്ചു.

പത്തുക്കെ അവരെൻെറ ആ വസ്ത്രങ്ങഠം അഴിച്ചു് എൻെറ വസ്ത്രങ്ങഠം ഇടുവിച്ചിട്ടു് എന്നെ പഴയ വേഷത്തിലാക്കി. അവഠം ചെറിയ വെള്ളിടംബ്ലറിൽ നിറയെ പാലും വെള്ളിപ്പാത്രത്തിൽ മുന്തിരിങ്ങയും കൊണ്ടുവന്നു തന്നു. എൻെറ അച്ഛനമ്മമാരുടെ ആജ്ഞകളെതിരായി ആദ്യദിവസത്തെപ്പോലെ എല്ലാം കഴിച്ചു. കുളിമുറിയിൽ കൊണ്ടുപോയി അവരെൻെറ കൈയും കാലും മുഖവും കഴുകിച്ചു. ഐസുപോലെ വെളുത്ത തോർത്തുകൊണ്ടു മുഖം തുടച്ചിട്ടു ഞാൻ വെളിയിൽ വന്നു. രാധ എൻെറാ പിറകെ വന്നു. ''നാളെ പിന്നേം കളിക്കാൻ വാ. നിനക്ക ഞാൻ നല്ല ഡാൻസു കാട്ടിത്തരാം ട്ടോ.'' എന്നു സർ ക്കാറിൻെറ മകളെപ്പോലെ എന്നോടു പറയുകയാണോയെന്നെനിക്കു തോന്നി.

വെളിയിൽ മഴപെയ്യുന്നുണ്ടായിരുന്നു. കൊടുങ്കാററു തെങ്ങുകളെ ഉലച്ചുമറിച്ചുകൊണ്ടു വീശുന്നുണ്ടായിരുന്നു. ഞാൻ നനഞ്ഞൊലിച്ചു് എൻെറ വീട്ടിൻെറ മുലതിരിഞ്ഞു് അകത്തുകടന്നു. അമ്മ ഭയന്നിരുന്നു. അവരെന്നെ കാത്തിരിക്കുകയായിരുന്നു. അവർ വാത്സല്യത്തോടെ എന്നെ നെഞ്ചോടടുക്കി. എന്നിട്ടു ദേഷ്യം നടിച്ചുകൊണ്ടു ചോദിച്ചു.

''എവിടെയ്യരുന്നു് ഇത്രനേരം?''

അച്ഛനും, അമ്മയും, പുസ്തകങ്ങളും നല്കിയ നല്ല ശിക്ഷണത്തിനു വിപരീതമായി ഞാൻ അന്നാദ്യം കള്ളം പറഞ്ഞു:

''അവനേന്ദ്രറിന്റെ വീട്ടിൽ. അവരു പുതിയ മിഷ്യൻ കൊണ്ടന്നു, അമ്മാ.''

അമ്മ ശാന്തയായി.

## 2

അടുത്ത ദിവസം സ്കൂളിലെനിന്നു് ഒട്ടും മനസ്സുറച്ചില്ല. വളരെ വിഷമിച്ച കാത്തുകാത്തിരുന്നു് അവസാനം വീട്ടിൽ പോകാനുള്ള മണിയടിച്ചു. വിപിൻ, താക്കോലുകൊണ്ടു മുറുക്കി ഓടിക്കുന്ന കാറു കൊണ്ടുവന്നിട്ടുണ്ടായിരുന്നു. റോഡിലെ ഫുട്പാത്തിൽ കാറോടിച്ചു കളിക്കാമെന്നു് അവൻ ആഗ്രഹിച്ചു. പക്ഷെ, ഇന്നു് ഞാനവനു് ഉഴപ്പൻ മറുപടി നൽകി. ഞാൻ രാധയോടൊപ്പം കളിക്കാനാഗ്രഹിച്ചു. അവരുടെ ഡാൻസുകാണാനാഗ്രഹിച്ചു.

വീട്ടിൽ ചെന്നിട്ട പാലുകടിക്കാതിരിക്കാൻ വേണ്ടിയുള്ള ഒഴിവുകഴിവുകൾ ഞാൻ പറഞ്ഞു. അവനേന്ദ്രറിന്റെ വീട്ടിൽ കളിക്കാൻ പോകുന്നെന്നു കള്ളത്തരം പറഞ്ഞിട്ട ഞാൻ രാധയുടെ വീട്ടിൽ ചെന്നുകയറി.

രാധ മുമ്പേതന്നെ എന്നെ പ്രതീക്ഷിച്ചിരിക്കുകയായിരുന്നു. ഇന്നവരുടെ വേഷം അതിരുകവിഞ്ഞതായിരുന്നു. ഇതിനു മുമ്പൊരിക്കലും ഞാൻ ഒരു സ്ത്രീയേയും ഇത്ര സുന്ദരമായ സാരിയുടുത്തോ, മേക്കപ്പിലോ കണ്ടിട്ടില്ല. അവരെന്നെ തന്റെ വിരലിൽ പിടിപ്പിച്ചുകൊണ്ടു് അടുക്കളയിലേക്കു കൊണ്ടു പോയി. എന്നെ ഒരു പീഠത്തിലിരുത്തിയിട്ടു് അവർ നിലത്തിരുന്നു. മുന്നിൽ വെച്ചിരുന്ന പാത്രങ്ങളിൽ പാലും, പാലുട്ടിയും, ചോറും, ചപ്പാത്തിയും, പച്ചക്കറികളും, വെണ്ണയും വച്ചിരുന്നു. ഒരു സ്വർണ്ണപ്പാത്രത്തിൽ പഴങ്ങൾ വച്ചിരുന്നു. എന്റെ എതിർപ്പിനെ വകവയ്ക്കാതെ കരണ്ടികൾകൊണ്ടു കോരിയും, ചപ്പാത്തി മുറിച്ചും എല്ലാം അവരെന്നെ തീറ്റാൻ തുടങ്ങി. എന്റെ വയറു് എളുപ്പം നിറഞ്ഞു. രാധ എന്നെ കുളിമുറിയിൽ കൊണ്ടുപോയി എന്റെ മുഖവും കൈയ്യും കഴുകിച്ചു

ഞങ്ങൾ അടുത്തുള്ള മുറിയിൽ പോയി. മുറി ചന്ദനത്തിരിയുടെ സുഗന്ധത്താൽ നിറഞ്ഞിരുന്നു. മേക്കപ്പുമേശമേൽ ഒരു വെള്ളിത്താലത്തിൽ പൂമാലയും, ഒരു നെയ്‌വിളക്കും വച്ചിരുന്നു. ഞാൻ നോക്കിക്കൊണ്ടിരിക്കെ, സാരിത്തുമ്പിൽ കെട്ടിയിരുന്ന താക്കോൽക്കൂട്ടത്തിൽനിന്നു് ഒരു താക്കോൽ തിരഞ്ഞെടുത്തു്, രാധ വസ്ത്രങ്ങൾ വച്ചിരിക്കുന്ന അലമാര തുറന്നു. അതിൽനിന്നു് ഒരു മയിൽപീലിയുടെ കിരീടം എടുത്തുകൊണ്ടു് അവർ പറഞ്ഞു: ''കൃഷ്ണചന്ദ്ര, ഈ കിരീടം എന്റെ കൈകൊണ്ടു നിനക്കുവേണ്ടി ഉണ്ടാക്കിയതാണു്.''

ഞാൻ അമ്പരന്നു നില്ക്കുമ്പോൾതന്നെ മേക്കപ്പുമേശയ്ക്കകത്തുനിന്നു് അവരൊരു ഓടക്കുഴൽ പുറത്തെടുത്തുകൊണ്ടുവന്നു. പത്തുമിനിട്ടിനുള്ളിൽ എന്നെ മഞ്ഞപ്പട്ടുടുപ്പിച്ചു്, കിരീടം ധരിപ്പിച്ചു്, പൂമാല അണിയിച്ചു്, ഓടക്കുഴൽ പിടിപ്പിച്ചു് തലേദിവസത്തെപ്പോലെ നിർത്തി. ഒരു പൂമാല മുന്നിൽ തൂക്കിയിരുന്ന ചിത്രത്തിന്മേലും ഇട്ടു. ഞാൻ മുന്നിലിരുന്ന നിലക്കണ്ണാടിയിൽ മുഖം നോക്കിയപ്പോൾ അതു മുന്നിൽ തൂക്കിയിരുന്ന പടത്തിന്റെപോലെ തന്നെയായിരുന്നു.

''അതാരുടെ ചിത്രാണു്, രാധേ?'' ഞാൻ ചോദിച്ചു.

''നിനക്കറിയില്ലേ? കൃഷ്ണചന്ദ്രന്റെ'' ചിരിച്ചുകൊണ്ടു് അവർ പറഞ്ഞു.

''എന്റേ?'', ഞാൻ ചോദിച്ചു.

''തന്നെ. കൃഷ്ണചന്ദ്രന്റെ.''

തീപ്പെട്ടി ഉരച്ചു വെള്ളിത്താലത്തിൽ വച്ചിരുന്ന വിളക്കിന്റെ തിരികൾ കത്തിച്ചു. എന്നിട്ടു രാധ രണ്ടു കൈകൾകൊണ്ടും താലമെടുത്തുകൊണ്ടു ഹാജരായി. എന്റെ മുന്നിൽവന്നു നിന്നിട്ടു് അവർ രണ്ടു കണ്ണുകളും പൂട്ടി. കണ്ണു തുറന്നിട്ടു്, തന്റെ ചൂണ്ടുവിരൽകൊണ്ടു താലത്തിനകത്തു വച്ചിരുന്ന കുങ്കുമത്തിന്റെയും, അരിയുടെയും തിലകമണിയിച്ചു. എന്തെന്നറിയില്ല. ഞാൻ എന്റെ ചൂണ്ടുവിരലിൽ കുങ്കുമം എടുത്തു് അവരുടെ നെററിയുടെനേക്കു് നീട്ടി. അവർ നെററി കുനിച്ചു. എന്റെ അംഗുലീസ്പർശനത്തിൽ തന്നെ അവർ വിറകൊണ്ടു.

വിളക്കുവെച്ച താലം വഹിച്ചിരുന്ന അവരുടെ കൈകഠം വിറച്ചു. ദീപനാളങ്ങഠം തുള്ളി. സുഗന്ധധൂമം വിറച്ചു. എന്തെന്നറിയില്ല, എങ്ങനെ അവരുടെ പാദങ്ങളിൽനിന്നു കാൽചിലമ്പൊലിപോലെയുള്ള ഹൃദയഹാരിയായ ആ നാദം വിറച്ചുകൊണ്ടുയൻു. പൊടുന്നനെ അവരവരുടെ സ്ഥാനത്തുനിന്നിളകി. എന്നിട്ടു് അതേ രീതിയിൽ മുന്നോട്ടു നീങ്ങിയപ്പോഠഴേയ്ക്കും തെന്നിവീഴാൻ തുടങ്ങി. പക്ഷെ പെട്ടെന്നു് അവർ നിയന്ത്രിച്ചു. സാവധാനം വീഴാൻപോകുന്നതും, നിയന്ത്രിക്കുന്നതുമായ നടപടി ഏറിഏറി വന്നു. നൃത്തം ആരംഭിച്ചെന്നു് ഞാൻ മനസ്സിലാക്കി. അവർ നട്ടവു വളയ്ക്കുമ്പോഴൊക്കെ അഴിച്ചിട്ട അവരുടെ തലമുടി നിലത്തു് ഇഴയുമായിരുന്നു. വായുവിൻെറ ലോലതരംഗങ്ങഠംപോലെ അവ വർദ്ധിച്ചുവർദ്ധിച്ചു വന്നു. ഈ നടപടിക്രമം വളരെ വേഗതയിലായി തുടങ്ങി. കാൽചിലമ്പൊലിനാദം മുറിയിൽ ഏകാഗ്രത ഉണ്ടാക്കി. നൃത്തത്തിനു വീണ്ടും വേഗത കൂടി. ദീപത്തിൻെറ ജ്വലിക്കുന്ന നാളങ്ങളുടെ ഒരു പ്രദിക്ഷിണം എനിക്കു ചുററും നടന്നു്, എൻെറ കൺമുന്നിൽ നക്ഷത്രങ്ങഠം ചലിക്കാൻ തുടങ്ങി. എൻെറ സമീപത്തു് പല രാധകഠം ഉള്ളതായി കണ്ടു. എൻെറ രൂപത്തിലുള്ള പല ആൺകുട്ടികഠം എൻെറ ഇതേ വേഷത്തിൽ അവരോടൊപ്പം ഉണ്ടായിരുന്നു. എന്നിൽ എനിക്കു പൂർണ്ണമായ നിയന്ത്രണമില്ലെന്നു് എനിക്കു തോന്നി. ആരോ എൻെറ വിരലുകഠം ഓടക്കുഴലിൻെറ ദ്വാരങ്ങളിൽ ബലമായി പിടിച്ചു വെച്ചുവെന്നു് എനിക്കു തോന്നി. ഓടക്കുഴലിൻെറ വലിയ ദ്വാരത്തിൽ ചുണ്ടുകഠംവച്ചു് ശക്തിയായി ഞാൻ ഊതി. എൻെറ കൊച്ചു കൊച്ചു വിരലുകഠം എങ്ങനെയാണു് ആ ദ്വാരങ്ങളിൽ നൃത്തംവച്ചതു് എന്നറിയില്ല. ഞാൻ ഒരിക്കലും ഓടക്കുഴൽ ഊതിയിട്ടില്ല. ഇപ്പോഴും എനിക്കു് ഓടക്കുഴലിൽ രാഗം വായിക്കാൻ അറിയില്ല. പക്ഷെ ഞാൻ അന്നു വായിച്ചതുപോലെ ഉള്ള ഓടക്കുഴൽവായന ഒരു ഉത്സവത്തിനുപോലും കേട്ടിട്ടില്ല.

എൻെറ വിരലുകഠം പതുക്കെപ്പതുക്കെ മന്ദഗതിയിലായി. നൃത്തത്തിൻെറ ഗതി കുറഞ്ഞു കുറഞ്ഞു വളരെ സാവധാനത്തി

ലായി. രാധ ഒന്നുമാത്രമായിത്തീർന്നു. ഞാനും ഞാൻ മാത്രമായിത്തീൻ. മുറിയിൽ ശ്മശാനമൂകത പരന്നു. രാധ മദ്യപാനികളെപ്പോലെ ആടിക്കൊണ്ടിരുന്നു. പക്ഷെ വിളക്കുകൾ വച്ചിരുന്ന വെള്ളിത്താലം കൈയ്യിൽനിന്നു വീഴാൻ ഇടകൊടുത്തില്ല. ഞാനെന്റെ സ്ഥാനത്തുനിന്നു മുമ്പോട്ടു നീങ്ങി. ഓടക്കുഴൽ കട്ടിലിൽ എറിഞ്ഞിട്ട് ഞാനവരെ താങ്ങിയെടുത്തു. ആ സമയത്തു് എന്റെ ഉള്ളിൽ ഇത്ര ശക്തി എങ്ങനെ ഉണ്ടായെന്നു് എനിക്കറിയില്ല. എല്ലാ രീതിയിലും ഞാൻ എന്നെ ഒരു പുരുഷനായി കാണുകയായിരുന്നു. എന്റെ മുണ്ടിന്റെ തുമ്പുകൊണ്ടു് അവരെ വീശിയിട്ടു് അവരുടെ ബോധം തെളിയിച്ചു. എഴുന്നേററു് അവരെന്റെ കവിളുകളിൽ ചുംബിച്ചു. എന്റെ സിരകളിലൂടെ രക്തം കുതിച്ചൊഴുകി. അർദ്ധാലസ്യത്തിൽ ഞാൻ അവരെ എന്റെ കൈകളിൽ വാരിയെടുത്തു. അവരും വിറച്ചുകൊണ്ടെഴുന്നേററു. എന്നിട്ടു തന്റെ കൈകൾക്കുള്ളിൽ എന്നെ ഞെരുക്കിട്ടു സ്വയം എന്റെ കരവലയങ്ങൾക്കുള്ളിൽ നിശ്ചലയായി നിന്നു.

ഞാൻ അവരുടെ കവിളുകളിൽ ചുംബിച്ചു, ചുണ്ടുകളിൽ ചുംബിച്ചു, കണ്ണുകളിൽ ചുംബിച്ചു, തലമുടിയിൽ ചുംബിച്ചു. പക്ഷെ അവർ നിശ്ചലയായി കിടന്നു. ഞാൻ അവരുടെ മുഖത്തേക്കു നോക്കാൻ തുടങ്ങി. അല്പനേരത്തിനു ശേഷം അവർ അർദ്ധാലസ്യത്തിൽ ആണ്ടിരുന്ന കണ്ണുകൾ തുറന്നു. എന്നിട്ടു പെട്ടെന്നു വീണ്ടും അടച്ചു. പെട്ടെന്നു വാതിൽ അനങ്ങി. ഞങ്ങൾ എണീററു. യാതൊരു ശബ്ദവും കേട്ടില്ല. മുമ്പിലത്തെപ്പോലെ എന്നെ വീണ്ടും കൃഷ്ണനാക്കി. ഞാൻ വീട്ടിലെത്തിയപ്പോഴേക്കും നേരം ഒരുപാടായിരുന്നു.

... ... ... ... ... • ...

## 3

എന്നെ ഡാക്ടരെ കാണിച്ചു. എന്റെ ആരോഗ്യത്തിനു യാതൊരു തകരാറുമില്ലെന്നയാൾ പറഞ്ഞു.

''ഇവനു വെശപ്പില്ലാത്തതെന്താ?'' എന്റെ അച്ഛൻ ഡാക്ടരോടു ചോദിച്ചു.

''നല്ല ദഹനശക്തിണ്ട്'' ഡാക്ടർ മറുപടി പറഞ്ഞു.

സ്കൂളിലെ ആരോഗ്യപരിശോധനയുടെ റിപ്പോർട്ടു നന്നായിരുന്നു. എന്നിട്ടും എന്റെമേൽ ശ്രദ്ധവച്ചുതുടങ്ങി.

ഞാൻ ദിവസവും രാധയുടെ വീട്ടിൽ പോകുമായിരുന്നു. ഇക്കാര്യത്തെക്കുറിച്ചാർക്കും ഒരു സംശയവുമുണ്ടായിരുന്നില്ല. പക്ഷെ ഞാൻ രാത്രിയിൽ ഊണുകഴിക്കാത്തതിൽ എന്റെ അമ്മയ്ക്ക് ആശങ്കയുണ്ടായിരുന്നു. അവർ രഹസ്യപ്പോലീസുകാരെപ്പോലെ എന്റെ പിന്നാലെ കൂടി. ഒരുദിവസം ഞാൻ രാധയുടെ വീട്ടിലേക്കു പോയപ്പോൾ ഒച്ചകേൾപ്പിക്കാതെ അവരെന്റെ പിന്നാലെ വന്നു. അകത്തുവന്നു വാതിൽ അടഞ്ഞതുകൊണ്ട് അവക്ക് അകത്തു കടക്കാൻ കഴിഞ്ഞില്ല. കതകിൽ ചെവിവച്ച് എത്രനേരം അവരങ്ങനെ നിന്നുകാണുമെന്നറിഞ്ഞുകൂടാ. നൃത്തം അവസാനിച്ചു കഴിഞ്ഞപ്പോൾ അമ്മയുടെ ഉച്ചത്തിലുള്ള ശബ്ദം കേട്ടു.

''രാംപ്യാരീ! രാംപ്യാരീ!'' അമ്മ ഉറക്കെ വിളിക്കുകയായിരുന്നു.

ഞാൻ ഭയന്നു. പക്ഷെ, രാധ ആ വസ്ത്രങ്ങളഴിച്ചിട്ട് എന്റെ പഴയ വസ്ത്രങ്ങളിടുവിച്ചു. വിളിയുടെ ശബ്ദം മുഴങ്ങിക്കൊണ്ടിരിക്കെ അവരെന്റെ കൈയ്യും മുഖവും കഴുകിച്ചു. എന്നിട്ടെന്നെ ആ മുറിയിൽതന്നെ ഒളിച്ചിരുത്തിയിട്ട് വെളിയിൽവന്നു വാതിൽ തുറന്നു അമ്മയോടു കാര്യമെന്താണെന്നു ചോദിച്ചു.

''കിഷനെവ്ടെ?'' അമ്മ ദേഷ്യപ്പെട്ടു ചോദിച്ചു.

''ഇവിടെങ്ങാനുണ്ടാവും'' രാധ പറഞ്ഞു.

''അകത്തുകേറി വര്ണ്ത് ഞാനെന്റെ കണ്ണുകൊണ്ടു കണ്ടതാ'' അമ്മ ഗർജ്ജിച്ചു.

''ഞാൻ അകത്തുചെന്നു നോക്കാം.'' രാധ വളരെ ശാന്തയായി മറുപടി പറഞ്ഞു. ''ഞാനുറങ്ങുമ്പോൾ പലപ്പോഴും അവൻ വാതിലടച്ചിട്ട് ഒററയ്ക്കിരുന്നു കളിയ്ക്കും.''

അകത്തുവന്നു് അവരെന്റെ കൈ പിടിച്ചു. പേടിച്ചു ഞാൻ വിവശനെപ്പോലെ വിറയ്ക്കുന്നുണ്ടായിരുന്നു. രാധ പതുക്കെ പറഞ്ഞു. ''പേടിയ്ക്കുണ്ട, എന്റെ കൃഷ്ണ! നമ്മൾ ഒന്നും മോട്ടിച്ചിട്ടില്ല. ചീത്തത്തരം കാട്ടീട്ടില്ല.''

ഞാൻ ധൈര്യം സംഭരിച്ചു. അവരെന്നെ പിടിച്ചു വെളിയിൽ കൊണ്ടുവന്നു. എന്റെ കൈ അമ്മയുടെ കയ്യിൽ വച്ചു കൊടുത്തുകൊണ്ടു് അവർ പറഞ്ഞു.

''ഇതാ എടുത്തോ നിങ്ങളുടെ വെണ്ണക്കള്ളൻ. അകത്തെ മുറിയിൽ ഒളിഞ്ഞിരിക്ക്യേരുന്നു.''

എന്റെ അമ്മ എന്നെ വിട്ടിട്ടു് അകത്തേക്കു കയറി. അടുത്ത മുറിയിലെ ചിതറിയ സാധനങ്ങളും കത്തുന്ന വിറകുകളും കണ്ടിട്ടു് ഉറക്കെ മൂളി: ''ഉം . ...''

എന്നിട്ടു് സംശയം നിറഞ്ഞ കണ്ണുകളോടെ രാധയെ നോക്കിയതിനുശേഷം വളരെ ഗർവ്വോടെ തിരികെ വന്നു. വന്ന പാടെ എന്നെ അടിതുടങ്ങി.

രാധ എന്നെ വിടുവിക്കാൻ വെളിയിൽ വന്നു. പക്ഷേ, വീണ്ടും അകത്തു് കടന്നു. പിന്നെയും വെളിയിൽ വരുകയും മടങ്ങിപ്പോവുകയും ചെയ്തു. എന്റെ കവിളിൽ അടി വീഴുമ്പോഴും അവർ ഭയന്നുപോയിരുന്നു.

എന്നെ മുറിയ്ക്കുള്ളിലിട്ടടച്ചതിനു ശേഷം അമ്മ അച്ഛന്റെ വരവു പ്രതീക്ഷിച്ചിരുപ്പായി. ഞാൻ ക്ലേശംവലിച്ചു് ഉറക്കം നടിച്ചു കിടന്നു. അമ്മ പ്രേമപൂർവ്വം അച്ഛനു് ഊണു കൊടുത്തു. ഊണു കഴിഞ്ഞ് കുറേനേരം വരാന്തയിൽ ഉലാത്തിയതിനു ശേഷം, അച്ഛൻ കട്ടിലിൽ വന്നു കിടന്നു. ബാക്കി ജോലിയൊക്കെ ഒതുക്കിയതിനു ശേഷം അമ്മയും കട്ടിലിന്മേൽ വന്നു കിടന്നു. അല്പം കഴിഞ്ഞു് അമ്മ പതുക്കെ പറഞ്ഞു: ''ഏയ് ഒണന്നു കിടക്ക്യേണോ?''

''ആ'', അച്ഛൻ തിരിഞ്ഞുകിടന്നുകൊണ്ടു് പറഞ്ഞു.

''ഞാൻ ഒരു കാര്യം പറേണോന്നു വിചാരിക്ക്യേൻ''. വളരെ അത്യാവശ്യമായ കാര്യമാണെന്ന മട്ടിൽ അമ്മ പറഞ്ഞു.

''എന്താ കാര്യം?''

അന്നു് കേട്ടതും കണ്ടതുമൊക്കെ അമ്മ പറഞ്ഞുകേൾപ്പിച്ചു. എന്നിട്ടു് അവസാനം പറഞ്ഞു: ''ഈ കൂടോത്രക്കാരി ബംഗാളിച്ചി എന്റെ തങ്കക്കുടത്തിനെ മുറിയ്ക്കകത്തടച്ചു് എന്തു ചെയ്യുകാണെന്നറിയില്ല.''

''പ്രാന്തു പറയാണ്ടിരി സോധാം''

അമ്മ വളരെയേറെ നിർബ്ബന്ധിച്ചപ്പോൾ അച്ഛൻ പറഞ്ഞു: ''ശരി രാവിലെ കിഴവനോടു പറയാം.''

## 4

മൂന്നാം ദിവസം ഞാൻ സ്കൂളിൽനിന്നു മടങ്ങിയപ്പോൾ വീട്ടിൽ പോകുന്നതിനു പകരം രാധയുടെ വീട്ടിന്റെ വഴിയിലേക്കു തിരിഞ്ഞു. വാതിൽ തുറന്നുകിടന്നു. അകത്തു് സാമാനങ്ങളൊന്നും ഉണ്ടായിരുന്നില്ല. ഞാൻ കണ്ണു തിരുമ്മി ശ്രദ്ധാപൂർവ്വം നോക്കി. പക്ഷേ അവിടെ ആരും ഇല്ലായിരുന്നു. അടുത്ത മുറിയിലേക്കു ഞാൻ ചെന്നു. അവിടെയും ആരും ഉണ്ടായിരുന്നില്ല. ശരീരത്തിൽനിന്നു് ഏതോ ഒരവയവം മുറിഞ്ഞു പോയതുപോലെ എനിയ്ക്കനുഭവപ്പെട്ടു. ഞാൻ പുസ്തകസഞ്ചിയുമായി മുറിയുടെ ഒരു കോണിൽ മുട്ടുകുത്തി നിന്നു. ഞാൻ പാതാളത്തിലേക്കു പോവുകയാണെന്നെനിയ്ക്കു തോന്നി. പെട്ടെന്നു് ആരോ വന്നു് എന്റെ കൈ പിടിച്ചു. രാധയായിരിക്കുമെന്നു് എനിയ്ക്കാദ്യം തോന്നി. പക്ഷേ വളരെ ശക്തിയായിട്ടായിരുന്നു പിടിച്ചിരുന്നതു്. ഞാൻ തലയുയർത്തി നോക്കി. അമ്മ! ഞാൻ കരയുന്നുണ്ടായിരുന്നു. അമ്മ എന്നെ വലിച്ചിഴച്ചു് വീട്ടിലേക്കു കൊണ്ടുപോയി.

## മഹത്വം

ബാബാ നാനക്ക് നടന്നു് നടന്നു് ഹസ്സൻ അബ്ദാൽ വനത്തിൽ എത്തിച്ചേർന്നു. ചൂടു് വളരെ കൂടുതലായിരുന്നു. കാക്കയുടെ കണ്ണുകൾ പോലെ വെയിൽ തിളങ്ങി. നാലുപാടും ശ്മശാന കല്ലുകളും മണൽക്കാടും. തിങ്ങിനില്ക്കുന്ന മുൾപ്പടർപ്പുകൾ, ഉണങ്ങിയ വൃക്ഷങ്ങൾ. സമീപത്തെങ്ങും ഒരു മനുഷ്യജീവിയെ കണ്ടുകിട്ടുമായിരുന്നില്ല.

''എന്നിട്ടു്'', ഞാൻ ആക്രോശിച്ചു.

''ബാബാ നാനക്ക് സ്വയം ധ്യാനത്തിൽ മുഴുകി അങ്ങിനെ നടക്കുമ്പോൾ മർദ്ദാനയ്ക്കു് ദാഹിച്ചു. പക്ഷെ അവിടെ വെള്ളം എവിടെ നിന്നു കിട്ടാനാ? ബാബാ പറഞ്ഞു: ''ധൈര്യമായിരിക്കു. അടുത്ത ഗ്രാമത്തിൽ എത്തുമ്പോൾ എത്ര വേണമെങ്കിലും കുടിച്ചോളൂ.'' പക്ഷെ മർദ്ദാനയ്ക്കു് ഭയങ്കരമായ ദാഹമുണ്ടായിരുന്നു. ഇതു കേട്ടു് ബാബാ ചിന്താഗ്രസ്തനായി. ഈ കാട്ടിൽ വളരെദൂരം വരെ വെള്ളം കിട്ടുമായിരുന്നില്ല. മർദ്ദാനയാണെങ്കിൽ വാശി പിടിച്ചിരുന്നാൽ പിന്നെ എല്ലാവർക്കും ബുദ്ധിമുട്ടുണ്ടാകും. ബാബാ വീണ്ടും ഉപദേശിച്ചു. ''മർദ്ദാനാ, വെള്ളം ഇവിടെയെങ്ങും കിട്ടുകയില്ല. അല്പം ക്ഷമിക്കൂ. ഈശ്വരേച്ഛ അംഗീകരിക്കുക.'' പക്ഷെ മർദ്ദാന നിന്നിടത്തു തന്നെ ഇരുന്നുപോയി. അവനു് ഒരടിപോലും മുന്നോട്ടു വെക്കാൻ കഴിഞ്ഞില്ല. ബാബാ ധർമ്മസങ്കടത്തിലായി. മർദ്ദാനയുടെ ശാഠ്യം കണ്ടിട്ട് ഗുരുനാനക്ക് പുഞ്ചിരിച്ചു. പക്ഷെ അമ്പരന്നു തുടങ്ങി. ഒടുവിൽ ഒരു തരത്തിലും മർദ്ദാനാ വഴങ്ങുന്നില്ലെന്നു കണ്ടപ്പോൾ ബാബനാനക്ക് ധ്യാനനിമഗ്നനായി. ഗുരുനാനക്ക് കണ്ണുതുറന്നപ്പോൾ മർദ്ദാനാ കരയിലിട്ട മത്സ്യത്തെപ്പോലെ പിടഞ്ഞുകൊണ്ടിരുന്നു. ഗുരുദേവൻ അവനെ നോക്കി പുഞ്ചിരിച്ചുകൊണ്ടു പറഞ്ഞു: ''മർദാനാഭായ് ഈ വനത്തിൽ ഒരു കുടിൽ ഉണ്ടു്. വലികന്ഥാരി എന്ന ഒരു സന്യാസി താമസിക്കുന്നുണ്ടു്. നീ അയാളുടെ അടുക്കൽ പോ

വുകയാണെങ്കിൽ നിനക്കു് വെള്ളം കിട്ടും. ഈ പ്രദേശത്തു് അയാളുടെ കിണററിൽ മാത്രമെ വെള്ളമുള്ള.''

''പിന്നെന്തുണ്ടായി''? മർദ്ദാനായ്ക്കു് വെള്ളം കിട്ടിയോ ഇല്ലേയെന്നു് അറിയാൻ എനിക്കു് ആകാംക്ഷ ഉണ്ടാവുകയായിരുന്നു.

''മർദ്ദാനാക്കു് ഭയങ്കരമായ ദാഹമുണ്ടായിരുന്നു. അതുകൊണ്ടു് ഗുരുനാനക്കിൻെറ വാക്കുകഠം കേഠംക്കണ്ട താമസം അവൻ കാട്ടിനുള്ളിലേക്കു് ഓടി; കത്തുന്ന വെയിൽ, ദാഹം, കിഴക്കാൻതൂക്കായ മല — അവൻെറ ശ്വാസം നിന്നുപോയി, ശരീരം വിയർപ്പിൽ കുളിച്ചു. മർദ്ദാനാ വളരെ വിഷമിച്ചു മലമുകളിൽ എത്തി. അവൻ വലികന്ധാറിയെ പ്രണമിച്ചു. എന്നിട്ടു് കുടിക്കാൻ വെള്ളം ആവശ്യപ്പെട്ടു. വലികന്ധാരി കിണർ ചൂണ്ടികാണിച്ചു കൊടുത്തു. അവൻ കിണറിനടുത്തേക്കു് പോകാൻ തുടങ്ങിയപ്പോഠം വലികന്ധാരി മർദ്ദാനായോടു ചോദിച്ചു ''എവിടുന്നേ വരണു്?''

മർദ്ദാനാ പറഞ്ഞു 'ഞാൻ ഗുരുനാനക്കിൻെറ കൂടെ ഉള്ള ആളാണു്' ഞങ്ങഠം നടന്നു് നടന്നു് ഇവിടെ എത്തി. എനിക്കു് നന്നായ് ദാഹിച്ചു. പക്ഷെ താഴെ എങ്ങും വെള്ളം കിട്ടിയില്ല!

ഗുരുനാനക്കിൻെറ പേരു കേട്ടപ്പോഠം വലികന്ധാരിക്കു് ദേഷ്യം വന്നു. ഉടൻ തന്നെ മർദ്ദാനായെ കുടിലിൽ നിന്നും പുറത്താക്കി. പരാജിതനും പരിക്ഷീണനും ആയ മർദ്ദാന താഴെ വന്നു് ഗുരുനാനാക്കിനോടു് ആവലാതി പറയാൻ തുടങ്ങി. ബാബനാനക്കു് അവൻെറ സങ്കടം കേട്ടു. എന്നിട്ടു് പുഞ്ചിരിതൂകി. ''മർദ്ദാനേ നീ ഒന്നു കൂടി പോവുക'' ബാബാനാനക്കു് മർദ്ദാനായെ ഉപദേശിച്ചു. ''വിനയം കൊണ്ടു് നിറഞ്ഞ മനസ്സോടെ പോവുക'' ''നാനക്കു് സന്യാസിയുടെ കൂട്ടുകാരനാണെന്നു് പറയുക.''

മർദ്ദാനാക്കു് അടക്കാൻ കഴിയാത്ത ദാഹമുണ്ടായിരുന്നു. എങ്ങും വെള്ളം കിട്ടുന്നുമില്ല. ദേഷ്യപ്പെട്ടുകൊണ്ടു്, ശപിച്ചുകൊണ്ടു്, പരാതിപ്പെട്ടുകൊണ്ടു് അവൻ വീണ്ടും മുകളിലേക്കു്

ചെന്നു. പക്ഷെ വലികന്ധാരി അപ്പോഴും അവനു് വെള്ളം കൊടുത്തില്ല. ഞാൻ ഒരു കാഫീറിന്റെ കൂട്ടുകാരനു് കൈകുമ്പിളിൽ പോലും വെള്ളം കൊടുക്കുകയില്ല. വലികന്ധാരി മർദ്ദാനായെ വെറുംകയ്യോടെ മടക്കി അയച്ചു. ഇക്കുറി മലയുടെ മുകളിൽ നിന്നു് താഴെ എത്തിയപ്പോഴേക്കും മർദ്ദാനയുടെ സ്ഥിതി വളരെ മോശമായി. അവന്റെ ചുണ്ടുകളിൽ പതനിറഞ്ഞു. മുഖത്തു നിന്നു വിയർപ്പുചാലുകൾ പൊട്ടി ഒഴുകി. അവൻ ഇപ്പോൾ മരിച്ചുപോകുമെന്നു് തോന്നി. ബാബാനാനക്കു് മർദ്ദാനയുടെ വാക്കുകൾ കേട്ട ശേഷം ''ധന്യനിരംകാർ'' ജപിച്ചശേഷം വലിയുടെ സമീപത്തേക്കു പോകാൻ ഉപദേശിച്ചു. നിവൃത്തിയില്ലാതെ മർദ്ദാനാ നടന്നു. പക്ഷെ വഴിയിൽ വെച്ചുതന്നെ മരിയ്ക്കുമെന്നു് അവനറിയാമായിരുന്നു. മർദ്ദാനാ മൂന്നാമത്തെ പ്രാവശ്യം മലയുടെ മുകളിലെ വലികന്ധാരിയുടെ പാദങ്ങളിൽ ചന്നു് വീണു. പക്ഷെ ഇക്കുറിയും ക്രുദ്ധനായ ഫക്കീർ അവന്റെ പ്രാത്ഥന നിരസിച്ചു.

''നാനക്കു് സ്വയം സന്യാസി ആണെന്നു് പറയുന്നു. തന്റെ ശിഷ്യനു് ഒരു തുള്ളി വെള്ളംപോലും കൊടുക്കാൻ കഴിവില്ലെ?'' വലികന്ധാരി ലക്ഷക്കണക്കിനു് പരിഹാസവചനങ്ങൾ ചൊരിഞ്ഞു. ഇക്കുറി മർദ്ദാന താഴെ എത്തിയപ്പോഴേക്കും ദാഹം കൊണ്ടു് അവശനായി ബാബാനാനക്കിന്റെ കാലടികളിലേക്കു മറിഞ്ഞു. ഗുരുനാനക്കു് മർദ്ദാനായുടെ പുറത്തു് തടവി. അയാളെ ധൈര്യപ്പെടുത്തി. മർദ്ദാന കണ്ണുതുറന്നു. അടുത്തു ഉണ്ടായിരുന്ന ഒരു കല്ലു് എടുക്കാൻ ബാബാ പറഞ്ഞു. മർദ്ദാനാ കല്ലു പൊക്കിയപ്പോൾ അരുവി ഒഴുകുന്നതുപോലെ അലയിളകുന്ന ഒരു ജലധാര കണ്ടു. നോക്കിക്കൊണ്ടിരിക്കെ നാലുപാടും വെള്ളം നിറഞ്ഞു. ഇതിനിടയിൽ വലികന്ധാരിക്കു് വെള്ളത്തിന്റെ ആവശ്യം നേരിട്ടു. കിണററിൽ നോക്കിയപ്പോൾ ഒരു തുള്ളിപോലും വെള്ളമില്ലായിരുന്നു. വലികന്ധാരി അതിശയിച്ചു. മല അടിവാരത്തിൽ വെള്ളപൊക്കമുണ്ടായിത്തുടങ്ങി. അതിൽ അലകൾ ഉയന്നു. വലികന്ധാരി നോക്കിയപ്പോൾ അകലെ അകലെ ഒരു കരു

വേല വൃക്ഷത്തിൻെറ ചുവട്ടിൽ ബാബാനാനക്കും ശിഷ്യനും ഇരിക്കുന്നതു് കണ്ടു. ക്രുദ്ധനായ വലികന്ധാരി തൻെറ സർവ്വ ശക്തിയും ഉപയോഗിച്ചു ഒരു പാറക്കെട്ടു് താഴേക്കു് ഉരുട്ടി വിട്ടു. മാരകമായ ആ പാറക്കെട്ടു് തങ്ങളുടെ നേക്കു് വരുന്നതു കണ്ടു് മർദ്ദാനാ വാവിട്ടു നിലവിളിച്ചു. ബാബാനാനക്കു് അവിച്ഛിന്നമായ സ്വരത്തിൽ ''ധന്യനിരംകാർ'' ഉരുവിടാനായി മാർദ്ദാനായോടു പറഞ്ഞു. എന്നിട്ടു് പാറക്കെട്ടു് തൻെറ തലയ്ക്കു നേരെ വന്നപ്പോറം ഗുരുനാനക്കു് കൈ നീട്ടി വിരലുകറം കൊണ്ടു് അതിനെ തടഞ്ഞുനിത്തി. ഹസ്സൻ അബ്ദാലിൽ 'പഞ്ചാസാഹബ്' എന്നറിയപ്പെടുന്ന മലയിലെ ഒരു പാറക്കെട്ടിന്മേൽ ഇപ്പോഴും ബാബാനാനക്കിൻെറ വിരലടയാളം ഉണ്ടു്.''

എനിക്കു് ഈ കഥാവിവരണം വളരെ ഇഷ്ടമായി തോന്നി. പക്ഷേ ഒററ കൈകൊണ്ടു് പർവ്വതത്തെ തടഞ്ഞുനിത്തിയ കാര്യം അരോചകമായി തോന്നി. ഇതു് എങ്ങനെ സാധിക്കും? ഒരു മനുഷ്യനു് പർവ്വതത്തെ എങ്ങനെ തടഞ്ഞു നിത്താൻ സാധിക്കും? പർവ്വതത്തിൽ ഇപ്പോഴും ബാബാനാനക്കിൻെറ കൈവിരലടയാളം ഉണ്ടെന്നു് എനിക്കു് തീരെ വിശ്വസിക്കാൻ കഴിഞ്ഞില്ല. ''പിന്നീടു് ആരെങ്കിലും കൊത്തി ഉണ്ടാക്കിയതാവും.'' ഞാൻ എൻെറ അമ്മയോടു് ഇത്രയും നേരം വാചകം അടിച്ചിരുന്നു. ''മലയുടെ അടിയിൽ നിന്നും വെള്ളം ഒഴുകാൻ ഇടയുണ്ടു്, എന്നു സമ്മതിക്കാം. ശാസ്ത്രപ്രകാരം വെള്ളമുള്ള സ്ഥലം കണ്ടുപിടിയ്ക്കാൻ പല വഴികളുമുണ്ടു്. എന്നാൽ തൻെറ നേക്കു പാഞ്ഞുവരുന്ന ഒരു പാറക്കെട്ടിനെ ഒററ കൈകൊണ്ടു് തടഞ്ഞു നിത്താൻ ഒരു മനുഷ്യനു കഴിയും എന്നതു് എനിക്കു് വിശ്വസിക്കാൻ സാധിച്ചില്ല.'' ഞാൻ വിശ്വസിച്ചില്ല. അമ്മ എൻെറ മുഖം നോക്കി മൗനം ദീക്ഷിച്ചു. ഉരുണ്ടു വരുന്ന ഒരു പാറക്കെട്ടിനെ എങ്ങനെ ആക്കെങ്കിലും തടയാൻ കഴിയും? ഈ കഥാവിവരണത്തിൻെറ ഓർമ്മയുണ്ടാകുമ്പോഴെ ഞാൻ പരിഹാസ്യമായി ചിരിക്കുമായിരുന്നു.

പല പ്രാവശ്യം ഈ കഥ ഗുരുദ്വാരയിൽ വിവരിയ്ക്കപ്പെട്ടിട്ടുണ്ടു്. കൈവിരലുകളാൽ പാറക്കെട്ടിനെ തടഞ്ഞു നിർത്തിയതു കേട്ടു് ഞാൻ തലയാട്ടുമായിരുന്നു.

കുറച്ചു ദിവസത്തിനു ശേഷം പഞ്ചാസാഹബിൽ സാകാ ഉണ്ടാവാൻ പോകുന്നു എന്നു കേട്ടു. ആ ദിവസങ്ങളിൽ സാകാ ധാരാളമായി നടക്കാറുണ്ടായിരുന്നു. സാകായുണ്ടെങ്കിൽ അന്നു് വീട്ടിൽ ചോറു ഉണ്ടാവുകയില്ലെന്നും, രാത്രിയിൽ നിലത്തു് ഉറങ്ങേണ്ടി വരുമെന്നും ഞാൻ മനസ്സിലാക്കിയിരുന്നു. പക്ഷേ 'സാകാ' എന്താണെന്നു് എനിയ്ക്കറിഞ്ഞുകൂടായിരുന്നു.

ഞങ്ങളുടെ ഗ്രാമം പഞ്ചാസാഹബിൽനിന്നും അധികം ദൂരെയായിരുന്നില്ല. ഈ സാകയെപ്പററിയുള്ള വിവരം അറിഞ്ഞപ്പോൾ അമ്മ പഞ്ചാസാഹബിലേക്കു പോയി. കൂടെ എന്നെയും എൻെറ ഇളയ സഹോദരിയേയും കൂട്ടിയിരുന്നു. വഴിയിൽ ഉടനീളം എൻെറ അമ്മയുടെ കണ്ണുകൾ നനഞ്ഞിരുന്നു. ഈ 'സാകാ' എന്താണെന്നു ഞങ്ങൾ ചിന്തിക്കുകയായിരുന്നു.

പഞ്ചാസാഹബിൽ എത്തിയപ്പോൾ ഞങ്ങൾ ഒരു വിചിത്രമായ കഥ കേട്ടു. ദൂരെ ഏതോ ഒരു പട്ടണത്തിൽ നിരായുധരായ ഒരു പററം ഇന്ത്യക്കാരെ വെള്ളക്കാർ വെടിവെച്ചു് കൊന്നു. മരിച്ചവരിൽ ചെറുപ്പക്കാരും വയസ്സന്മാരും ഉണ്ടായിരുന്നു. മരണത്തിൽ നിന്നും രക്ഷപ്പെട്ടവരെ വാഹനങ്ങളിൽ കുത്തി നിറച്ചു് അടുത്ത പട്ടണത്തിലുള്ള ഒരു ജയിലിലേക്കു അയച്ചുകൊണ്ടിരുന്നു. തടവുകാർ ദാഹവും, വിശപ്പും കൊണ്ടു് അവശരായിരുന്നുവെങ്കിലും വഴിയിലെങ്ങും വാഹനങ്ങൾ നിർത്തരുതെന്നു് ഉത്തരവു് കിട്ടിയിരുന്നു. ഈ വാർത്ത പഞ്ചാസാഹബിൽ എത്തിയപ്പോൾ ജനങ്ങൾ ദേഷ്യം കൊണ്ടു് കൊടുങ്കാററുപോലെ ഇളകി. പഞ്ചാസാഹബിൽ ബാബാനാനക്കു് സ്വയം മർദ്ദാനായുടെ ദാഹം ശമിപ്പിച്ചിരുന്നു. ആ പട്ടണത്തിൻെറ അടുത്തുകൂടെ ദാഹാർത്തരും വിശപ്പുകൊണ്ടവരും, പീഡിതരുമായ തടവുയാത്രക്കാരെ കൊണ്ടുപോകുന്നു. ഇതെങ്ങനെ കഴിയും? വണ്ടി തടഞ്ഞുനിർത്തണമെന്നു് തീരുമാനിച്ചു. സ്റ്റേഷൻമാസ്റ്റർക്കു് അപേക്ഷ കൊടുത്തു്, ടെലിഫോൺ

ചെയ്തു. കമ്പിയടിച്ചു. പക്ഷേ ഉത്തരവ് വെള്ളക്കാരൻേറതാണ്. വഴിയിൽ എങ്ങും വണ്ടി നിറുത്തുകയില്ല. വണ്ടിയിൽ ഉണ്ടായിരുന്ന സ്വാതന്ത്ര്യവാദികളായ ദേശാഭിമാനികൾ വിശപ്പുള്ളവരായിരുന്നു. അവർക്ക് വെള്ളത്തിനു വേണ്ടി ഒരു ഏർപ്പാടും ഉണ്ടായിരുന്നില്ല. പഞ്ചാസാഹബിൽ വണ്ടി നിറുത്തുകയുമില്ലായിരുന്നു. പക്ഷേ, പഞ്ചാസാഹബിലെ ആളുകൾ വണ്ടി തടഞ്ഞു നിർത്തണമെന്ന് തീരുമാനിച്ചു. പട്ടണവാസികൾ സ്റ്റേഷനിൽ, റൊട്ടി, പായസം, പൂരി, പരിപ്പ്—എല്ലാം കൊണ്ടുവന്നു കൂട്ടി.

പക്ഷേ വണ്ടി വായുവേഗത്തിൽ വന്ന് മിന്നൽപോലെ പാഞ്ഞുപോകും. അതിനെ എങ്ങനെ തടഞ്ഞു നിറുത്തും?

അമ്മയുടെ കൂട്ടുകാരി പിന്നീട് ഞങ്ങളോട് പറഞ്ഞു. "അവട, റേൽപാളത്തുമ്മേൽ ആദ്യം അങ്ങോരു കെടന്നു, എൻെറ കട്ടോൾടെ അച്ഛൻ! എന്നിട്ട് അങ്ങോരുടെ കൂട്ടുകാർ കെടന്നു. പിന്നെ ഞങ്ങൾ, ഭാര്യമാർ പിന്നെ കട്ട്യോൾ. വണ്ടി വന്നു, ദൂരത്തു നിന്ന് ചീററി, ആക്രോശിച്ച്, ചൂളം വിളിച്ചുകൊണ്ട് ദൂരെയായിരുന്നിട്ടും വണ്ടിയുടെ വേഗത കുറഞ്ഞിരുന്നു. പക്ഷേ തീവണ്ടി തീവണ്ടിയാണല്ലോ നിർത്തിയാലെ നില്ക്കൂ. ഞാൻ നോക്കിക്കൊണ്ടിരിക്കേ വണ്ടിച്ചക്രം അങ്ങോരുടെ നെഞ്ചിൽ കയറി. എന്നിട്ട അങ്ങോരുടെ അടുത്തുണ്ടായിരുന്ന ആളിൻെറ നെഞ്ചിലും......കണ്ണു തുറന്നപ്പോൾ വണ്ടി എൻെറ തലയ്ക്കുമേൽ നിന്നിരുന്നു. കൂടെ കിടന്നിരുന്ന സ്ത്രീകളുടെ നെഞ്ചിൽ നിന്നും "ധന്യനിരംകാർ, ധന്യനിരംകാർ" എന്ന ശബ്ദം കേട്ടു. നോക്കിക്കൊണ്ടിരിക്കേ വണ്ടി തിരിഞ്ഞു. ചക്രത്തിനടിയിലുള്ള ശവശരീരങ്ങൾ തുണ്ടുതുണ്ടുകളായി ചിതറി.

"ചോരപ്പുഴ ഒഴുകുന്നതു് ഞാൻ കണ്ണോണ്ടു കണ്ടു. ഒഴുകി വളരെ ദൂരെയുള്ള ഒരു തോടിനു മീതെയുള്ള പാലം വരെ എത്തി."

ഞാൻ ദുഃഖത്തോടെ മിണ്ടാതെ ഇരുന്നു. എൻെറ വായിൽ നിന്നും ഒരു വാക്കുപോലും പുറത്തു വന്നില്ല. ദിവസങ്ങൾ മുഴുവൻ ഒരു തുള്ളി വെള്ളം പോലും കഴിച്ചില്ല.

വൈകുന്നേരം മടക്കയാത്രയിൽ അമ്മ എന്റെ ഇളയ സഹോദരിയ്ക്കു് പഞ്ചാസഹബിന്റെ കഥ പറഞ്ഞു കൊടുക്കാൻ ആരംഭിച്ചു. ബാബാനാനക്കും മർദ്ദാനായുമായി ഈ വഴിവന്ന കാര്യം. മർദ്ദാനാക്കു് ദാഹം തോന്നിയ കാര്യം. വലികന്ധാരി മർദ്ദാനയെ മൂന്നു പ്രാവശ്യം നിരാശയോടേ തിരിച്ചയച്ച കാര്യം. ബാബാനാനക്കു് മർദ്ദാനയോടു് കല്ലു് ഇളക്കാൻ പറഞ്ഞതു്. കല്ലിനടിയിൽ നിന്നും വെള്ളം ഉറവെടുത്തതു്. വലികന്ധാരിയുടെ കിണററിലെ വെള്ളം മുഴുവൻ താഴെ കൊണ്ടുവന്നതു്. പിന്നീടു് വലികന്ധാരി ദേഷ്യപ്പെട്ടു് പാറക്കെട്ടു് താഴേക്കു് തള്ളിയിട്ടതും, മർദ്ദാനാ ഭയന്നതും, ബാബാനാനക്കു് ''ധന്യനിരംകാർ'' ഉരുവിട്ടു് കൈകൊണ്ടു് പാറകെട്ടു് തടഞ്ഞതും.

''പക്ഷേ പർവ്വതത്തെ എങ്ങിനെ കൈകൊണ്ടു തടയും''? എന്റെ ഇളയ സഹോദരി ചോദിച്ചു.

''എന്തോണ്ടു വയ്യാ?'' ഞാൻ ഇടയിൽ കയറി പറഞ്ഞു. ''നോക്കു് കാററുപോലെ പാഞ്ഞുവരുന്ന തീവണ്ടിയെ തടഞ്ഞു നിത്താൻ സാധിക്കുമെങ്കിൽ പാറക്കെട്ടിനെ ആക്കും തടഞ്ഞു നിത്താൻ സാധിക്കില്ലേ?''

എന്റെ കണ്ണുകളിൽ നിന്നും അശ്രുധാര പ്രവഹിക്കാൻ തുടങ്ങി, തങ്ങളുടെ ജീവനെ ബലികഴിച്ചു് നിത്താത്ത തീവണ്ടി തടഞ്ഞുനിത്തുകയും അതിൽ ബന്ധനസ്ഥരായി വിശന്നു ദാഹിക്കുന്ന സ്വന്തം നാട്ടുകാർക്കു് ഭക്ഷണം നല്കുകയും വെള്ളം കൊടുക്കുകയും ചെയ്ത ആളുകൾക്കു വേണ്ടി.

# ദസൗന്ധാ സിംഗ്

ദസൗന്ധാസിംഗിനും വഴി നല്ല പരിചയമുണ്ടായിരുന്നു. ബാനിഹാലിൽനിന്നും പത്തു മൈലകലെ മല കയററത്തിലുള്ള തിരിവിനെപ്പററി പത്താൻകോട്ടു മുതല്ക്കേ അയാളും തന്റെ കിളിയു (ക്ലീനറു)മായി ചച്ചയാരംഭിക്കുമായിരുന്നു. തണ്ണിമത്തങ്ങാക്കീറുപോലെയുള്ള റോഡിന്റെ ആ കഷണം വളരെ കുപ്രസിദ്ധമായിരുന്നു. തണുപ്പുകാലത്തും, പർവ്വതശിഖരങ്ങളിൽനിന്നും മഞ്ഞൊലിച്ചു റോഡും മൂടുന്ന തരത്തിൽ അവിടെ കാററു വീശും. സർക്കാരിന്റെ ഭാഗത്തുനിന്നും ഗതാഗതം നിലച്ചുപോകാതിരിക്കാൻവേണ്ടി മഞ്ഞുകട്ടികളും വഴിയിൽ നിന്നു നീക്കം ചെയ്യുന്ന പണി നടന്നുകൊണ്ടേ ഇരിയ്ക്കും.

അന്നു് തെളിഞ്ഞ കാലാവസ്ഥയായിരുന്നു. ബടോത്തിൽ രാത്രി കഴിച്ചുകൂട്ടിയശേഷം പറേറന്നു രാവിലെ സ്റ്റീയറിംഗിൽ കൈവച്ചുകൊണ്ടു് ദസൗന്ധാ സിംഗും പറഞ്ഞു:

''ഭേഷായി, ഇന്നും പേടിയ്ക്കുണ്ടകാര്യല്ലടാ മോനേ''

എന്നിട്ടും അയാളും തന്റെ കിളിയെ 'പന്നീടെ മോനെന്നും, നായിന്റെ മോനെന്നും, പുലയാടി മോനെന്നുമൊക്കെ വയറു നിറയെ തെറി പറഞ്ഞു. പിന്നെ *അർദാസും ചെയ്തുകൊണ്ടും പറഞ്ഞു: ''ഗുരുദേവാ, സാക്ഷാൽ ഭഗവാനേ! നീ തന്നെ ആശ്രയം!''

വണ്ടിയിൽ മൂന്നു യാത്രക്കാരുണ്ടായിരുന്നു. വളരെ സാമാനങ്ങളും കയററിയിട്ടുണ്ടായിരുന്നു. ദസൗന്ധാ സിംഗ് മുന്നിലിരുന്ന കണ്ണാടിയിലൂടെ പിന്നിലിരുന്ന യാത്രക്കാരുടെ പ്രതിഫലനത്തെ നോക്കിക്കൊണ്ടു പറഞ്ഞു: ''നിങ്ങളൊക്കെ ഗുരുദേവനായ, സാക്ഷാൽ ഭഗവാന്റെ രണ്ടര കുട്ട്യോളന്യാണും. രണ്ടു് ആണും ഒരു പെണ്ണും!''

''സർദാർജീ, എന്താ പെണ്ണിനെ അര സവാരിയായിട്ടാണോഎണ്ണുണതു്?'' യാത്രക്കാരിൽ ഒരു പുരുഷൻ ചോദിച്ചു.

* സിക്കുകാർ ജോലി തുടങ്ങുന്നതിനുമുമ്പുള്ള പ്രാർത്ഥന.

''എന്നാപ്പിന്നെ അര ടിക്കററ് എടുത്താ മതിയാവും'', വാനമ്പാടിയെപ്പോലെ പെണ്ണ് കളകൂജനം നടത്തി.

ബാനിഹാൽ ഗേററിൽ വാഹനങ്ങൾ നിർത്തപ്പെട്ടു. ഗേററു തുറക്കാൻ ഇനി ഇരുപതു മിനിട്ടുണ്ട്. ദസൗന്ധാ സിംഗ് പറഞ്ഞു:

''നമ്മുടെ മുന്നാലെ ഇരുപതു വണ്ടികളുണ്ട്. അഞ്ചെണ്ണം പിറകേം. മൊത്തം ഇരുപത്താറ്. ഒന്നുകിൽ എല്ലാം ഒരുമിച്ചു ചാവും. അല്ലെങ്കിൽ രക്ഷപ്പെടും. കാലാവസ്ഥ മോശല്ല.''

പിന്നെ ആകാശത്തേയ്ക്കു നോക്കിക്കൊണ്ടയാൾ പറഞ്ഞു:

''ഒക്കെ നീ അറീണംണ്ട്, ഗുരുദേവാ. ഒരു ദീന്ന ടിക്കററു മുറിച്ചേ തീരൂ. അവിടേം നമ്മൾ നെൻെറ ഡ്രൈവറേയാക്കു.''

''അവ്ട നമ്മൾ ക്ലീനർ ജോലി ചെയ്യൂല്ല, മാഷേ'', കിളി അയാളെ തടഞ്ഞുകൊണ്ടു പറഞ്ഞു.

''മിണ്ടാണ്ടിരീടാ, കെഴങ്ങാ!'' ദസൗന്ധാ സിംഗ് തൻെറ വായ് മിടുക്കു കാട്ടി.

''മാഷേ, ഈ ക്ലീനറുജോലി എത്ര കാലം ചെയ്യിസ്കും?''

കിളി മുൻസീററിലിരുന്ന് ആദ്യമായി മുഖം തിരിച്ച് യാത്രക്കാരെ നോക്കി. എന്നിട്ട് ദസൗന്ധാ സിംഗിൻെറമേൽ കണ്ണുകൾ നട്ടു.

''മിണ്ടാണ്ടിരീടാ, വായലപ്പൻ ജാനിചോരാ!'' ദസൗന്ധാ സിംഗ് അവൻെറ സ്ഥിതിയെപ്പററി പറഞ്ഞു. നിനക്കു വേറെന്താ അറിയാ? ഹാൻറിലടിച്ചു, കുറെ വാചകവു മടിച്ചു!''

''വായലപ്പൻ ജാനിചോരൻെറ അർത്ഥന്താ സർദാർജീ'' പെണ്ണ് ചിരിച്ചുകൊണ്ടു ചോദിച്ചു.

ദസൗന്ധാ സിംഗ് മുന്നിലെ കണ്ണാടിത്തുണ്ടിലൂടെ കൃശഗാത്രിയായ പെണ്ണിൻെറ നീണ്ട വദനത്തിലേയ്ക്ക് വയറുനിറയെ നോക്കിക്കൊണ്ട് പറഞ്ഞു:

''പത്താമത്തെ ഗുരു പറഞ്ഞു: പെങ്ങളെ, എന്തു പറഞ്ഞു? അഞ്ചു കാര്യങ്ങരം ചെയ്യണം: ഇരുമ്പുവള, തലമുടി, ചീർപ്പ്, കൃപാണം. ഇതു നാലായി. അഞ്ചാമത്തതാണ് കോണകം. ഒരിക്കൻ ചെകത്താൻ റോഡിൽ കൈക്കോട്ടോണ്ട് മഞ്ഞുക ട്ടികരം തോണ്ടി കളഞ്ഞോണ്ടിരുന്നപ്പോ ഇവൻെറ കോണകം കളഞ്ഞുപോയി. ഞാൻ ജമ്മൂന്ന് തുന്നിച്ച ഒരു കോണകം ഇവ ന കൊടുത്തു. അന്ന ഈശ്വരനാണെ, ഈ ജാനീചോരൻ ശം ബളത്തീന്ന് ഒരൊററ കോണകം തയ്യിയ്ക്കുല. കീറുമ്പോ, കീറുമ്പോ മാഷേന്നല്ല, ചിററപ്പാന്ന വിളിച്ച് കൈക്കൂപ്പും.''

കൃശഗാത്രിയായ പെൺകൊടി തൻെറ രണ്ടു കൂട്ടുകാരോടുമാ യി പറഞ്ഞു:

''നമ്മരംടെ ഏതെങ്കിലും നാടകത്തിൽ സർദാർജിയ്ക്കു് ഒരു പാർട്ട കൊടുത്താൽ നന്നായിരിയ്ക്കും.''

''നമുക്ക പാർട്ട പിന്നെ ത്തന്നോളാ'' ശേററു ത്തുറക്കുന്ന വാ ത്ത കേട്ട് ദസൗന്ധാ സിംഗ് പറഞ്ഞു. ''ചെകത്താൻ റോ ഡീന്ന് രക്ഷിക്കണേ ഭഗവാനേ! രക്ഷപ്പെട്ടാൽ ഡ്രാമായിൽ അഭിനയിക്കേം ചെയ്യാം.''

മുന്നിലുള്ള വണ്ടികരം ധിറുതിയിൽ ഗേററു കടക്കുകയായി രുന്നു. ദസൗന്ധാ സിംഗും ഗേററു കടന്നു.

ഹംവാർ റോഡിലൂടെ മുകളിലേയ്ക്കു് കയറിക്കൊണ്ടിരിക്കു മ്പോരം പവ്വതശിഖരങ്ങളിലേയ്ക്കു നോക്കി കൈകരംകൊണ്ട് സ്വയം ചെവിയ്ക്കു പിടിച്ചിട്ട് അയാരം പറഞ്ഞു:

''സത് നാം ശ്രീ വാഹ് ഗുരു. അകാൽ മൂപ്പരേ, നീതന്നെ സഹായം''.

രണ്ടാമതും കാതു പിടിച്ചിട്ട് വണ്ടി ഓടിച്ചു കൊണ്ട് പറഞ്ഞു:

''ഈശ്വരാ നിൻെറ സഹായം. അഞ്ചു തത്വങ്ങളെ പാവ കളാക്കി. ചിലര് ഡ്രൈവരന്മാരാച്ചാൽ, ചിലര് കിളി കരം. ചിലര് നാടകത്തിലും നടന്മാരാണ്.''

എന്നിട്ട് കൃശാംഗിയായ ആ പെൺകൊടിയുടെ നീണ്ട മുഖ ത്തെ വിരിഞ്ഞ നെററിയിലെ ബിന്ദിയിൽ തൻെറ നോട്ടമെ റിഞ്ഞുകൊണ്ട് ദസൗന്ധാ സിംഗ് തുടന്നു ചോദിച്ചു:

''പെങ്ങളേ, അപ്പോ ങ്ങ്ളു് നാടകം കളിക്കാറുണ്ടോ? ങ്ങ്ക്കെന്തു പാർട്ടാ കിട്ട്ണ്ത്?''

കൃശാംഗിയുടെ ഒരു ചങ്ങാതി സർദാറിന്റെ ചുമലിൽ തട്ടിക്കൊണ്ടു് പറഞ്ഞു:

''നമ്മ്ട ഈ ഗുലഹിമാ നായികയേക്കാറം കറ ഞ്ഞ പാട്ടോന്നം എടുക്കാറേല്യ.''

''ഇങ്ങേരാരു ഞങ്ങടെ ഡയരക്റ്ററാണു് സർദാർജീ'', ഗുലഹിമാ പറഞ്ഞു. ''ഇങ്ങേരുടെ കൃപകൊണ്ടാണ് ഞാൻ നായികയാവ്ണത്ു്. പിന്നെ സേട്ടിനും എന്റെ ജോലി ഇഷ്ടാണു്.''

ഡയരക്റ്ററർ കോഴിയെപ്പോലെ വയറുന്തിച്ചുകൊണ്ടു് പറഞ്ഞു.

''ഗുലഹിമാ, നീ ജനിച്ചതുതന്നെ നായികയാവാനാ. ഇക്കാര്യം സേട്ടു് പല പ്രാവശ്യം പറഞ്ഞു കഴിഞ്ഞു പിന്നെ ഇതെല്ലാം അങ്ങേരുടെ സ്വത്തിന്റെ ഒരു മഹിമേണേ.''

മൂന്നാമത്തെ കൂട്ടുകാരൻ വളരെ ശാന്തനായി പറഞ്ഞു.

''ഗുലഹിമയുടെ സംഭാഷണം എഴുതേണ്ടിവര്ണതു് എനിയ്ക്കാണു് സർദാർജി.''

വേഗതയിൽ സ്റ്റിയറിംഗ് തിരിച്ചുകൊണ്ടു് ചോദിച്ചു:

''അപ്പോ, ങ്ങ്ളു് ഡ്രാമാ എഴുതും ല്ലേ?'' കൊള്ളാം, ഭേഷ്! ഈശ്വരാ! നമ്മട *പത്താം ഗുരുവും നല്ല നാടകെഴുതീട്ടുണ്ടു്. അച്ഛൻ പറയാറുണ്ടേന്നു്, പത്താം ഗുരു പെണ്ണുങ്ങടെ ചരിത്തരം തുറന്നു കാട്ടീന്നു. ഒരിക്കൽ എന്റെ മുത്തശ്ശി ചോദിച്ചു: 'എന്തെടാ മോനേ, എനിയ്ക്കും പെണ്ണുങ്ങടെ ചരിത്രണ്ടോ?' അച്ഛൻ പറഞ്ഞു. 'ങ്ങളെ ന്റ മ്മേണു്. അതോണ്ടു് മൂന്നാല്യു് കൂട്ടതലോ, മൂന്നാല്യ കുറവോണ്ടാവും''.

പിന്നീടു് പവ്വതശീഷ്ങ്ങളെ ശ്രദ്ധിച്ചുകൊണ്ടു് ദസൗന്ധാസിംഗ് പറഞ്ഞു.

''ഇപ്പോ ചെകുത്താൻ റോഡു് ദൂരെയല്ല. നമ്മട രണ്ടേ യാത്രക്കാരുടെ ചുമതല ങ്ങ്ക്കാണു് ജഗൽഗുരോ. ഇന്നു് ചെക

* ഗുരുഗോവിന്ദ് സിംഗ്.

ത്താൻ റോഡിൻെറ നാടകത്തീന്ന് ദോഷംണ്ടാകാതെ കൊണ്ടോണേ. മഞ്ഞുകട്ടിയായിട്ടെന്താ ഒരു സ്നേഹം! ഹായ്, നമ്മട ബന്ധം തീയായിട്ടാണ്. തീ അഞ്ചു തത്വങ്ങളുടെ പാവയുടെ തള്ളേണ്. അതിനെ തിന്നണ സാധനം കൂടേ്യണ്.''

റോഡിനരികെ ഒരു സ്ഥലത്ത് ദസൗന്ധാ സിംഗ് വണ്ടി നിർത്തി. പിന്നിലുള്ള വണ്ടികളൊക്കെ കടന്നു പോയി.

''എന്തേ സർദാർജീ, എന്തേ, വണ്ടി നിന്നു പോയേ?'', ഗുലഹിമാ പേടിയോടേ ചോദിച്ചു.

ദസൗന്ധാ സിംഗ് വണ്ടിയിൽനിന്ന് വെളിയിലിറങ്ങി.

''എടേ, ജാനീചോരൻെറ കോണകമേ! വെളില്യ വന്നു നോക്ക്. കാററിൻെറ പോക്ക് എന്താ പറയണന്ന്.''

ജാനീചോരൻ വെളിയിൽ ഇറങ്ങുമ്പോൾ ജന്നലിൽ ഉടക്കി തലക്കെട്ട് റോഡിൽ വീണു. അവൻ വീണ്ടും തലമുടി ഉച്ചിയിൽ കെട്ടിവച്ചു. നിറം പിടിച്ച തലക്കെട്ട് ചുരുട്ടി തലയിൽ ചുററിക്കൊണ്ട് അവൻ പറഞ്ഞു.

''കാറെറന്താ പറേണേ മാഷേ? ങ്ങ്ടെ ഈ പേടി എപ്പഴാ മാറ്വാ?''

ഗുലഹിമാ പറഞ്ഞു: ''മഹേശ്ജീ, നമ്മൾടട്ടത്ത നാടകത്തിൽ ജാനീചോരൻെറ ഒന്നു രണ്ടു സംഭാഷണം കൂടി വരുത്തണം''. എന്നിട്ട് ഡയരക്ററരുടെ നേക്ക് കണ്ണെറിഞ്ഞു കൊണ്ടു പറഞ്ഞു. ''അക്ത്തർ സാറേ, നമ്മൾടെ വരാമ്പോണ ഏതെങ്കിലും ഡ്രാമേൽ ജാനീചോരൻ സോപ്പുപതപോലെ എഴുന്നേററ് ഒരു മണിക്കൂർ നേരം തൻെറ വേലത്തരം കാട്ടീട്ടിരുന്നാ മതി, രസായിരിക്കും.''

''സർദാർജിയ്ക്കും ഞാൻ നല്ല ഒരു റോൾ ആലോചിച്ചിട്ടുണ്ട്.'' അക്ത്തറിൻെറ ശബ്ദം ഉയർന്നു. എന്നിട്ട് വണ്ടിയുടെ മേൽത്തട്ടിലേയ്ക്ക് നോക്കി സ്വരം സമനിലയിലാക്കിക്കൊണ്ട് പറഞ്ഞു: ''നീ എന്തു പറേണ് ഗുലഹിമാ?''

ഡയരക്ററർ പണി ചെയ്തു ചെയ്ത് പല തരത്തിൽ സ്വരം മാററാൻ അയാൾ അഭ്യസിച്ചിരുന്നു.

''അത്തു മഹേശ്ജിയോടു ചോദിയ്ക്കു. ഡയലോഗിൻറാള് അങ്ങോരാണ്'', ഗുലഹിമയുടെ ചുണ്ടുകളിൽ മന്ദസ്മിതം വിരിഞ്ഞു. ഗാനത്തിൻെറ വരികളിൽ ഉപമ അലതല്ലിയതു പോലെ.

''ഞാൻ നെൻെറ ഡയലാഗ് ഫിററാക്കുകേൻന്ന ഗുലഹിമാ'' മഹേശ് ഗാംഭീര്യം നടിച്ചു് പറഞ്ഞു. ''നിൻെറ അമ്മ നിന്നെ ചിനാരിൻെറ ഒണങ്ങിയ എലക്കൂമ്പാരത്തീന്ന് എടുത്തോണ്ടു വന്ന്താണ്. ഇതു് നീ സ്റ്റേജിൽ സ്വന്തം നാക്കുകൊണ്ടു് പറയാച്ചാൽ രസാരിയ്ക്കും.''

''എല്ലാ കുട്ട്യോളേം ഇങ്ങനന്ന്യാ കിട്ടണേ.'' അകത്തർ പറഞ്ഞു: ''ചിലരെ ചിനാരിൻെറ ഉണങ്ങിയ എലക്കൂമ്പാരത്തീന്ന്. മററു ചിലരെ തൊഴുത്തിൽനിന്ന്. ശകുന്തളയേയും കണ്വമുനിയുടെ വനത്തിൻെറ ഒരു മൂലയിൽ എലയുടെ കൂമ്പാരത്തിൽ പൊതിഞ്ഞു കിടന്നു കിട്ടിയതാണ്.''

ദസൗന്ധാ സിംഗ് മുന്നോട്ടുപോകുന്നതിനുപകരം പിന്നിലേയ്ക്കു പോകാനുള്ള മാർഗ്ഗം ആരായുകയായിരുന്നു.

''ഇതൊക്കെ ങ്ട പേടി മാത്രാണ്, മാഷേ'', ജാനീചോരൻ പറഞ്ഞു.

''വഴീലെങ്ങും മഞ്ഞിൻെറാരംശം പോലുല്ല. കാററ് ശരിയായിതന്നെ വീശ്ണ്ണ്ടു്. ഈ സമയത്തിനുള്ളിൽ നമ്മള് സുരംഗ് കടന്നേനേ.''

''ജാനീചോരൻ ശരിന്യാ പറേണതു് സർദാർജീ'' ഗുലഹിമാ സീററിലിരുന്നുകൊണ്ടു കണ്ണിളക്കി. ''ഇനീപ്പോ പോണം. ഞങ്ങടെ അഡ്വാൻസ് പാർട്ടി ശ്രീനഗറിൽ ഞങ്ങളെ കാത്തിരിയ്ക്കു്ണ്ണ്ടാവും.''

''പെങ്ങളേ ങ്ക്ക് അറീല'' ദസൗന്ധാ സിംഗ് രണ്ടു കൈകൾകൊണ്ടും ചെവി പിടിച്ചുകൊണ്ടു് പറഞ്ഞു. ''കാററിൽ ശബ്ദം വര്ണ്ണ്ടു്; ആരോ ജപ്ജി ചൊല്ല്ണപോലെ. കഴിഞ്ഞ കൊല്ലം എൻെറ ചങ്ങാതി ഡ്രൈവർ അജീത് മഞ്ഞിനടിയിൽ അകപ്പെട്ടു് ചത്തു. മൂന്നു തോലേൻെറ കാതിലിടണ ഒരു ഡോലക്ക് വാങ്ങിക്കൊണ്ടേന്നേൻ. അന്ന്

അവൻെറ സ്വപ്ന്റെ പിറന്നാളായിരുന്നു. അജീത് ജപ്ജി ഉരുവിട്ടുകൊണ്ടാ ചത്തേ. ങ്ങടക്ക് അജീതിൻെറ ശബ്ദം കേട്ടൂടേ?''

''ഞാനീ കാര്യങ്ങളൊക്കെ എൻെറ നാടകത്തിലടിച്ചുകേററും.'' വിരലുകരംകൊണ്ടു മുടി കോതി ഒതുക്കിക്കൊണ്ടു മഹേശ് പറഞ്ഞു.

ജാനീചോരനും, അക്ത്തറും വണ്ടിവിടാൻ സർദാർജിയെ പ്രേരിപ്പിക്കുകയായിരുന്നു.

''എന്തെങ്കിലുമാട്ടെ'', ദസൗന്ധാ സിംഗ് ശാഠ്യം നിർത്തിയിട്ട് വണ്ടി ഓടിക്കാൻ തുടങ്ങി.

''കണ്ണടച്ചു തുറക്കുമുമ്പു ചെകുത്താൻറോഡു കടക്കും, സർദാർജീ'', ഗുലഹിമാ കൈ ഞൊടിച്ചുകൊണ്ടു പറഞ്ഞു.

വണ്ടി ചെകുത്താൻറോഡിൻെറ നടുവിലെത്തിയപ്പോഴേയ്ക്കും, ഗുലഹിമാ തൊള്ളയിട്ടു. ''സർദാർജീ വണ്ടി നിർത്തു്.''

വണ്ടി നിന്നു ഉടനെ ഗുലഹിമാ വെളിയിലിറങ്ങി.

''മലേടെ ഈ ദൃശ്യം ഒന്നെ വേണ്ടോളംണ്ട്. ഇനി വരുമ്പോ സോഹിനേയും കൂട്ടി വരാം'', അവരം പറഞ്ഞു.

''ഒരാർട്ടിസ്റ്റും വേണം കൂടെ'', അക്ത്തർ പറഞ്ഞു. ''ഈ കാഴ്ച, ക്യാൻവാസിൽ പകർത്താൻ.''

നോക്കിയിരിയ്ക്കേ പർവ്വതത്തിൻെറ മുകളിൽനിന്നു മഞ്ഞുകട്ടികരം വീണു തുടങ്ങി.

ദസൗന്ധാ സിംഗ് പേടിച്ചു.

''കാലാവസ്ഥ മോശായി. കാററ് ചെകുത്താൻെറ മേലേറി വന്നു. ഇന്നു മംഗളാല്ലാ, പരമാത്മാവേ. നെൻെറ കൃപയാൽ ഇന്നു മഞ്ഞിൻെറ കട്ടികരംക്കു കീഴെത്തന്നെ പായ വിരിയ്ക്കാം.''

വണ്ടി ഓടിക്കാൻ അയാരം വിഫലമായി ശ്രമിച്ചു. ജാനീചോരൻ മുമ്പിൽ ചെന്നു ഹാൻഡിൽ കറക്കി.

ദസൗന്ധാ സിംഗ് വണ്ടിയുടെ മേൽ തെറിയുടെ വർഷം ചൊരിയുകയായിരുന്നു.

''നിന്നെ കണ്ടം ചെയ്യാനുള്ള നേരായടീ, പിലിയാടീ. നെൻെറ നീരിളക്കത്തിനും പനിയ്ക്കും നമ്മൾട കൈയ്യിൽ മരുന്നില്ല.''

ജാനീചോരൻ മൺവെട്ടി കൊണ്ട് മഞ്ഞുകട്ടകൾ കോരി കളയാൻ ശ്രമിക്കുകയായിരുന്നു.

''ഇനി എന്തുചെയ്യും പെണ്ണുങ്ങളെ?'' ദസൗന്ധാ സിംഗ് ചോദിക്കുകയായിരുന്നു. ''വണ്ടീടെ ആണി വല്ലതും ഊരിപ്പോയാൽ, ഈശ്വര സഹായം, എൻെറ പല്ലു പറിച്ച് ഫിററു ചെയ്യാം. ടയർ പൊട്ടിയാൽ ടയറില്ലാതെ ഞാൻ വണ്ടി സൂരംഗ് വരെ കൊണ്ടുപോകാം.''

എന്നിട്ടയാൾ ആകാശത്തേയ്ക്കു നോക്കിയിരുന്നുകൊണ്ട് പറഞ്ഞു:

''ജഗന്നിയന്താവേ! നീ തന്നെയാണ് ഇഞ്ചൻ ഐസുകൊണ്ട് തണുപ്പിച്ചതു്.''

''എൻെറ എപ്പോഴും ഉണ്ടായിരുന്ന ആഗ്രഹം എൻെറ മരണം ഏതെങ്കിലും പർവ്വതത്തിൻെറ താഴ്വരയിലായിരിക്കണമെന്നായിരുന്നു. വേണ്ടപ്പെട്ടവരാരെങ്കിലുമൊക്കെ അടുത്തുണ്ടായിരിക്കണം. അക്ബർ ആ മുഹൂർത്തം വന്നെത്തി.''

ദസൗന്ധാ സിംഗ് താഴെ ഇറങ്ങി. അയാൾ ജാനിയെ കെട്ടിപ്പിടിച്ചുകൊണ്ടു പറഞ്ഞു:

''ജാനീ നീ എൻെറ ജീവനാണ്. അയ്യോ! മുന്നിൽ മരണം കാത്തു നില്ക്കുണ്ടടാ മോനേ.''

ദസൗന്ധാ സിംഗിൻെറ കണ്ണുകളിൽ കണ്ണീർ നിറയുന്നതു് മഹേശ് കണ്ടു.

''ഗുലഹിമാ കാണണ്ടൊണ്ടോ?'' അവൻ ചോദിച്ചു. ''മരണത്തിൻെറ ചുമലിലേററാൻ കടുകുമണിയോളം എനിക്കു ശേഷിയുണ്ടാവാൻ വഴീല്ല. ഞാനെൻെറ നാടകത്തിൻെറ നായികയോടൊപ്പമാണ് പോണതു്.''

''മഹേശ് വല്ലപ്പോഴുമൊക്കെ ആലോചിച്ചു സംസാരിക്കു്.'' അക്ബർ ഗുണദോഷത്തിലൂടെ തൻെറ ഈർഷ്യ പ്രകടമാക്കിക്കൊണ്ട് പറഞ്ഞു: ''ഒന്നു് ആലോചിക്കു്. നമ്മൾ

എങ്ങോട്ട പോകേണ്ടവരാണ്? എന്തു ചെയ്യേണ്ടവരാണ്?''

''പരമാത്മൻ, എന്റെ നാടകം പൂർത്തിയാക്കാൻ സമ്മതിയ്ക്കു.'' ദസൗന്ധാ സിംഗ് പറഞ്ഞുകൊണ്ടേ ഇരുന്നു. ''പിന്നെ വേണങ്കി കർട്ടനിട്ടോളാ.''

''ങ്ങ്ള് ഞങ്ങടെ ഡ്രാമേടെ ഹീറോവാണ്, സർദാർജി'' മഹേശ് പറഞ്ഞു.

ദസൗന്ധാ സിംഗ് മ്ലാനവദനനായി.

''താടിക്കാരനെപ്പഴെങ്കിലും, ഹീറോ ആയിട്ടിണ്ടോ, എന്റെ ചങ്ങാതി? ഇച്ഛാഭംഗത്തോടേ കഴിഞ്ഞിട്ടൊള്ളു.'' പിന്നെ പരിഭ്രാന്തനായി അയാൾ തുടർന്നു: ''ഇതെന്തേ? ഇവിടേം അജീത് ജപ്ജി ഉരുവിടണേന്റെ ശബ്ദം വര്ണ്.''

സർദാറിന്റെ വാക്കുകൾ കേട്ട് മഹേശ് പറഞ്ഞു:

''ഗുലഹിമാ, വണ്ടീടെ ചക്രങ്ങൾ മഞ്ഞിൽ പൂണ്ടുപോയതോടൊപ്പം നെന്റെ പുഞ്ചിരീം മാഞ്ഞുപോയോ?''

''നമ്മാടെ മരണത്തിനുശേഷം ഈ വഴീലൂടെ കടന്നുപോകണവക്ക് നമ്മാടെ സംഭാഷണം കേട്ടോളും. അതുകൊണ്ട് ആലോചിച്ച് ഡയലോഗ് ഫിററുചെയ്യു മോനേ'', അകത്തർ പറഞ്ഞു.

''ജീവിയ്ക്കുണതു് സുലഭാച്ചാൽ മരിയ്ക്കാനാരാ ആഗ്രഹിയ്ക്ക്യാ?'' മഹേശ് പറഞ്ഞു. ''എന്താ ഗുലഹിമാ?''

''ഹയ്യോ, ജാനീ'', ദസൗന്ധാസിംഗ് പറഞ്ഞുകൊണ്ടേ ഇരുന്നു. അല്പം ജപ്ജി വായിയ്ക്കെടാ. മരിച്ചേനുശേഷം മോക്ഷം കിട്ടട്ടെ. എന്നിട്ട് ആകാശത്തിലേയ്ക്ക് ദൃഷ്ടികളയച്ചുകൊണ്ട് പറഞ്ഞു. ''വാഹ് ഗുരുജീ, ഈ ദാസൻ അപരാധിയാണ്. നെന്റെ ജപ്ജി വായിയ്ക്കാൻ എന്നെക്കൊണ്ടാവില്ല.''

ജാനിചോരൻ അപ്പോഴും മൺവെട്ടി ഉയർത്തി ഐസുകട്ടയോടു യുദ്ധം ചെയ്കയായിരുന്നു. ''എൻേറം ഒരു കാര്യം കേട്ടോളൂ, മാഷേ'', അവൻ ഉറക്കെ പറഞ്ഞു. ''തീയിൽപ്പെട്ടു മരിക്കണതിനേക്കാൾ ഐസു കട്ടേന്റെ കീഴിൽ പെട്ടു മരിയ്ക്കുണതു് ആയിരം തവണ ഭേദാണ്.''

''ഈ സംഭാഷണം കൂടെ എഴുതിക്കോ'', ഗുലഹിമാ മഹേശിനെ നോക്കി പറഞ്ഞു.

''ഇതിനെ ഡ്രാമേന്നാണു് പറഞ്ഞ്തു്'', അക്ത്തർ തൻെറ വിജ്ഞാനത്തിൻെറ പ്രതാപം കാണിച്ചു.

''കട്ടിലിന്മേൽ കിടന്നു് നട്ടവു കഴച്ചു് ചാവുന്നതിൽ ഭേദം ഈ മരണം എത്ര നല്ലതാണു്. നിൻെറ നാമം ചുണ്ടുകളിൽ തങ്ങിയാൽ എങ്ങനെയിരിയ്ക്കും?''

''അജീത്തു്, ജപ്ജി വായന നിർത്തടാ, ഗുലഹിമാ പറഞ്ഞതു കേക്കട്ടെടാ'', ദസൗന്ധാ സിംഗ് പറയുകയായിരുന്നു.

അക്ത്തർ പറഞ്ഞു: ''എൻെറ പെണ്ണിനും, കൊച്ചിനും എന്തായിത്തീരും? ഈ ചെകുത്താൻ റോഡു്. ഈ കൊടുങ്കാററുള്ള സായാഹ്നം. ആരുടെ നാമം ചുണ്ടുകളിൽ പാനം ചെയ്യണോ, ആ ഗുലഹിമാ.''

''നമ്മൾ റിഹേഴ്സല്‍ നടത്താൻ കൂടിരിയ്ക്ക്യാണെന്നു് ങ്ങ്ള് മനസ്സിലാക്കി. ഡയരക്ററരുടെ സൂചനപ്രകാരം എനിക്ക നൃത്തം ചെയ്യണം.''

മഹേശിനും മൗനമായിരിക്കാൻ കഴിഞ്ഞില്ല.

എനിക്കു്, ഭാര്യയും കുട്ട്യോളുമില്ല. മരിച്ചേനശേഷോം, ഷേക്സ്പിയറെപ്പോലെ ഏതെങ്കിലും ഹാംലററ് എഴുതാൻ കഴിഞ്ഞില്ലെന്നു ഞാൻ പറയും.''

''സർദാർജി ഹീറോ ആണു്,'' ഗുലഹിമാ പറഞ്ഞു.

''ജീവിതം പരിഹസിച്ചു, ഹീറോയാകേണ്ട വലിയ വലിയ നടന്മാർ വെറും 'ബി' ക്ലാസു് ഡ്രൈവറന്മാണു്. വാസ്തവത്തിൽ ഡ്രൈവർപോലുമല്ലാത്ത, വെറും ക്ലീനറായവർ ഹീറോയായിത്തീരുന്നു. ഈ ലോകം വിചിത്രതരമാണു്.''

കാററിനോടൊപ്പം, ഇത്രയും കോട എവിടെനിന്നു വന്നെന്നറിയില്ല. വഴികണ്ടുകൂടായിരുന്നു. എന്നിട്ടു് പതുക്കെ മഞ്ഞുവർഷം തുടങ്ങി. രണ്ടേ യാത്രക്കാരെപോലെ ദസൗന്ധാ സിംഗിനും ജാനിചോരനും ബസ്സിനകത്തു് കയറിയിരിക്കാതെ മററു മാർഗ്ഗങ്ങളൊന്നുമില്ലാതെയായി.

അക്ത്തർ മിണ്ടാതായി. ഗുലഹിമാ പലകുറി വിളിച്ചി ട്ടും അയാാം മിണ്ടാൻ കൂട്ടാക്കിയില്ല. അയാാം വെറുതെ ഇരു ന്നു് സിഗരററ് പുകയ്ക്കുകയായിരുന്നു.

മഹേശ് ഗുലഹിമായുടെ സമീപത്തേയ്ക്കു് കുറേക്കൂടി നീങ്ങി യിരുന്നുകൊണ്ടു് പറഞ്ഞു.

''ജീവിതത്തിന്റെയും മരണത്തിന്റെയും നടുക്കുള്ള ചില രുടെ തീരുമാനം ഇനിയും എടുക്കേണ്ടതായിട്ടുണ്ടു്. സന്ധ്യ യുടെ അന്ധകാരം വ്യാപിക്കാൻ തുടങ്ങി. എന്തുകൊണ്ടാണു് ഗുലാബായുടെ ഓർമ്മവരുന്നതു്? ഉത്സവത്തിന്നു് ഹൽവാക്കാ രന്നു് പാലുകൊടുക്കാൻ പേരുമായിരുന്നു. ഞാൻ നാടകമെഴു താൻ ഒരു പാവു് പാലിന്റെ വിചാരത്തിൽ ഉത്സവസ്ഥല ത്തുള്ള ഒരു കടയിൽ നില്ക്കുമായിരുന്നു. അന്നു മുതൽ ഇപ്പോഠം വരെ പത്തുവർഷമായി. പക്ഷേ, എന്തേ ഇതു് ഗുലഹിമാ, നിന്റെ മന്ദഹാസത്തിൽ ഗുലാബായുടെ ശ്വാസത്തിന്റെ സൗരഭ്യം ഉയർന്നുവരുന്നതായി തോന്നുന്നു. ഗുലാബാ എവി ടെ നിന്നാലും അവിടെ ഉത്സവമുണ്ടായിപ്പോകും. എനിക്കോ ർമ്മയുണ്ടു്, ഗുലഹിമാ; നീയൊരിക്കൽ പറഞ്ഞേന്നു: മഹേ ശ് ഞാൻ അഗ്നിയാണു്, അഗ്നി. എന്റെ സമീപത്തു് ആ രുവന്നാലും ഭസ്മമായിപ്പോകും. ഞാനിന്നാഗ്രഹിച്ചുപോവുക യാണു്—ഈ അഗ്നിയിൽ ഞാൻ ഭസ്മമായിത്തീരട്ടേ എന്നു്.''

''ഗുലഹിമായാണു്,'' ഗുലഹിമാ ചിരിച്ചുകൊണ്ടു പറ ഞ്ഞു.'' അർത്ഥം മഞ്ഞിന്റെ പുഷ്പം എന്നു്. പക്ഷേ, സത്യ ത്തിൽ ഞാനെന്റെ മാറിൽ ഒരു തീ ഒളിച്ചുവച്ചിരിക്കുക യാണു്.''

''ഇതു് ശരിയോ?'' മഹേശ് ചോദിച്ചു. ''മഞ്ഞിനെ കീ ടപിടിക്കാൻ തീയേ ഉള്ളൂ?''

വെളിയിൽ മഞ്ഞുപെയ്യുന്നുണ്ടായിരുന്നു.

ദസൗന്ധാസിംഗും, ജാനീചോരനും യാത്ര അവസാനിപ്പിച്ചു് ഇരുപ്പായി. അക്ത്തറും സിഗററു കെടുത്തി.

''ഗുലഹിമാ, നീ എന്നോടൊപ്പം ''യുദ്ധവും സമാധാന വും'' (വാർ ആൻറ് പീസ്) സിനിമാ കണ്ടുകൊണ്ടിരിക്കെ

പറഞ്ഞായിരുന്നു—മഹേശ് നിങ്ങൾക്ക് പിയറിയുമായി എന്തോരം സാമ്യമുണ്ട്. നിങ്ങൾക്ക് പിയറിയെപോലെ പൊക്കംണ്ടായിരുന്നെങ്കിൽ, നിങ്ങളുടെ കണ്ണുകളിൽ തടിച്ച കണ്ണടയുണ്ടായിരുന്നുവെങ്കിൽ...''

''ഇനി ഈ കൊടുങ്കാററിൽനിന്നു രക്ഷപ്പെട്ടാൽ ഞാൻ ഒരു കണ്ണടവയ്ക്കും. പിന്നെ ശേഷിച്ച പ്രശ്നം പൊക്കത്തിൻേറതാണ്. അതിന്നു ഞാൻ പൊക്കമുള്ള പ്ലാററുഫാറത്തിൽനിന്നുകൊണ്ട് സംസാരിക്കും.''

പുല്ലാംകുഴലൂതുമ്പോൾ പഞ്ചമസ്വരം ഉയരുന്നതുപോലെ ഗുലിഹിമാ ചിരിച്ചു.

വെളിയിൽ മഞ്ഞു വീഴുന്നുണ്ടായിരുന്നു

ദസൗന്ധാസിംഗ് നിശ്ശബ്ദതയുടെ വഴി ഉപേക്ഷിച്ച് പലപ്പോഴുമൊക്കെ അകാലി ഗുരുവിനെയും വിളി തുടങ്ങി.

അകൗത്താർ പരാജിതനായി ഒരു സിഗരററുകൂടി കത്തിച്ച് നീട്ടിവലിച്ചിട്ട് കെടുത്തിവച്ചു.

''സ്വന്തം ദേവിമാരെയോ, ദേവന്മാരേയോ, പീറുമുഹമ്മദുമാരേയോ ഒക്കെ പ്രാർത്ഥിച്ചോള ചങ്ങാതിമാരേ,'' ദസൗന്ധാസിംഗ് പ്രഖ്യാപിച്ചു. ''മരണോമായി കൂട്ടിമുട്ടാൻ ഇനി അധികം നേരല്യ.''

''ങ്ങ്ളു ഞങ്ങടെ ഹീറോണേ,'' ഗുലഹിമാ പറഞ്ഞു.

മഹേശ് ഗുലഹിമായുടെ അടുത്തുവന്നിരുന്നിട്ടു പറഞ്ഞു.

''നിൻേറ ശബ്ദത്തിലുള്ള കോമളത്വത്തിനോടൊപ്പം ഉള്ള അലങ്കാരം ഞാനെവിടെനിന്നാണ് കൊണ്ടുവരിക? കാശ്ച്ചറൽ ഡലിഗേഷനോടൊപ്പം സമുദ്രം കടന്നുപോകുമ്പോൾ, പ്രേമത്തിൻെറ കിന്നരിതുന്നിയ ഉറുമാൽ നീ എനിക്ക് നല്ലരുത്. ഞാനാകട്ടെ, പ്രേമത്തിൻെറ അടയാളംപോലും ശ്രീനഗറിലെ ലാൽചൗക്കിൽ (ചുവപ്പ് നാല്ക്കവല) നിന്നുകൊണ്ട് ഒരു പായ്ക്കററ് ഗോൾഡ്ഫ്ളേക്ക് സിഗരററിന്നുവേണ്ടി വില്ക്കും.

ഗുലഹിമാ ഗൗരവം പൂണ്ടു: ശ്രീനഗറിലെ ലാൽചൗക്കിൽ ആരുടെയെങ്കിലും ചുവപ്പുറുമാൽ ആരു വില്ക്കും? ഒരുറുമാലി

ൻെറ പ്രതീക്ഷയിൽ ഒരുപക്ഷേ ഞങ്ങള് ജീവിതം മുഴുവൻ പിട ഞ്ഞുകൊണ്ടിരിക്കും.

മഹേശ് ഗോഠംഡ്പഫ്ളേക്കിൻെറ കൂടിൽനിന്നു് അവസാന സിഗററൊടുത്തു് പുകച്ചുകൊണ്ടു് പറഞ്ഞു.

''ഞാൻ കാണണംപോലെ അത്ര നല്ലോനൊന്നും അല്ല, ഗുലഹിമാ. ജീവിതത്തിൽ ഞാൻ പതിമൂന്നു തവണ പ്രേമിച്ചിട്ടുണ്ടു്. സമുദ്രം കടന്നു്, ചിരിയും വത്തമാനവും വിതറുമ്പോഠം നമ്മളെക്കൂടെ ഓത്തോള.''

''നിങ്ങട ഉത്സവചരക്കിനു് സംസാരിക്കാനറില്ലാരിക്കും. ഈശ്വരൻ തീച്ച്യായും, ഗുലാബായെ മഞ്ഞിൻെറ പൂവാക്കിരിക്കും. നോക്കിക്കൊ, പ്രേമത്തിൻെറ വഴി തീയിൻെറ വഴിയേണു്. നമ്മളും പണ്ടു് പ്രേമിച്ചടക്കുണു്. അതിൻെറ ഓമ്മയിലേയ്ക്കു് ഈ വഴിലൂടെ ഇപ്പോഴും വണ്ടി ഉരുട്ടുണ്ടുതു് ഇപ്പോ എൻെറ പ്രേമം കിക്കർ സിന്ധിൻെറ കൂടേണു്, ദൈവമേ. ഞാനീനേരമ്പോക്കു് തീച്ച് കാട്ടാറുണ്ടു്. കിക്കർ സിന്ധീ തീയാണു് തീ. തണുപ്പത്തു് തീയിൻെറ ആവശ്യംണ്ടുതാനും'' ദസൗന്ധാസിംഗ് മുഖം തിരിച്ചു അവരെ നോക്കിക്കൊണ്ടു പറഞ്ഞു. ''അവളേം ഈ വഴീന്നാണു് കിട്ടീതു്. തൊണ്ടയിലെ പ്രാണൻ! അവഠംടെ പേര് ലാലാറുഖ്.'' ഓമ്മയുടെ നെരിപ്പോടിൽ ഇന്ധനം ഇട്ടുകൊണ്ടു് ദസൗന്ധാസിംഗ് തുടന്നു. ''അവഠം ബടോത്തിലെ ഡാക്കു് ബംഗ്ലാവി (റസ്റ്റ്ഹൗസ്) ലെ ഈസിചെയറിലിരുന്നു് മധുരമായ സംസാരിക്കുകയാണെന്നു് തോന്നുണു.''

''നമ്മളൊക്കെ സ്വന്തം സ്വന്തം ഡ്രാമാ അഭിനയിക്കുകയാണു്,'' ഗുലഹിമാ പറഞ്ഞു.

''നമ്മഠംക്കു് അന്യോന്യം നമ്മളുടെ കഥാപാത്രങ്ങളോടൊപ്പം ചിരിക്കാനും കരയാനും സാധിക്കും.'' മഹേശ് സമ്മതിച്ചു.

''പക്ഷേ, സർദാർജി ഒരു ഡ്രാമേലെ ഹീറോയിനെ മറെറാരു ഡ്രാമായിലെ ഹീറോയിനുമായി കൂട്ടി മുട്ടിക്കുകയാ

ണു്.'' മിണ്ടാതിരിക്കാൻ അക്ത്തറിന്നു കഴിഞ്ഞില്ല. ''ഹോ സർദാർജി, ങ്ങടെ എന്തു കഥ?''

പർവ്വതത്തിൽ നിന്നൊഴുകേണ്ടിയിരുന്ന മഞ്ഞു മുഴുവൻ ഒഴുകിത്തീർന്നെന്നു് ദസൗന്ധാസിംഗ് കണ്ടു. മഞ്ഞുപെയ്യുന്നതും ഇപ്പോൾ അവസാനിച്ചിരിക്കുന്നു. പൊടുന്നനെ താഴ്വരയുടെ ഭാഗത്തുനിന്നു് ഒരു വെളിച്ചം കണ്ടു. കഴുത്തിൽ ചുററിയിരുന്ന കൈകൾ ശക്തിയായി ഉലയത്തക്കവിധം തലകുലുക്കി തൻെറ പിടലിയുടെ മുഴുവൻ കരുത്തും കാട്ടിക്കൊണ്ടു് അയാൾ പറഞ്ഞു.

''തീ! തീ! രക്ഷപ്പെട്ടെടാ തൊണ്ടയിലെ പ്രാണനേ, അഭിനന്ദനങ്ങൾ! അഭിനന്ദനങ്ങൾ!''

അയാൾ വെളിയിലിറങ്ങി നോക്കി. മഞ്ഞുപെയ്ത്തു് നിന്നു. കോടയും കുറഞ്ഞുവരികയായിരുന്നു. മഞ്ഞുകട്ടിയുടെ മുകളിൽനിന്നുകൊണ്ടു് അയാൾ മൂളിപ്പാട്ടുപാടി.

ബംഗാളിയാണീ പെണ്ണു്

ദുഃഖത്തിനെന്തേ കാര്യം?

സന്തോഷത്തോടെ അയാൾ പിന്നെ കൂകിവിളിച്ചു. ''ഓ വാനമ്പാടീടെ ശരറാന്തലുകുട്ടീ, ലേഡീസ് ഏൻറ് ജൻടിൽമേൻ. രക്ഷപ്പെട്ടുപോയി, ഇഷ്ടക്കാരേ.''

രണ്ടേ സവാരികൾ വണ്ടിയിൽനിന്നിറങ്ങി.

''സർദാർജി നിങ്ങളുടെ ഡയലാഗ് ഒന്നൂടി പറഞ്ഞേ '' ഗുലഹിമാ ചിരിച്ചുകൊണ്ടു് പറഞ്ഞു.

''പ്രായമെത്താട്ടില്ലാത്തോളെ'', ദസൗന്ധാസിംഗ് സന്തോഷത്താൽ മതിമറന്നു '' ഓ ഗുലയുടെ പ്രാണനേ. വാനമ്പാടീടെ കണ്ണിലെ റാന്തലുവിളക്കേ, തീയിൻടുത്തെത്തിപ്പോട്ടെ. പിന്നെ ഞാൻ പറയും. മണിമുഴക്കം—നിൻെറ ഈ ഡയറക്ടരും, നാടകകൃത്തും മൂങ്ങകളായില്ലെങ്കിലെൻെറ പേരു നായയ്ക്കിട്ടോളുന്നു്. ഗുലയുടെ ജീവനേ.

ഗുലഹിമയെക്കൊണ്ടു് ചിരി അടക്കുവാൻ കഴിയുമായിരുന്നില്ല.

അക്ത്തർ സിഗററു് കത്തിച്ചു് നീട്ടിവലിച്ചു. എന്നിട്ടു മഹേശിൻെറ തോളിൽ തട്ടികൊണ്ടു പറഞ്ഞു.

''എനിയ്ക്കു് ഇംക്രിമെൻറു കിട്ടും.''

ജാനി മൺവെട്ടി എടുത്തു് റോഡുവിട്ടു് താഴ്‌വാരത്തിൽ വഴി ഉണ്ടാക്കുന്നതിലേർപ്പെട്ടു. കല്ലിൽ തട്ടി അവൻ തെറിച്ചുവീണു. അവൻെറ കാലുമുട്ടുകരം മഞ്ഞിൽ പൂണ്ടുപോയി. വളരെ വിഷമിച്ചു് അവൻ എഴുന്നേററു. അക്‌ത്തരും, മഹേശ്രും മുന്നാലു ടിന്നുകളും എടുത്തു പിറകെ നടന്നു. ഗുലഹിമായ്ക്കായിരുന്നു വിഷമം. തി എത്രയ്ക്കുടുത്തായിരുന്നോ അത്രയ്ക്കു തന്നെ വിഷമമുള്ളതായിരുന്നു വഴി.

ദസൗന്ധാസിംഗ് കിംകർസിദ്ധി ടിന്നുകളിൽ വച്ചിട്ടു് ഗുലഹിമായോടു പറഞ്ഞു.

''ഏകാകിനി, ചപ്പാത്തി തിന്നണവർ നിന്നെ എങ്ങനെ എടുത്തുപൊക്കിക്കൊണ്ടോകും, പൂവിൻെറ ജിവനോ? ഗുരുദേവൻ ജയിക്കട്ടെ. നിന്നെ എടുത്തുകൊണ്ടു നടക്കാൻ പറോട്ടു തിന്നുന്നവനെക്കൊണ്ടേ കഴിയൂ. പേടിയ്ക്കോ, ഇല്ലേ, പൂവിൻെറ ജിവനോ?''

ഗുലഹിമാ ദസൗന്ധാസിംഗിൻെറ കൈക്കുള്ളിലായി.

''പൂവിനെപോലെതന്നെ ഞാനവിടെ എത്തിക്കാം പൂവിൻെറ ജീവനേ'', അയാരം പറഞ്ഞുകൊണ്ടിരുന്നു. ''ഹേ വാനമ്പാടിടെ വിളക്കേ, ലേഡിയും ജണ്ടിൽ മാനവേ''.

രണ്ടുപേരുടെയും ശരീരത്തിൻെറ ചൂടു് എന്തുമാത്രം മഞ്ഞു് ഉരുക്കിയെന്നറിയില്ല.

നെരിപ്പോട്ടുകാരൻ കിഴവൻെറ പേരു് റഹീമെന്നാണെന്നു പറഞ്ഞു. അയാളുടെ പട്ടിക്കുട്ടി മോങ്ങിമോങ്ങി വിരുന്നുകാരെ സ്വാഗതം ചെയ്തു.

വണ്ടി മഞ്ഞിൽ പൂണ്ടുപോയ ദസൗന്ധാസിംഗിൻെറ കഥ കേട്ടു റഹീം പറഞ്ഞു:

''മഞ്ഞിൽനിന്നു രക്ഷപ്പെടാൻ എല്ലാക്കും തീയാണു് വേണ്ടതു്''. പട്ടിയും തൻെറ നീണ്ടമോങ്ങലുകൊണ്ടു് യജമാനൻെറ വാക്കുകരം ശരിവച്ചു.

ദസൗന്ധാസിംഗ് ടിന്നിൽനിന്നു് കിംകർസിന്ധി പുറത്തെടുത്തു. എന്നിട്ടു് ചില്ലു ഗ്ലാസ് എടുത്തുകൊണ്ടു പറഞ്ഞു.

''റഹീം കാക്കാ, ഇദ് നമ്മുടെ തീയാണ്. നമ്മുടെ പാട്യാലാ സാധനം കഴിക്കും''.

''ആദ്യം നീ തന്നെ നമ്മുടെ തീയിന്റെ സുഖം അനുഭവിച്ചോള, പൂവിന്റെ ജീവനെ''.

കാര്യം മനസ്സിലാക്കി, റഹീം കാക്കാ നാലു കോപ്പകളും വെള്ളം നിറച്ച ലോട്ടയും കൊണ്ടുവന്നു.

ആദ്യത്തെ പെഗ്ഗ് ഗുലഹിമായുടെ കയ്യിൽ എത്തിച്ചേർന്നിരുന്നു. പിന്നെ എല്ലാവർക്കും താന്താങ്ങളുടെ ഓഹരി കിട്ടി. റഹിം കാക്കാ മദ്യം കുടിക്കാൻ തയാറായില്ല.

''ആ! കാക്കാ,'' ദസൗന്ധാസിംഗ് കിംകർ സിന്ധിയുടെ നാലു കവിൾ മോന്തിക്കൊണ്ടു പറഞ്ഞു. ''വെള്ളത്താടിക്കാരൻ പീർ വെള്ളക്കുതിരമേലേറി നമ്മുടെ കഷ്ടപ്പാട് കുറയ്ക്കാൻ എന്തേ വന്നില്ല? ഈയിടെ കുതിരപ്പുറത്തെ സവാരി പദവിക്കുചേർന്നതല്ലെന്ന് പീറിനു തോന്ന്ന്ണ്ടോ?''

''സർദാറുട്ടീ'', റഹിം പറഞ്ഞു. ''വസന്തം വരണംന്നുള്ളതുകൊണ്ട്, മഞ്ഞു കാലത്ത് പീർ തന്റെ വെള്ളക്കുതിരമേലേറി നമ്മൾക്കു തന്റെ നിറം കാട്ടിത്തരുന്നു പിന്നെ പീറിന്റെ വഴി തുറക്കുന്നു. പക്ഷേ ഇപ്പോൾ പീറിന്റെ തുറക്കം ഉണ്ടായിക്കഴിഞ്ഞു. ഇനി പീറിന്റെ വഴി പന്ത്രണ്ടുമാസം തുറന്നിരിക്കും''.

തന്റെ കോപ്പയിൽനിന്ന് രണ്ടു കവിൾ കുടിച്ചുകൊണ്ട് ദസൗന്ധാസിംഗ് പറഞ്ഞു. ''റഹിം കാക്കാ, പീറിന്റെ ദയവില്ലെങ്കിൽ തുറക്കമുണ്ടാവില്ല. ഗുരുദേവൻ സത്യം. യാത്രക്കാർ വണ്ടിലിരിക്കണതു കണ്ടുകൊണ്ട് അയാളിപ്പോൾ സുഖിമാനായിത്തീർന്നടക്കുണ്. അയാൾ കുതിര സവാരി നിർത്തി''.

''പീറിന്റെ താടി മഞ്ഞുപോലെ വെളുത്തു'', ആടിക്കൊണ്ട് ജാനി പറഞ്ഞു. ''ചെറുപ്പത്തിന്റെ ബലം അവശേഷിച്ചിട്ടില്യ''.

''പീർ ഇരുന്നുകൊണ്ടു പറഞ്ഞു'', അക്ത്തർ തുടർന്നു. ''എന്റെ മുകളിലൂടെ പോകയാണെങ്കിൽ എന്റെ നെഞ്ചിൽ

ഭാരമുണ്ടാക്കീട്ട് കടന്നപോകു. അങ്ങിന്യേണ് പുതിയ വഴി കിട്ടീല്ല്."

മഹേശ്ഷും വെറുതെ ഇരുന്നില്ല.

"പീറിൻെറ നെഞ്ചു തുരന്നാൽ താഴ്വാരം മുഴവൻ മുങ്ങിപ്പോണതരത്തിൽ വെള്ളം വന്ന നിറയുമെന്നായിരുന്ന ആളോളുടെ വിചാരം. എന്നിട്ട് പഴയ കാലത്തുള്ളപോലെ തടാകമുണ്ടാകുമെന്ന്. പക്ഷേ, അങ്ങനെ ഒരു ബുദ്ധിമുട്ടം ഉണ്ടായില്ല.

"ഞാൻ പറേണ്യ ഈ വഴക്ക് വിട്"' ഗുലഹിമാ പറഞ്ഞു. "തണുപ്പ് വറേണ—ഇന്നന്നെ വർദ്ധിക്കുന്നു. വിശപ്പ് പറേണ്യ—ഇന്നന്നെ ഉണ്ടാക്കുന്ന".

കിംകർ സിന്ധിയോടൊപ്പം അവർ ആഹാരവും കഴിച്ചു.

"ജാനി നീ ഉപ്പോ ഡ്രൈവറായി; ദസൗന്ധാസിംഗ് ലഹരിയോടു പറഞ്ഞു.

റഹീം കാക്കാ നെരിപ്പോടിൽ വിറകുവയ്ക്കുകയായിരുന്നു. ദസൗന്ധാസിംഗ് തലപ്പാവഴിച്ച് കഴുത്തിന്മേലിട്ടു. തലമുടി കെട്ടിവച്ചുകൊണ്ട് പറഞ്ഞു:

"എൻെറ താടി ഇപ്പോ, ഖിച്ചടിം തന്ന്യേണ് തിന്നണത്ത്. പക്ഷേ, എൻെറ തലമുടിമേൽ പീറിൻെറ ഐസ് വീണടക്ക്ണു. പെണ്ണേ, ഓ പെണ്ണേ. ജാനീ നെനക്ക് പുതന്ന. ഇനി പീറിൻെറ ഐസ് ഒരു പാട് വീഴും. ഗുരുദേവനാണ സത്യം! ഇപ്പോൾെൻറ ശരീരത്തു ജീവനുണ്ട്".

തൻെറ കോപ്പയിലെ അവസാനത്തെ രണ്ടുമൂന്ന കവിൾ മദ്യം പട്ടിക്കുട്ടിയുടെ വായിലേയ്ക്കൊഴിച്ചു. പട്ടിക്കുട്ടി മോങ്ങിക്കൊണ്ട് ദസൗന്ധാസിംഗിന നന്ദിപറഞ്ഞു.

"നമ്മൾ ഇനി ഒരു പാട് ഡ്രാമകളിക്കേണ്ടതാണ്". ഗുലഹിമാ ചിരിച്ചു. എന്നിട്ട് തൻെറ ഗ്ലാസ് കാലിയാക്കി.

ദസൗന്ധാസിംഗ് അവളുടെ ഗ്ലാസിലേക്ക് കിംകർ സിന്ധി പകന്നപ്പോൾ ഒരു കവിൾ കടിച്ചിട്ട് അവൾ പറഞ്ഞു.

---

* അരിയും, പരിപ്പും, മസാലയും ചേർത്തുണ്ടാക്കുന്ന ഒരു ഉത്തരേന്ത്യൻ ഭക്ഷണം.

''ഇനി നമുക്ക ഒരുപാട ദൂരം പോകാനുണ്ട്''.

ദസൗന്ധാസിംഗ് പറഞ്ഞു. ''പെണ്ണേ, പെണ്ണേ. നീ നമ്മുടെ കൊക്കിലെ ജീവനാണ്. നീയും മായയാണ്. അന്തമില്ലാത്തത്. അകാലി ഗുരുവിന്റെ മായകാണണോ, അതോ നിന്റെ മായയോ? ഗുരുവാണെ സത്യം. പൂവിന്റെ പ്രാണനെ! നാടകെഴുത്തുകാരനെക്കൊണ്ട് നെന്റെ കാര്യം മാത്രേ എഴുതീയ്ള്ളോ, അതോ നമ്മുടേംകൂടി?''

എല്ലാവക്കും ചിരിപൊട്ടി.

എല്ലാവരുടെ സംസാരം അവസാനിച്ചുവെന്നുതോന്നി. ഉറക്കം മെല്ലെമെല്ലെ വരുന്നുണ്ടായിരുന്നു.

പട്ടിക്കുട്ടി സ്നേഹത്തോടെ വാലിളക്കി തന്റെ പുറം ദസൗന്ധാസിംഗിന്റെ ശരീരത്തിൽ ഉരസുകയായിരുന്നു.

എല്ലാവരും ഉറക്കം തൂങ്ങാൻ തുടങ്ങി. ആദ്യം റഹിം കാക്കാക്കുക്കം വലി ആരംഭിച്ചു. അയാറം സ്വയം പീർ *പാഞ്ചലനാണെന്ന പോലെ.

ദസൗന്ധാസിംഗിനു് ഉറക്കം വന്നില്ല. പട്ടിക്കുട്ടി അതിന്റെ പുറം അയാളുടെ പുറത്തു ഉരസുകയായിരുന്നു. ദസൗന്ധാസിംഗ് കിംകർ സിന്ധിയുടെ അവസാനത്തെ പെഗ്ഗ് അതിന്റെ വായിലേയ്ക്കൊഴിച്ചുകൊണ്ട് പറഞ്ഞു.

''കൊണ്ടുപോടാ മഹനേ! സുഖായി ഒറങ്ങ്. സ്വപ്നത്തിലെങ്ങാനും പീർപാഞ്ചാലനെ കണ്ടാൽ പറഞ്ഞോളൂ—പീറേ, ഫക്കീറേ, ദസൗന്ധാസിംഗ് ഡ്രൈവറിനു കഷ്ടപ്പാടുണ്ടാവരുത്''.

പട്ടിക്കുട്ടി ഉപകാരസ്മരണനിറഞ്ഞ ദൃഷ്ടികളോടെ ദസൗന്ധാസിംഗിനെ നോക്കി. എന്നിട്ട് ക്രമേണ അതും ഉറക്കമായി.

ദസൗന്ധാസിംഗ് മൂളിപ്പാട്ടുപാടി.

> നിൻ മുന്നിലിരുന്നു കരയും ഞാൻ
> പക്ഷെ, കാര്യമൊന്നും പറയില്ലാ ഞാൻ

---

* കാഷ്മീരിലെ ഹിമാലയ പർവ്വതനിര.

ദേസൗന്ധാസിംഗിൻെറ ദൃഷ്ടികഠം കൂടെക്കൂടെ ഗുലഹിമായുടെ നേരെ ഉയൻ്നുചെന്നു. അവളുടെ മുഖം തീക്കനലിൻെറ പ്രകാശത്തിൽ കൂടുതൽ പ്രീയങ്കരമായിത്തോന്നിക്കുകയായിരുന്നു. തീയ് മഞ്ഞുക്കട്ടയിൽ ഉരയുകയാണെന്നതുപോലെ, മഞ്ഞുക്കട്ട തീയിൽ ഇറങ്ങുന്നതുപോലെ. അവളെ ഉണത്തി അവളുടെ കഥകേഠംക്കാൻ അയാഠം ആഗ്രഹിച്ചു. പക്ഷെ, ഈ റോഡിൽ എത്രപ്രാവശ്യം ഏതേതു രൂപത്തിൽ ലാലാരുഖ് ദശ്നം നൽകുമെന്നു് അറിയില്ല. അതുകൊണ്ടയാഠം മിണ്ടിയില്ല.

ഗുലഹിമായുടെ മുഖത്തേയ്ക്കു തൻെറ കണ്ണുകഠം ഉയരുമ്പോഴൊക്കെ അയാളുടെ കൈ ഉറങ്ങിയ പട്ടിക്കുട്ടിയുടെ പുറത്തു സഞ്ചരിക്കുവാൻ തുടങ്ങും. അയാഠംക്കു് ഉറക്കം വരുന്നില്ലായിരുന്നു.

ഗുലഹിമാ തിരിഞ്ഞുകിടന്നിട്ടു് പാതിതുറന്ന കണ്ണുകളാൽ ദേസൗന്ധാസിംഗിൻെറ നേരെ നോക്കിയപ്പോഴും അയാഠം നിർന്നിമേഷനായി അവളെ നോക്കുകയായിരുന്നു.

കള

പാക്കിസ്ഥാൻ രൂപീകരിച്ചിട്ട് മൂന്നുനാലു മാസമെ ആയിരുന്നുള്ളു. ഇവിടെ എല്ലാ സാധനങ്ങളും ഛിന്നഭിന്നമായി തോന്നിച്ചിരുന്നു. പോലീസ് സ്റ്റേഷനിലും, ചൌക്കികളിലും സാധനത്തിൻെറ കൂനകൾ കൂട്ടിയിരുന്നു. ട്രങ്കുകൾ, കട്ടിലുകൾ, തൊട്ടിലുകൾ, മേശകൾ, സോഫാസെററുകൾ, ചിത്രങ്ങൾ എല്ലാം യഥാസ്ഥാനങ്ങളിൽനിന്നും ഇളകി പോലീസ് സ്റ്റേഷനുകളിൽ വന്നിരുന്നു. തൊട്ടിലിനും ചിത്രത്തിനും പോലീസ് സ്റ്റേഷനുകളിൽ എന്തു സ്ഥാനമാണുള്ളതു്. വീടുകളിൽ ഇതിനു പ്രത്യേക സ്ഥാനങ്ങൾ ഉണ്ടായിരുന്നു. ഈ സാധനങ്ങളൊക്കെ ശരിയായ സ്ഥാനത്തല്ലാതെ എവിടെയെങ്കിലും കൊണ്ടുവെയ്ക്കുകയാണെങ്കിൽ അതു് വലിയ വൃത്തികേടായി കുടുംബക്കാർക്കു് തോന്നിയിരുന്നു. പക്ഷേ ഇപ്പോൾ ഈ സാധനങ്ങളൊക്കെ ഇവിടെ കൂനകൂടി കിടക്കുകയാണു്. വീട്ടുപാത്രങ്ങൾ, അലമാരികൾ തുടങ്ങിയവ മച്ചിൻ പുറത്തുനിന്നും അടുക്കളയിൽനിന്നും ഇറക്കി ഗവണ്മെൻറ് ഓഫീസ്സു് മുമ്പിൽ കമിച്ചു കൂട്ടിയിരുന്നു. ആരും ഇനിയും ഇതൊന്നും തുടച്ചു വൃത്തിയാക്കുകയോ, എണ്ണുകയോ ചെയ്തില്ല. പല മാസങ്ങളായി ഒരു സ്ത്രീയോ പുരുഷനോ ഇവയെ സ്പർശിച്ചിട്ടു പോലുമില്ല.

പാക്കിസ്ഥാനിൽ എല്ലാ കാര്യങ്ങളുടേയും ചിട്ട തെററിയിരുന്നു. പല വീടുകളിലും തങ്ങളുടെ സ്വന്തം തൊഴുത്തുകളിൽ നിന്നും് കയർ പൊട്ടിച്ചുവന്ന കന്നുകാലികളുണ്ടായിരുന്നു. ഭയചകിതമായ കണ്ണുകൾകൊണ്ടു് അവ ചുററുപാടും നോക്കിക്കൊണ്ടിരിക്കുകയും അപരിചിതങ്ങളായ സ്ഥലങ്ങളിൽ പേടിച്ചു് പേടിച്ചു് നടക്കുകയും ചെയ്തു.

ഈ ബഹളത്തിൽ ഭൂമിമാത്രം സ്വന്തം സ്ഥാനത്തുതന്നെ ഇരുന്നു. ഈ ഭൂമിയിൽ എണ്ണമററ ശരണാർത്ഥികൾ പതുക്കെ അലഞ്ഞുനടന്നു. തോട്ടങ്ങളുള്ള ഈ ക്യാമ്പിൽനിന്നും് ഇവരെ

വീണ്ടും ദൂരത്തേയ്ക്കു് അയച്ചു. നടന്നോ, കാളവണ്ടികളിലോ പിന്നീടു് ഇവർ ഭൂമിക്കുവേണ്ടിയുള്ള അന്വേഷണത്തിൽ മുഴുകി.

അഭയാർത്ഥികളുടെ കാര്യം ഇങ്ങനെയായിരിക്കെ പഴയ സ്ഥലവാസികളും, സ്ഥാനം തെറ്റിയവരായിരുന്നു. പ്രതാപികളായിരുന്നവരുടെ പ്രതാപം പൊയ്ക്കഴിഞ്ഞിരുന്നു. സ്നേഹിതരായിരുന്നവരുടെ സ്നേഹം അസ്തമിച്ചുകഴിഞ്ഞിരുന്നു. തൊഴിലാളികളുടെ മില്ലുടമകൾ ഇല്ലാതായി. മില്ലുടമകളുടെ തൊഴിലാളികളും ഇല്ലാതായി. ഇവരുടെയൊക്കെ സ്ഥാനത്തു് പുതിയ ആളുകൾ വന്നിരുന്നു. ഈ പുതിയ ആളുകൾ എങ്ങനെയുള്ളവരായിരുന്നു? ദുഃഖിച്ചവരായിരുന്നു. ക്രൂരതയുള്ളവരായിരുന്നു. ഇവക്കു് പഴയ ആളുകളുമായി സഹകരിച്ചു പോകാൻ കഴിയുമായിരുന്നില്ല. 'സലാം അലേക്കും' പറഞ്ഞു് അടുത്തിരുന്നു് സംസാരിക്കാൻ കഴിഞ്ഞില്ല. വാതുക്കൽനിന്നുകൊണ്ടു് വെളിയിലേക്കു് കണ്ണുകൾ അയച്ചുകൊണ്ടിരുന്നു. വിളിച്ചാൽകൂടി സംസാരിക്കുമായിരുന്നില്ല. ഗ്രാമത്തിനുള്ളിൽ ഇവർ ഏതാണ്ടൊക്കെ പറഞ്ഞിളക്കി. പഴയ താമസക്കാർക്കുപോലും സ്വന്തം ഗ്രാമങ്ങൾ അപരിചിതങ്ങളായി തോന്നി. എന്തുകൊണ്ടെന്നാൽ അവർ ജനിച്ചു വളന്ന ഗ്രാമം അവശേഷിച്ചിരുന്നില്ല. അവരുടെ വീടുകൾക്കു് സമീപത്തുള്ള നദികളും അതിലെ മത്സ്യങ്ങളും അപരിചിതമായി തീൻു. അവിടെ അവക്ക് പ്രാർത്ഥിക്കാൻ കഴിഞ്ഞില്ല.

കുറെ നാളുകൾ ഈ നദികളിലൂടെ ചുവപ്പുനിറമുള്ള വെള്ളം ഒഴുകിയിരുന്നു. ശവശരീരങ്ങളും അവയവങ്ങളും ഒഴുകിനടന്നു. ഈ വെള്ളത്തിൽ ഇപ്പോൾ എങ്ങനെ കളിക്കും. ആളുകൾ തങ്ങളുടെ കുട്ടികളെപോലും ഈ നദികളിൽ കളിക്കാൻ അനുവദിച്ചില്ല. വാസ്തവത്തിൽ എല്ലാം കുഴഞ്ഞുമറിഞ്ഞിരുന്നു. എല്ലാം പഴയ രീതിയിൽ ആകുവാൻ ശ്രമിച്ചു. എല്ലാം സ്വന്തം സ്വന്തം സ്ഥാനങ്ങളിൽ എത്താനും ശ്രമിച്ചു. എല്ലാ കാര്യങ്ങളും പൂർണ്ണമായി തീരാൻ ആശിച്ചു.

''രാജ്യം നശിച്ചു.'' ഒരു ചെറുപ്പക്കാരൻ ജാട്ട് തന്റെ ചുററു പാടുമുള്ള ശൂന്യപ്രദേശത്തെ നോക്കികൊണ്ടു് കിഴവനായ അച്ഛനോടു പറഞ്ഞു.

''തീർച്ചയായും നശിച്ചിട്ടുണ്ടു്. പക്ഷെ നോക്കിക്കൊ, ആളുകൾ വെവ്വേറെ ആയി. ശരിയായിക്കോളും.''

''ഇതു് നടക്കാത്ത കാര്യങ്ങളാണു്. ഇതെങ്ങനെ ശരിയാകും? റൊട്ടികഷണം എടുത്തു് തിന്നാൻപോലും ആക്കും അറിയില്ല.

''അല്ലട മകനേ, മേലേന്ന നോക്കമ്പോ അങ്ങനന്ന്യാ തോണാ. ജ്ജൊന്ന നോക്ക്യേ, വയലിൽ വിളവുണ്ടാകണില്ലേ?''

കൃഷിപ്പണി നടന്നുകൊണ്ടിരിക്കുമ്പോൾ ആ വിചാരങ്ങളൊന്നും ഉണ്ടാകില്ലല്ലൊ. കള വേരോടെ പിഴുതു് എടുത്തു് വയലിനു വെളിയിൽ കളയും. പക്ഷെ പത്തു ദിവസത്തിനുശേഷം പിന്നേയും കളപൊട്ടിക്കിളക്കുന്നു. മാസങ്ങൾ കഴിയുമ്പോൾ വയൽ ഒരിക്കലും ഉഴുതിട്ടേ ഇല്ലാത്തതുപോലെ കള വളർന്നു നിറയുന്നു.

വാസ്തവത്തിൽ കിഴവന്റെ വാക്കുകളിൽ ചിലതൊക്കെ ശരിയായി തോന്നിച്ചിരുന്നു. നിലം കിട്ടിയിരുന്നവർ കുറെ ഹുങ്കു് കാട്ടിനടന്നു. പുതുതായി അലോട്ടുചെയ്തുകൊടുത്ത വയലുകൾ അവരിൽ ധൈര്യം പകർന്നു തങ്ങളുടെ പുതിയ വളപ്പിൽ ചെറിയ ചെറിയ കഴികൾ ഉണ്ടാക്കി അവർ ചാണകപ്പാളികൾ പുകച്ചു. ചിലപ്പോൾ ഹുക്ക നിറച്ചു് കൂട്ടംകൂടി ഇരുന്നു് വലിച്ചു. സാവധാനം അവരുടെ എരുമകൾക്കും പേടി ഇല്ലാതെ ആയി. വേലിക്കകത്തുള്ള ചെറിയ ചുള്ളിക്കമ്പുകളിൽ അവ തല ചൊറിഞ്ഞു. ചിലപ്പോൾ ഉത്സാഹഭരിതരായി വേലിയിൽ ശരീരം ഉരസി. താസിൽദാരോ വേറെ ഏതെങ്കിലും ഓഫീസറോ മററൊ ഇവരുടെ പുതിയ ഗ്രാമത്തിൽ വന്നാൽ അവരിൽ ചിലർ സ്വയം പൊതുജന സഹായികളാകാൻ ശ്രമിക്കും.

അവർ ഗ്രാമത്തിന്റെ കഷ്ടപ്പാടും ബുദ്ധിമുട്ടും താസിൽദാരെ പറഞ്ഞു കേൾപ്പിക്കുന്നു. ഇങ്ങനെ ജനങ്ങളുടെ പ്രാതിനിധ്യം

നടന്നു. ഗ്രാമത്തിൽ താന്താങ്ങളുടെ നേതൃത്വം ഉണ്ടാക്കാനാരംഭിക്കുന്നു. നിസ്സാരസംഗതികൾക്കൊക്കെ ജനങ്ങളെ പുറകെ കൂട്ടിയിട്ടു് ഒരുവൻ കാര്യങ്ങൾ പറഞ്ഞു് ആഫീസറോടു് ഇടക്കിടെ വെള്ളം വേണമോ എന്നു ചോദിച്ചു് അയാളുടെ ശ്രദ്ധ തന്നിലേയ്ക്കു് തിരിക്കുന്നു. ഈ ഒരാഘാതത്തിലും തന്നെ പെട്ടെന്നു തരണപ്പിക്കാൻ കഴിഞ്ഞില്ലെന്നു് ഈ കാര്യങ്ങൾകൊണ്ടു് വ്യക്തമായിരുന്നു.

കാര്യങ്ങൾ ഇങ്ങിനെയിരിക്കേ, പാക്കിസ്ഥാനിൽ ഇന്ത്യാഗവണ്മെൻറു് ഒരു പ്രതിനിധിയെ അയച്ചു. ബലമായി പിടിച്ചുകൊണ്ടുപോയ സ്ത്രീകളെയും ബലാൽക്കാരമായി മുസ്ലീങ്ങളാക്കിത്തീർത്ത കുടുംബങ്ങളേയും മടക്കി ഇന്ത്യയിൽ എത്തിക്കേണ്ടതായിരുന്നു എൻെറ ജോലി. ഇന്ത്യാക്കാരുടെ ഒരു ചെറിയ സൈന്യവിഭാഗവും പാക്കിസ്ഥാൻ സ്പെഷൽ പോലീസ്സിലെ ചില ശിപായികളും എന്നെ സഹായിച്ചു.

മററു കളവുസാധനങ്ങൾ തിരയുന്നതുപോലെതന്നെ പെൺകുട്ടികളെ തിരഞ്ഞുപിടിക്കുന്ന ജോലി വിഷമമുള്ളതായിരുന്നു. എളുപ്പവുമായിരുന്നു. ചിലപ്പോൾ ചിലപെൺകുട്ടികളെ കുറച്ചു് ശ്രമിച്ചാൽ കിട്ടുമായിരുന്നു. ചിലരെ വളരെ തിരഞ്ഞാലുംകൂടി കിട്ടുകയില്ലായിരുന്നു. ആ പെൺകുട്ടികളെ തിരികെ എത്തിക്കുന്നതിൽ പാക്കിസ്ഥാൻ പോലീസുകാർ കുറെയൊക്കെ സഹായം ചെയ്യുന്നിരുന്നു. പക്ഷേ അവരെപ്പററി അവക്കുള്ള അറിവു് ചിലപ്പോഴേ തരൂ. എങ്കിൽകൂടി നല്ല മനസ്ഥിതിയോടെ അവർ എൻെറ കൂടെ വന്നിരുന്നപ്പോഴൊക്കെ എൻെറ ജോലി പെട്ടെന്നു് ആയാസരഹിതമായിത്തീർന്നിരുന്നു.

ഈ പ്രാവശ്യം സ്ഥലത്തെ പോലീസ് അധികാരി എന്നോടൊപ്പം വന്നെന്നു മാത്രമല്ല, കടത്തപ്പെട്ട സ്ത്രീയുടെ വിവരങ്ങൾ എനിക്കു നൽകുകയും ചെയ്തു. ഈ സ്ത്രീ ആ പോലീസ് സ്റ്റേഷൻെറ പരിധിക്കുള്ളിൽപെട്ട ഒരു ഗ്രാമത്തിലെ നമ്പർദാരുടെ (ഗ്രാമത്തലൻ) മരുമകളാണു് ഞങ്ങൾ ചെന്ന ഗ്രാമം പൊതുനിരത്തിൽനിന്നും വളരെ ദൂരെയായിരുന്നു. വളരെ

സമയം കുറുക്കുവഴികളിലൂടേയും നാട്ടുവഴികളിലൂടേയും ഞ ങ്ങൾ സവാരി നടത്തി.

ഞങ്ങൾ ഗ്രാമത്തിലെത്തിയപ്പോഴേയ്ക്കും. പോലീസ് അധി കാരിയെ സ്വീകരിക്കാൻവേണ്ടി ഗ്രാമവാസികൾ തടിച്ചുകൂ ടിയിരുന്നു. അന്ന് പാക്കിസ്ഥാനിൽ ഗവൺമെൻറിന് നല്ല ശക്തിയായിരുന്നു.

പോലീസുദ്യോഗസ്ഥൻ ആ സ്ത്രീയുടെ മേൽവിലാസം ചോദിച്ചു ഉടനെ ചൌധരികൾ അയാളെ ഒരു വീടു കാണിച്ചു കൊടുത്തു. ഈ ചെറിയവീട് ഒരു വലിയ പറമ്പിൻെറ മൂല യിലായിരുന്നു. പോലീസുദ്യോഗസ്ഥനും മററാളുകളും വെളി യിൽതന്നെ നിന്നു. ഞാനൊററക്കു് വീട്ടിനുള്ളിൽ കടന്നു ചെന്നു. മൂന്നു കട്ടിലുകൾ ഇടാൻ മാത്രം സ്ഥലമുള്ള ഒരു പ ഴയ വീടായിരുന്നു അതു്. ഒരു വശത്തു് തടികൊണ്ടുണ്ടാ ക്കിയ ഒരു ഷെൽഫിൽ ഒന്നുരണ്ടു ഗ്ലാസുകളും, കൂട്ടാൻ പാത്ര ങ്ങളും, പ്ലേററുകളും വച്ചിരുന്നു. മുറിയുടെ ഒരു കോണിൽ കുറെ കിടക്കകളും കുറെ സാമാനങ്ങളും ഉണ്ടായിരുന്നു.

ആ സ്ത്രീ കട്ടിലിന്മേൽ കിടക്കുകയായിരുന്നു പല ദിവ സങ്ങളായി അവക്കു് പനിയാണു്. ഒരു കൈയ്യിൽ തുണി കഷണംകൊണ്ടു് കെട്ടിയിരുന്നു. എന്തോ കുരുപൊന്തിവരു ന്നുണ്ടാവാം ആ സമയത്തു് അവൾ പരിക്ഷീണയായിക്കൊ ണ്ടിരുന്നു. വളരെ പതുക്കെയാണു് സംസാരിച്ചതു്. ഞാൻ അവളുടെ അടുത്തുള്ള കട്ടിലിന്മേൽ ഇരുന്നു.

''എന്തെക്കേണ്ടു്?'' അവളുടെ സുഖവിവരങ്ങളറിയാൻ ഞാൻ നേരേയങ്ങു ചോദിച്ചു:

''നാലഞ്ചു ദിവസായി പനിയാണു്.''

''നിന്നെ ശുശ്രൂഷിക്കാൻ ഇവിടെ പെണ്ണുങ്ങൾ ആരും ഇല്ലെ?''

''ഇല്ല. അടുത്തെങ്ങും പെണ്ണുങ്ങളില്ല.''

ഇതിന്നുമുമ്പ് തട്ടിക്കൊണ്ടുപോയ പെൺകുട്ടികളുടേയും സ്ത്രീകളുടേയും പശ്ചാത്തലം ഈ സ്ത്രീയുടേതിൽനിന്നു് വളരെ വ്യത്യസ്തമായിയുന്നു. ആ സ്ത്രീകളുടെ സമീപം സ്ത്രീകളും വ

രുഷന്മാരും ഉണ്ടായിരുന്നു. അവർ ആരുടെയെങ്കിലും കൺവട്ടത്തു് ആരുടെയെങ്കിലും മേൽനോട്ടത്തിൽ കഴിഞ്ഞു. ഈ സ്ഥിതിയിലാണു് ഞാൻ അവരെ കണ്ടതു്. അവൾ ഈ മുറിയിൽ ഒററക്കു താമസിക്കുകയാണെന്നു തോന്നി. ആളുകൾ അവളെ അവളുടെ ഇഷ്ടത്തിന്നു് വിട്ടിരുന്നു. കൂടാതെ ആളുകൾ അവളെ സഹായിക്കുന്നുണ്ടെന്നും തോന്നി. അവളുടെ വീട്ടുകാരും നാട്ടുകാരും എങ്ങനെ നശിച്ചു എന്ന കാര്യം ഞാൻ നേരത്തെ കേട്ടിരുന്നു. വീണ്ടും അവളുടെ വായിൽനിന്നു് ആ കാര്യങ്ങൾ കേൾക്കുന്നതുകൊണ്ടു് പ്രയോജനമൊന്നുമില്ല. എൻെറ ഉൽക്കണ്ഠ അവളുടെ ഇപ്പോഴത്തെ സ്ഥിതിയെപ്പററി ആയിരുന്നു.

''ഇവിടെ താമസമാക്കീട്ടു് എത്ര കാലായി?''

''ഗ്രാമം നശിച്ച മുതൽ.''

''ഈ പാത്രങ്ങളും തുണികളും ആരെ തന്നതു്?''

''നിങ്ങൾ ദുഷ്ടനാണു്.''

എനിക്കു മനസ്സിലായി അവൾ ഒററക്കല്ല താമസിക്കുന്നതു്. അവിടെ കിടന്ന സാധനങ്ങളും അവളുടെ സ്വന്തമല്ല. ഈ വീട്ടിൻേറയും സാമാനത്തിൻേറയും അവളുടെ ശരീരത്തിൻേറയും ഉടമസ്ഥനെ മുന്നിൽ കണ്ടില്ലെന്നു മാത്രം.

ഇവിടെ ഞാൻ ഈ സൗകര്യത്തെപ്പററി വളരെ ലഘുവായി എഴുതിയെങ്കിലും ആ സമയത്തു് എൻെറ മനസ്സിന്നു് ദുഃഖം തോന്നിച്ചിരുന്നു. പോലീസുകാരും നാട്ടുകാരും ലോകത്തിൻേറയും ജനങ്ങളുടേയും കാര്യത്തെപ്പററി എന്നെ ധരിപ്പിച്ചിരുന്ന കാര്യം മനസ്സിൽ നിറഞ്ഞുവന്നുകൊണ്ടിരുന്നു. ആ പഴയ വീട്ടിൽ തട്ടിക്കൊണ്ടുപോയ ആരുടേയോ ഭാര്യ എൻെറ മുന്നിൽ കട്ടിലിന്മേൽ കിടന്നു. എൻെറ നോട്ടത്തിൽ ഈ മനുഷ്യരൂപം അക്രമത്തിൻെറ ഏററവും വ്യക്തമായ ചിത്രമായിരുന്നു. പരിക്ഷീണയും അവമാനിതയുമായ അവൾ രോഗിയായി കിടക്കുകയാണു്. അവളുടെ ജാതിയിൽപ്പെട്ട ബന്ധത്തിൽപ്പെട്ട, ഗ്രാമത്തിലോ മതത്തിലോ പെട്ട ഒരു മനുഷ്യനും അവിടെ ഇല്ലായിരുന്നു. പിരിഞ്ഞുപോയ ബന്ധുക്കളെ

ഇനിയും കാണാൻ കഴിയുമെന്ന കാര്യം ആരും അവളോടു് ഒരിക്കലും പറഞ്ഞുകൊടുത്തിട്ടില്ല. പറഞ്ഞുകൊടുത്തിരുന്നെ ങ്കിൽപോലും അവരു കൂട്ടാക്കുമായിരുന്നില്ല. ഇത്ര വലിയ ശക്തമായ പാക്കിസ്ഥാനിൽനിന്നു് ആക്കു് അവളെ തിരി കെ കൊണ്ടുപോകാൻ കഴിയുമായിരുന്നു. ഈ കാര്യത്തെ പ്പററി ഓക്കുന്നതുതന്നെ സമയനഷ്ടമാണു്.

ആ സമയത്തു് അവളെ തിരികെകൊണ്ടുപോകുന്ന പ്രശ്നം ഉദിച്ചിരുന്നില്ല. ഡിസംബർ മാസത്തിലെ കൊടും തണു പ്പത്തു് ഈ സുഖക്കേടിൻെറ അവസ്ഥിൽ അവിടെനിന്നു് അ വളെ ഇളക്കുന്നതു് ശരിയായിരുന്നില്ല. അവക്കു് അവളെ എങ്ങും ഒളിച്ചുവെക്കുവാൻ കഴിയുമായിരുന്നില്ല. എന്തുകൊ ണ്ടെന്നാൽ ഞങ്ങരം അവളെ കണ്ടു. ആ കാര്യം അവക്കറിയു കയും ചെയ്യുമായിരുന്നു:

''അപ്പോ ശരി, ഞാൻ പിന്നീടൊരു ദിവസം വരാം.''

വീണ്ടും വരാം എന്നതിൻെറ അത്ഥം അവളെ തിരികെകൊ ണ്ടുപോകാം എന്നതായിരുന്നു. പക്ഷെ സ്വപ്നത്തിൽപോലും അവരംക്കു് അതിനെപ്പററി പ്രതീക്ഷയില്ലായിരുന്നു.

''നിങ്ങളിപ്പോ പോവ്വാ?''

''അതെ.''

''അല്പം ഇരിക്കു. ഞാൻ പറയണു് അല്പം കേക്കു്.''

വീണ്ടും ഞാൻ അടുത്തുള്ള കട്ടിലിന്മേൽ ഇരുന്നു.

''നിങ്ങളോടു് എനിക്കൊരു അപേക്ഷയുണ്ടു്.'' നിങ്ങരം ക്കു് അതു് സാധിക്കുമെങ്കിൽ നിങ്ങരം എനിക്കൊരു കാര്യം ചെയ്തുതരണം.

''എന്തുകാര്യം?''

''നിങ്ങളെൻെറ സിക്കു സാഹോദരനാണു് ഞാനും ഒരിക്കൽ സിക്കുമതസ്ഥ ആയിരുന്നു. ഇപ്പോരം ഞാൻ മുസ്ലീം ആയി തീന്നു. ഇപ്പോരം ഈ ലോകത്തിൽ എൻെറതായി ആരും ഇല്ല. ഞാൻ ദുഃഖിതയാണു്. എനിക്കു വാക്കു തരു. എനിക്കു ഒരു ചെറിയ നാത്തൂൻ ഉണ്ടു്. അവളെ ദ്രോഹിക ളായ ചിലർ കൊണ്ടുപോയി. ആ സമയത്തു് ബഹളത്തിൽ

ഏററവും വലിയ ശക്തി അവൾക്കായിരുന്നു. അവർതന്നെ യാണു് എന്റെ നാത്തൂനെകൊണ്ടുപോയിട്ടുള്ളതു്. ഇപ്പോഴും നിങ്ങൾ പ്രതാപനനാണു്. നിങ്ങൾ അവളെ എന്റെ അടുക്കൽ കൂട്ടിക്കൊണ്ടുവരിക. എല്ലാവരും നിങ്ങളെ ആദരിക്കുന്നു. പോലീസുകാരു് നിങ്ങളെ അനുസരിക്കുന്നുണ്ടു്. എന്റെ പേരിലും അവരോടപേക്ഷിക്കൂ. ഞാൻ അവളുടെ വലിയ ചേട്ടത്തി അമ്മയാണു്. ഞാൻ അവളെ സ്വന്തം കൈകൊണ്ടു് വളർത്തി. ഞാൻ അവളുടെ അമ്മയ്ക്കു തുല്യമാണു്. തീർച്ചയായും അവൾ എന്റെയടുക്കൽ വരും. ഞാൻ സ്വയം എന്റെ കൈകൊണ്ടു് അവളെ ആക്കെങ്കിലും പിടിച്ചുകൊടുക്കും. എന്റെ സ്ഥിതി മെച്ചപ്പെടും. ഞാനും ശക്തയായി തീരും. ആരെയെങ്കിലും എന്റേതാണെന്നു് പറയാൻ സാധിക്കും.

ആ കിഴവൻ ജാട്ടിന്റെ വാക്കുകൾ എന്റെ മനസ്സിൽ ഉയർന്നുവന്നു. വയലിൽ കൃഷിപ്പണി നടത്തുന്നില്ലേ? ഉഴന്ന സമയത്തു് അതിന്നു നഷ്ടം വരത്തക്ക രീതിയിൽ കളകളൊന്നും ഇട്ടിട്ടുപോരുന്നില്ല. എല്ലാം വേരോടെ പിഴുതു് വയലിൻ വെളിയിൽ എറിയുന്നു. പക്ഷേ പത്തു് ദിവസത്തിന്നുശേഷം എവിടെനിന്നെങ്കിലും കള മുള എടുക്കുന്നു.

# നെടുവീർപ്പ്

കരമ ലോട്ടയിൽ മോരു് ഒഴിപ്പിച്ചു. എന്നിട്ടു് പകുതിയില ധികം കാലിയായ ലോട്ട നോക്കിക്കൊണ്ടു പറഞ്ഞു: "ഇന്നു് വല്യ സർദാർണിയെ കണ്ടില്ലല്ലൊ. സുഖമാണല്ലൊ അല്ലേ?"

സർദാർണിയായ നിഹാൻ കൌർ കുറച്ചുനേരത്തിനു മുമ്പു് നടുമുററത്തു വന്നിരുന്നു. അടുപ്പിൽ തിളയ്ക്കുന്ന പായസപാത്രത്തിനു താഴെ വിറകുകൊള്ളികളുടെ ചൂടു കൂടിപ്പോയെന്നു കണ്ടിട്ടു് വിറകുകൊള്ളികൾ പിറകോട്ടു വലിച്ചുകൊണ്ടു പറഞ്ഞു: "വീരാ, മോനേ, ഇപ്പോ ഇത്രയും ചൂടിലാണോ പായസമുണ്ടാക്കുന്നതു്? പായസമുണ്ടാക്കാൻ വളരെ കുറച്ചു തീയേ എരിക്കാൻ പാടുള്ളു." ഇതു പറഞ്ഞിട്ടു് അവൾ അടുപ്പിൻെറ അടുത്തു വിറകുകൊള്ളികൾ നിരത്തി അതിൻെറ മേൽ ഇരുന്നു് പായസം ഇളക്കിക്കൊണ്ടിരുന്നു. രാവിലെ അവരു സ്വയം തൈരു കടഞ്ഞു. തൈരിൽനിന്നു വെണ്ണയെടുക്കുന്ന സമയത്തു്, താൻ ഒരുമണിക്കൂർ നേരത്തേക്കു് വിശ്രമമെടുക്കുമെന്നു് അവർ വീരോനോടു പറഞ്ഞിരുന്നു. ആരെങ്കിലും വന്നാൽ അവർക്കു മോരുകൊടുക്കാൻ വീരോനെ ഏല്പിച്ചു. ഒരു പക്ഷെ മററു കുട്ടികളും മോരുവാങ്ങുന്ന സമയത്തു് ഇതേ ചോദ്യം ചോദിച്ചിരിക്കാം. പക്ഷെ നിഹാൻ കൌറിനു് ഇതേപ്പററി അറിയില്ലായിരുന്നു. അവർ അകത്തെ മുറിയിലായിരുന്നു. പക്ഷെ ഈ സമയത്തു് അവർ നടുമുററത്തിരിക്കുകയായിരുന്നതുകൊണ്ടു കട്ടിളപ്പടിക്കു വെളിയിൽ ഇരുന്ന കർമ്മയുടെ വാക്കുകൾ കേട്ടായിരുന്നു

"എനിക്കു സുഖമാണു് കർമ്മാ. നിനക്കോ?" നിഹാൻ കൌർ അകത്തുനിന്നു വിളിച്ചുപറഞ്ഞു.

കർമ്മാ പെട്ടെന്നു കട്ടിളപ്പടിക്കു സമീപം വന്നിട്ടു് അകത്തേയ്ക്കു നോക്കി. എന്നിട്ട് ഒരു കൈകൊണ്ടു നെററി തടവിക്കൊണ്ടു പറഞ്ഞു: "നിങ്ങൾക്കു ക്ഷേമമല്ലേ, സർദാറണി? ഇ

ന്നും ങ്ങളെ കണ്ടില്ല. എന്റെ സർദാർണി സുഖായിരിക്കു ണാണെന്നും ഞാൻ കരുതി.''

എല്ലാ കുട്ടികളും നിഹാൻ കൌറിന്റെ സഹായം തേടിയി രുന്നു. ഇതു പുതിയൊരു കാര്യമായിരുന്നില്ല. എങ്കിൽപോ ലും മോരു വാങ്ങിക്കൊണ്ടിരുന്നപ്പോൾ കർമ്മ അവരെ അന്വേ ഷിച്ചതിൽ എന്തോ കാര്യമുണ്ടായിരിക്കുമെന്ന് അവൾക്കു തോ ന്നി. അതുകൊണ്ടാണ് നിഹാൻ കൌർ കർമ്മയുടെ നേരേ നോക്കിയപ്പോൾ അവൾ ലോട്ട ചിരിച്ചുകൊണ്ടു കാണിച്ചു കൊടുത്തതു്. നിഹാൻ കൌറിനു കാര്യം മനസ്സിലായി. എ ന്നിട്ടു വീരോനെ നോക്കി പറഞ്ഞു.

''കർമ്മയുടെ ലോട്ടാ നിറച്ചുകൊടുത്തോളൂ. അവൾക്കു ചെ റിയ കുട്ട്യോളുണ്ടു്.''

''റബ്ബ് നിനിയ്ക്കു് നെറയെത്തരട്ടെ. നിന്റെ കൈ ബക്ക ത്തൊള്ള തന്യാണ്. കുട്ട്യോളു രണ്ടുതവണയാണ് മോരു കുടി യ്ക്കുണതു്.''

മോരു വാങ്ങിക്കൊണ്ടു കർമ്മ പറഞ്ഞു. മോരു കൊടുത്തതു വീരോമായിരുന്നുവെങ്കിലും കർമ്മ പറഞ്ഞതു് നിഹാൻ കൌ റിന്റെ കൈകളുടെ പുണ്യത്തെപ്പററിയായിരുന്നു.

കർമ്മ പൊയ്ക്കഴിഞ്ഞപ്പോൾ നിഹാൻ കൌർ അവൾ നല്കി യ ആശീർവാദങ്ങളൊക്കെ മറന്നു. ഒരു വാക്കുമാത്രം അവരു ടെ ഓർമ്മകളിൽ തങ്ങിനിന്നു. ''വല്യ സർദാറണി... ''

നിഹാൻ കൌർ ഒരു ദിവസംകൊണ്ടു വല്യ സർദാറിണി യായിക്കഴിഞ്ഞിരുന്നു. അവരെ വലിയ സർദാർണി എന്നു വിളിക്കാൻ ആദ്യം ആക്കാണ് തോന്നിയതെന്ന് അവർക്ക റിയില്ല.

ഒരു പക്ഷെ എല്ലാവക്കും ഒരുപോലെ തോന്നിയിട്ടുണ്ടാവ ണം.. വീട്ടിൽ പാത്രംമോറുന്നവൾ മുതൽ ഫാക്ടറിയിലെ ഗുമസ്തമാരും, കണക്കപ്പിള്ളയും, കുട്ടികളും അവരെ വലിയ സർദാർണി എന്നു വിളിക്കാൻ തുടങ്ങി. വീട്ടുകാരനായ സർദാറും ഇന്നലെ അവരെ വലിയ സർദാർണി എന്നു വിളി ച്ചു. മിനിയാന്ന് അവൾ പാത്രം മോറുന്നവളോട് സ്വയം

പറഞ്ഞു: ''ചെറിയ സർദാർണിയെ അവരുടെ മുറിയിലേക്കു വിളിച്ചോണ്ടു വരൂ.'' ഏതെങ്കിലും ചെറിയ സർദാർണിയുണ്ടെങ്കിൽ സ്വയംതന്നെ വലിയ സർദാർണിയായിത്തീരുമല്ലോ, നിഹാൻ കൌർ ഓർത്തു. ഇതുപോലെ എന്തെന്തു ഓർമ്മകൾ ചെറുമണി അരികൾപോലെ അവരുടെ മനസ്സിൽ വിരിയാൻ തുടങ്ങി.

വീരോം ആ വീട്ടിൽ ചെറിയ സർദാർണി ആയി വന്നതു മുതൽ രാത്രി ഉറങ്ങാൻനേരത്തു നിയമാനുസൃതമായി നിഹാൻ കൌറിന്റെ മുറിയിൽ വന്നു് അവരുടെ ചാർപ്പായിയുടെ കാൽക്കലിരുന്നു് അവരുടെ കാലുകൾ തിരുമ്മിക്കൊടുക്കുമായിരുന്നു. നിഹാൻ കൌറിനു ഭർത്തൃഗൃഹത്തിലേയ്ക്കു യാത്രയാക്കാൻ മകളില്ല; മരുമകളെ കൊണ്ടുവരാൻ മകനില്ല പക്ഷേ, സ്വന്തം കൈകൊണ്ടു തെരഞ്ഞെടുത്തു കൊണ്ടുവന്ന അവരുടെ സഹപത്നി കാലുകൾ തിരുമ്മിക്കൊടുത്തപ്പോൾ അവർക്കു് മകളെക്കൊണ്ടും മരുമകളെക്കൊണ്ടുമുള്ള സുഖം കിട്ടി. ഒരു ദീർഘനിശ്വാസത്തോടെ, ചിരിച്ചുകൊണ്ടു്, വീരോനെ തന്റെ മകളും, മരുമകളുമായി കാണാൻ അവർ മനസ്സിൽ തീരുമാനിച്ചു.

തന്റെ സർദാറിന്റെ രണ്ടാം വിവാഹത്തിനു വീരോനെ സ്വയം തെരഞ്ഞുപിടിച്ചതാണു്. നല്ല നല്ല കുടുംബങ്ങളിൽ നിന്നും പെണ്ണുകിട്ടാൻ സാദ്ധ്യതയുണ്ടായിരുന്നു. പക്ഷേ അതു സർദാറിനല്ല, അയാളുടെ ബംഗ്ലാവിനാണു്. സർദാറിന്റെ വാർദ്ധക്യാവസ്ഥയെ പേടിച്ചു്, ബന്ധുത്വത്തിനു വന്നവർ കല്യാണത്തിനു മുമ്പുതന്നെ ബംഗ്ലാവു് തന്റെ മകളുടെ പേരിലാക്കിക്കിട്ടാൻ ആഗ്രഹിച്ചിരുന്നു. സർദാർ തീർച്ചയായും തന്റെ അനന്തരാവകാശിയെ അന്വേഷിക്കുന്നുണ്ടായിരുന്നു. പക്ഷേ, അനന്തരാവകാശി എപ്പോൾ ജനിക്കുമെന്നറിയാൻ പാടില്ലാത്ത ഗർഭപാത്രത്തിന്റെ ഉടമസ്ഥയുടെ പേരു് ബംഗ്ലാവിനിടാൻ സർദാറിനു് സാധിക്കുമായിരുന്നില്ല. ഇപ്പോഴാണെങ്കിൽ ഭാവിഫലം മാത്രം പറഞ്ഞാൽ മതി.

രണ്ടാംകല്യാണം സർദാർ നിരസിച്ചിരുന്നു. പക്ഷേ ഈ നിരസിക്കലിൽ ഒരു നെടുവീർപ്പു് ഒളിഞ്ഞിരുന്നു. നിഹാൻ

കൌർ ഈ നെടുവീർപ്പു കേട്ടു. എന്നിട്ടു വളരെ ദരിദ്രമായ ഒരു കടുംബത്തിൽനിന്നു് ഈ വീരോനെ തെരഞ്ഞുപിടിച്ചു സർദാറിനു കൊടുത്തു. എന്നിട്ടു് അയാളുടെ സ്ഥാനത്തു് ആ നെടുവീർപ്പു സ്വയം ഏറ്റെടുത്തു.

ഒരുദിവസം സർദാർ ചുവരിൽ വെച്ചിരുന്ന സ്റ്റീൽഅലമാര തുറന്നു് അതിന്റെ മുമ്പിൽ എന്തോ ആലോചിച്ചുകൊണ്ടു നിന്നു.

''വല്യ സർദാർണി എവ്ടെപ്പോയ്?''

അക്ഷമയോടെ സർദാർ വീരോനോടു ചോദിച്ചു. വലിയ സർദാർണി വീട്ടിലുണ്ടായിരുന്നില്ല. അലമാരി അടച്ചിട്ടു് താക്കോൽ കീശയിൽ നിക്ഷേപിച്ചു. ഫാക്ടറിയിലേക്കു പോകുംമുമ്പു്, നിഹാൻ കൌർ വീട്ടിലെത്തിയാലുടനെ താഴെ കണക്കപ്പിള്ളയെ വിളിച്ച് അറിയിക്കണമെന്നു സർദാർ വീരോനെ ശട്ടം കെട്ടി. നിഹാൻ കൗർ തിരിച്ചെത്തിയപ്പോൾ വീരോം ഉമ്മറത്തു പേടിച്ചുവിരണ്ടു് ഇരിക്കുകയായിരുന്നു. അവൾക്കു് ഇപ്പോൾ ഒരു ഓക്കാനം വന്നായിരുന്നു.

നിഹാൻ കൗർ വീരോന്റെ കൈകൾ തടവി. മുതുകു തിരുമ്മി. പക്ഷേ വീരോം വിറയ്ക്കുന്ന കാലുകളോടെ നിലത്തിറങ്ങി കുനിഞ്ഞു നിഹാൻ കൗറിന്റെ കാൽ പിടിച്ചു.

''സർദാർണീ! ഞാൻ ങ്ടെ മകളും മരുമകളും ആണെന്നു് ങ്ളെന്നോടു് ഒരുസം പറഞ്ഞേന്നു.'' ''ഇന്നു്, സ്വന്തം മകളായിട്ടോ മരുമകളായിട്ടോ കരുതി എന്നെ രക്ഷിയ്ക്കു.'' വീരോനു കരച്ചിൽ പൊട്ടി. കരഞ്ഞുകൊണ്ടു് അവൾ പറഞ്ഞു. കഴിഞ്ഞ പ്രാവശ്യം സഹോദരൻ അവളെ കാണാൻ വന്നപ്പോൾ അയാൾക്കു കുറച്ചു പണത്തിന്റെ അത്യാവശ്യം ഉണ്ടായിരുന്നു. വീരോം അയാൾക്കു കുറെ പണം കൊടുത്തു. പക്ഷേ അവളുടെ കൈയ്യിൽ പണം കുറവായിരുന്നു. അതുകൊണ്ടു്, അവൾ സർദാറിന്റെ കീശയിൽനിന്നു് അലമാരിയുടെ താക്കോൽ മോഷ്ടിച്ചു സ്റ്റീൽഅലമാര തുറന്നു് വെള്ളിപ്പാത്രമെടുത്തു് തന്റെ സഹോദരനു കൊടുത്തു.

''ഇതു നെൻെറ വീടാണു് വീരോം. നെൻെറ വീടു് നിൻെറ കൈകൊണ്ടു നശിപ്പിക്കേണെങ്കിൽ......'' നിഹാൻ കൌർ പറഞ്ഞുതീർന്നില്ല. അതിനുമുമ്പു വീരോം ഉരുണ്ടുപിടഞ്ഞെണീററു. ''ഈ വീടു് എൻെറയാണെന്നെനിയ്ക്കൊരിക്കലും തോന്നീട്ടില്ല, തോന്നുകയുമില്ല. പക്ഷേ, ഞാൻ സത്യം ചെയ്യുന്നു, ഇനി മേലാൽ ഞാനൊരു സാധനം ആക്കം കൊടുക്കുല. അന്നുതന്നെ ഞാൻ തെററുചെയ്തു. തെററു ചെയ്തപ്പോതന്നെ എനിക്കു പശ്ചാത്താപം ണ്ടായി. എൻെറ കല്യാണത്തിൻെറ സമയത്തു് എൻെറ അച്ഛൻ കച്ചവടം ചെയ്യാൻ ങ്ങളോടു രണ്ടായിരം ഉറുപ്പിക ചോദിച്ചു. ങ്ങളു് രണ്ടായിരം ഉറുപ്പിക കൊടുത്തു. എൻറച്ഛൻ എൻെറ കല്യാണം നടത്തി. എന്നെ വില്ക്കുന്നതിൽ എന്തു കുറവു ബാക്കീണ്ടു്? രണ്ടായിരം ഉറുപ്പികയ്ക്കുവേണ്ടി എന്നെ ഈ കിഴവൻ സർദാറിൻെറ കഴുത്തിൽ കെട്ടിവെച്ചു. എൻെറ അച്ഛനും, ഏട്ടനും എൻെറ ബന്ധുക്കളെല്ല......ഞാൻ ആരുടെയെങ്കിലും വീടു നശിപ്പിച്ചിട്ടു് അവരുടെ വീടെന്തിനു നിറയ്ക്കണം?......''

''വീരോം......'' നിഹാൻ കൌർ ഭയന്നു വീരോൻെറ മുഖത്തേയ്ക്കു നോക്കി.

നിഹാൻ കൌർ വീരോമിൻെറ മ നം രക്ഷിച്ചു. അലമാരിയിൽ വച്ചിരുന്ന വെള്ളിപ്പാത്രം വളരെ പഴയ ഫാഷനിലുള്ളതായതുകൊണ്ടു് കുറച്ചു വെള്ളി തൻെറ കൈയ്യിൽനിന്നുകൂടി ഇട്ടു് അതിനെ പുതുക്കിപണിയിക്കാൻ കൊടുത്തയച്ചെന്നു സർദാറിനോടു പറഞ്ഞു.

സർദാർ ആ കാര്യം മറന്നു. പക്ഷെ നിഹാൻ കൌർ വീരോമിൻെറ മുഖത്തേക്കു നോക്കുമ്പോഴൊക്കെ അവരുടെ മനസ്സിൽ ഒരു പേടി ഉടലെടുത്തിരുന്നു. വീരോമിൻെറ കണ്ണുകൾ കരിവണ്ടുകളെപ്പോലെ കറുത്തതായിരുന്നു. നിറം അല്പം മങ്ങിയതാണു്. പക്ഷേ, യൗവ്വനത്തിൻെറ ദാർഢ്യം നിറഞ്ഞിരുന്നു. അവളുടെ ഭുജങ്ങൾ ചപ്പാത്തിക്കുഴവിപോലെ ഉരുണ്ടതും, മെലിഞ്ഞതുമായിരുന്നു. സർദാറിൽനിന്നു താനേ

റുവാങ്ങിയ നെട്ടവീർപ്പ് വീരോം തന്റെ മാറിനുള്ളിൽ ഒതുക്കിയെന്നു നിഹാൻ കൌറിനു തോന്നി.

വീരോന്റെ വയറു വീർത്തുവന്നു തുടങ്ങി. ബംഗ്ലാവു വലുതായിരുന്നുവെങ്കിലും അനുമോദനങ്ങൾകൊണ്ടു ബംഗ്ലാവിൽ സമാധാനമില്ലാതായി. സർദാർ നിലത്തു കാലുറപ്പിക്കാതെ നടന്നു. നിഹാൻ കൌർ വീരോമിനെ നിലത്തു കാൽവയ്ക്കാൻ പോലും അനുവദിച്ചിരുന്നില്ല. പക്ഷെ ആളുകൾ സർദാറിനും, വീരോനും കൊടുത്തതിനേക്കാൾ കൂടുതൽ അനുമോദനം നിഹാൻ കൌറിനു കൊടുത്തിരുന്നു.

''ജനിച്ചതും ഞാൻ എന്റെ മടിയിൽ ഇടും. പിന്നെ പറഞ്ഞോട്ടോ? ഞാൻ വലിയ സർദാർണിയാണ്. നീ ചെറിയ സർദാർണിയും. ആദ്യത്തെ കട്ടി വലിയവളുടെ ആയിരിക്കും. പിന്നെ ഉണ്ടാക'ണതൊക്കെ നിന്റെ... ...'' നിഹാൻ കൌർ ചിരിച്ചുകൊണ്ടു വീരോമനോടു പറയും. തന്റെ മനസ്സിലെവിടെയോ ഒരഗ്നിജ്വാല ഒളിച്ചുവച്ചിട്ടുകൂടി എന്തുകൊണ്ടു വേദനിക്കുന്നില്ലെന്നു നിഹാൻ കൌറിനു സ്വയം അറിയില്ലായിരുന്നു. അവർ തന്റെ കൈകളെ—ഭർത്താവിനെ—ഒരന്യസ്ത്രീയെ ഭാരമേല്പിച്ചു കൊടുത്തായിരുന്നു. ഇപ്പോൾ അവർ തന്റെ മുഴുവൻ സ്വത്തും ഒരന്യസ്ത്രീയുടെ കട്ടിക്കു് കൊടുക്കേണ്ടിയിരിക്കുന്നു.

''നിന്നെ എന്റെ മകളും മരുമകളും ആണെന്ന് ഏതവസരത്തിലാണ് പറഞ്ഞതെന്ന് എനിക്കറിയില്ല. ഞാൻ ഒരു അമ്മാവിഅമ്മയെപോലേയും ഒരമ്മയെപോലെയും സന്തോഷവതി ആണ്. എനിക്കു് ഒരിക്കലും ഓർമ്മയില്ല നീയെന്റെ......'' നിഹാൻ കൌർ പറഞ്ഞുതീരുന്നതിനു മുമ്പു വീരോം ചിരിച്ചുകൊണ്ട് ഇടയ്ക്കുകേറി പറഞ്ഞു.

''സർദാർണി, ഞാൻ നിങ്ങളുടെ ആരെങ്കിലും ആണെങ്കിലും അല്ലെങ്കിലും ഞാൻ നിങ്ങളുടെ സപത്നി അല്ലെന്ന് എനിക്കറിയാം.''

നിഹാൻ കൌർ ആശാരിയെക്കൊണ്ടു പണിയിച്ച തൊട്ടിലിൽ വെള്ളികൊണ്ടുള്ള മണികം തൂക്കി, നല്ല പട്ടുകൊണ്ടുള്ള ഒരു ചെറിയ *ജോയ് ഉണ്ടാക്കി.

''വിദേശത്തുനിന്നു കിട്ടുന്ന സ്വെററർ പട്ടുപോലെ ഇരിക്കം.'' നിഹാൻ കൌർ പറഞ്ഞു. നഗരത്തിലെ ഒരു ഇംഗ്ലീഷുകാരനായ ഉദ്യോഗസ്ഥൻ അവധിയിൽ വിദേശത്തേക്ക പോകുന്നുണ്ടായിരുന്നു. അയാം മടങ്ങിവരുമ്പോം ചെറിയ ചെറിയ കുറെ സ്വെററുകം വാങ്ങിക്കൊണ്ടുവരുമെന്നു നിഹാൻ കൌർ പറഞ്ഞു. നിഹാൻ കൌർ തനിക്കവേണ്ടി പ്രഗത്ഭയായ പതിച്ചിയെയും വലിയ നഗരത്തിൽപോയി ഡോക്ടർമാരേയും കണ്ടിട്ടുണ്ടായിരുന്നു. പക്ഷെ അന്ന് ഈശ്വര സഹായത്തിനുവേണ്ടി പ്രാത്ഥിച്ചിരുന്നില്ല. വീരോമിൻെറ ഇടുപ്പിൽ മൂന്നുദിവസം വേദന തുടർച്ചയായി ഉണ്ടാവുകയും ചോരയുടെ ഒരു ചെറിയ അടയാളം കാണുകയും ചെയ്തപ്പോം നിഹാൻ കൌർ അന്നു ജീവിതത്തിലാദ്യമായി പ്രാത്ഥിച്ചു.

ഇതു വിലാസചേഷ്ടകളുടെ സമയമായിരുന്നു. വീരോം ആഗ്രഹിച്ചെങ്കിൽ വലിയ വിശിഷ്ട വസ്തുക്കംപോലും ആവശ്യപ്പെടാമായിരുന്നു. സർദാർ ഇയ്യിടെയായി അവളുടെ മുഖത്തേക്കതന്നെ നോക്കിനോക്കി ഇരിക്കം. അവളുടെ വായിൽനിന്നു വീഴാൻ പോകുന്ന വാക്കുകളെ പ്രതീക്ഷിക്കകയായിരുന്നു. പക്ഷെ അച്ചാറിനുവേണ്ടിപോലും വീരോം നാണിച്ചു രണ്ടു പ്രാവശ്യം നിഹാൻ കൌറിൻെറ മുഖത്തേക്ക നോക്കുമായിരുന്നു. അത്ര ലജ്ജാശീലയാണു അവം എന്നു നിഹാൻ കൌറിനു അറിയാമായിരുന്നു. അതുകൊണ്ടു നിഹാൻ കൌർ സ്വയം വീരോൻെറ ആഗ്രഹങ്ങം സാധിച്ചുകൊടുക്കാൻ മനസ്സുവച്ചു. ഈ നാണക്കാരി വീരോം ഒരു കാര്യം മാത്രമേ ഉറക്കെ പറഞ്ഞുള്ളു. മുററത്തു കയറുകൊണ്ടു കെട്ടിത്തൂക്കിയിട്ടിരിക്കുന്ന ചണ്ണമുള്ളങ്കിയുടെ വള്ളി അവിടെനിന്നു ദൂരെയെവിടെയെങ്കിലും മാററിവയ്ക്കണം.

---

* പുതയ്ക്കാൻ പഞ്ഞിനിറച്ചുണ്ടാക്കിയ ഒരു ചെറിയ മെത്ത.

''ഇതു കാണുമ്പോ എന്റെ മനസ്സിലെന്തൊക്ക്യോ ഉണ്ടാവ്ണ്. ഉണങ്ങി ചണ്ണുമുള്ളങ്കി ഇങ്ങനെ കാണുമ്പോ ആരുടേയോ ചതഞ്ഞ മാംസാണന്നു തോന്നണു്'' വീരോം പറഞ്ഞു.

എന്തെന്നറിയില്ല വീരോമിന്റെ മനസ്സിനു് എന്തോ സംഭവിച്ചു. അവൾക്കു് ഒൻപതുമാസം ഗർഭമായപ്പോൾ തന്റെ വീട്ടിൽപോയി പ്രസവം നടത്തണമെന്നു വീരോം ശാഠ്യം പിടിച്ചു. സർദാർ ഈ ശാഠ്യം അനുവദിച്ചുകൊടുക്കാൻ തയ്യാറല്ലായിരുന്നു. നിഹാൻ കൌർ വീരോമനോടു് അപേക്ഷിച്ചുനോക്കി. പക്ഷെ തന്റെ ഗ്രാമത്തിൽ ഒരു പ്രശസ്തയായ കിഴവി പതിച്ചി ഉണ്ടെന്നു പറഞ്ഞു ശാഠ്യം പിടിച്ചു. അവൾക്കു് ആ പതിച്ചിയിൽ മാത്രമെ വിശ്വാസമുള്ളു. ഇവിടെ താമസിക്കുകയാണെങ്കിൽ പട്ടണത്തിലെ ലേഡിഡോക്ടരുടെ കൈകളാൽ അവൾ മരിച്ചുപോകുമെന്നു് അവൾക്കു തോന്നി.

''ഈ പേടി വളരെ ചീത്തയാണു്.'' ഡാക്ടറന്മാരും സർദാറിനോടു പറഞ്ഞു. പക്ഷെ സർദാറിന്റെ മനസ്സിൽ ഒരു പേടികൂടെ ഉണ്ടായിരുന്നു. അയാൾ നിഹാൻ കൌറിനെ ഒരു വശത്തേക്കു മാററിനിർത്തി പറഞ്ഞു. ''അവിടെ പോയി അഥവാ ഇവളൊരു പെണ്ണിനെയാണു പെററതെങ്കിൽ ഇവളുടെ അച്ഛനമ്മമാർ ഏതെങ്കിലും ഒരു ആൺകുട്ടിയുമായി ആ പെൺകുട്ടിയെ സ്ഥാനമാററം നടത്തും. ഇതിനുമുമ്പു് ഇതുപോലുള്ള പല സംഭവങ്ങളും ഞാൻ കേട്ടിട്ടുണ്ടു്. ആൺകുട്ടി ആണെങ്കിൽ വലുതാകുമ്പോൾ സ്വത്തിന്റെ അനന്തരാവകാശിയായി തീരുമെന്ന ഒരുതരം ആർത്തി ഗ്രാമത്തിലെ ആളുകൾക്കുണ്ടു്.''

''ഞാനും ഇവളോടൊപ്പം പോവുക എന്ന ഒരു വഴിയെ ഉള്ളു ഇതിനു്. ഞാൻ അവിടെ താമസിക്കുന്നതുകൊണ്ടു് ഇത്തരം കുഴപ്പങ്ങൾ ഉണ്ടാവുകയില്ല'' നിഹാൻ കൌർ ആലോചിച്ചതിനു ശേഷം മറുപടി പറഞ്ഞു.

സർദാർ സമ്മതിച്ചു. വീരോനും എതിർത്തില്ല. സഹായത്തിനുവേണ്ടി നിഹാൻ കൌർ വീട്ടിലെ വേലക്കാരിയേയും കൂടെക്കൂട്ടി വീരോമനേയുംകൊണ്ടു് അവളുടെ വീട്ടിലേക്കു് പോയി.

വീരോൻെറ പ്രസവം ബുദ്ധിമുട്ടുള്ളതായിരുന്നില്ല. അവൾ യുവതിയായിരുന്നു; ആരോഗ്യവതിയും. അവളുടെ അമ്മയും അമ്മാവിയും അവളെ കളിയാക്കുമായിരുന്നു. "ഇവൾ വെറുതെ പേടിക്കുകയാണ്. പെറാൻ എന്താ വിഷമം? ഒന്നു നിലവിളിച്ചോ. അതാ ഒരാൺകൊച്ചു വെളിയിൽ."

നിഹാൻ കൌർ വീരോൻെറ വീട്ടുകാർക്കു് ഒരുതരത്തിലും ഉള്ള ബുദ്ധിമുട്ട് ഉണ്ടാക്കിയില്ല. പണം വാരിചിലവഴിച്ചു. എല്ലാവരും അവരെ "സർദാർണി, സർദാർണി" എന്നു് നിർത്താതെ വിളിച്ചു. "ഒരു നിലവിളിക്കു് ഒരാൺകുഞ്ഞു വെളിയിൽ. പക്ഷെ പെണ്ണിനെ വേണമെങ്കിലോ......" നിഹാൻ കൌർ ചിരിച്ചുകൊണ്ടു പറഞ്ഞു.

വീരോൻെറ ഏട്ടത്തി കിലുകിലാ ചിരിച്ചുകൊണ്ടു പറഞ്ഞു: "രണ്ടു പ്രാവശ്യം നിലവിളിക്കു് പെൺകുഞ്ഞു വെളിയിൽ."

"പെൺകുഞ്ഞിനുവേണ്ടി രണ്ടു പ്രാവശ്യം കരയണോ?" ചിരിച്ചുകൊണ്ടു നിഹാൻ കൌർ ചോദിച്ചു.

ഒരു കരച്ചിൽ വേദനിക്കുന്നതിനു്, മറേറ കരച്ചിൽ സങ്കടം കൊണ്ടു്"......വീരോൻെറ ഏട്ടത്തി തുടർന്നു.

"ആൺകൊച്ചു് ഉണ്ടാകുമ്പോഴാണ് സന്തോഷം. പെണ്ണ് ഉണ്ടാകുന്നതുകൊണ്ടു് എന്താണ് സന്തോഷം?"

നിഹാൻ കൌറിൻെറ മനസ്സിൽ ഒരു പ്രാവശ്യം തീക്ഷ്ണമായ വേദന ഉണ്ടായി. "ഞാൻ ജീവിതത്തിലൊരിക്കലും ഒരുപ്രാവശ്യം കരഞ്ഞുനോക്കിട്ടില്ല. രണ്ടുപ്രാവശ്യവും കരഞ്ഞുനോക്കിട്ടില്ല." പക്ഷേ വേദന അവരുടെ മുഖത്തേക്കു നോക്കി നാണിച്ചുപോയപോലെ നിഹാൻ കൌർ സ്വന്തം വേദന പുഞ്ചിരിവിരിഞ്ഞ ചുണ്ടുകൾകൊണ്ടു കടിച്ചിറക്കിക്കൊണ്ടു പറഞ്ഞു.

രാത്രിയിൽ വീരോനു് പ്രസവവേദന ആരംഭിച്ചപ്പോൾ ആരുടേയും ചെവിയിൽ ഒരു ശബ്ദവും എത്താത്ത രീതിയിൽ അവൾ അധരം കടിച്ചമർത്തി. ഒരിക്കൽ മാത്രം അവളുടെ കരച്ചിൽ കേട്ടു. എന്നിട്ടു പതിച്ചി വീരോൻെറ തലയ്ക്കൽ ഇരുന്ന

നിഹാൻ കൌറിനെ നോക്കി പറഞ്ഞു: ''അഭിനന്ദനങ്ങൾ സർദാർണി, നിങ്ങട മടിയിൽ മകനെ കിടത്തട്ടെ.''

നിഹാൻ കൌർ അഭിനന്ദനങ്ങളോടൊപ്പം കുട്ടിയെ മടിയിൽ കിടത്തി. പക്ഷെ നേരം വെളുത്ത ഉടനെ സർദാറിൻ് കമ്പിയടിക്കാൻ തുടങ്ങിയപ്പോൾ വീരോം നിഹാൻ കൌറിനെ അടുത്തു വിളിച്ചിട്ട തൻെറ രണ്ട കൈകളും അവരുടെ പാദത്തിന്മേൽവച്ച്, ''സർദാർണി, എനിക്ക് ഈശ്വരൻെറ മുമ്പിൽ കള്ളം പറയാൻ കഴിയും. പക്ഷെ നിങ്ങളോട്ട് എനിക്ക കള്ളം പറയാൻ കഴിയില്ല. ഈ കുട്ടി നിങ്ങളുടെ മടിയിൽ കിടക്കാൻ അർഹതയുള്ളതല്ല.''

''ഇത്ര് നീ എന്താ പറയുന്നത്ര് വീരോം... ..''

''ചെയ്തതു തമാശിനായിരുന്നു. പക്ഷെ തമാശയുടെ കഷ്ടപ്പാട്ട് ഒരുപക്ഷെ ഈ രീതിയിലാണ്ര് ഉണ്ടാവുന്നത്. പക്ഷെ സത്യം പറയട്ടെ. എന്നെപ്പററി എനിക്ക യാതൊരു പശ്ചാത്താപവും ഇല്ല. നിങ്ങളെ ഓർക്കമ്പോഴാണ്ര് എനിക്ക വിഷമം......''

''വീ......രോം...   ''

''നിങ്ങക്കറിയാല്ലൊ, ഞാൻ എൻെറ വീട്ടിൽ ഒരിക്കൽ വന്നിരുന്നു എന്നത്. കഴിഞ്ഞ വഷം......നിങ്ങളുടെ കണക്കപ്പിള്ള എന്നെ വീട്ടിൽകൊണ്ടെത്തിക്കാൻ എന്നോടൊപ്പം വന്നിരുന്നു......എൻെറ അച്ഛനും അമ്മയും പണം വാങ്ങിക്കൊണ്ട് എന്നെ ഒരു കിഴവൻ സർദാറിന്ന കല്യാണംകഴിച്ചു കൊടുത്തെന്നു ഗ്രാമം മുഴവൻ പ്രചരിച്ചിരുന്നു. സർദാർ ഒരിക്കലും ഈ ഗ്രാമത്തിൽ വന്നിട്ടില്ല. എൻെറ അച്ഛൻതന്നെ എന്നെ നിങ്ങളുടെ പട്ടണത്തിലേക്ക കൊണ്ടുപോയി ഗുരുദ്വാരയിൽ മന്ത്രം മുതലായവ ഉരുവിടീച്ചതിനു ശേഷം നിങ്ങ ടെ വീട്ടിൽ കൊണ്ടുചെന്നാക്കി. ഞാൻ ഗ്രാമത്തിലേക്ക മടങ്ങിയപ്പോൾ, എൻെറ സർദാർ എത്രമാത്രം കിഴവനാണെന്നു ഗ്രാമത്തിലെ പെണ്ണുങ്ങൾ എന്നോട ചോദിച്ചു. അവരെ ഒഴിവാക്കാനായി ഞാൻ എൻെറ കല്യാണം കിഴവൻെറ കൂടെ അല്ല നടന്നതെന്നു പറഞ്ഞു......നിങ്ങളുടെ കണക്കപ്പിള്ള യുവാവും

ചെറുപ്പക്കാരനും സുന്ദരനും ആയിരുന്നു. ഗ്രാമത്തിലുള്ളവരെ കണക്കപ്പിള്ളയെ കാണിച്ചിട്ട് അതാണെന്റെ ഭർത്താവ് എന്ന ഞാൻ പറഞ്ഞു. പെണ്ണുങ്ങളെല്ലാം എന്റെ ഭാഗ്യത്തിൽ അതിശയിച്ചു. ഇക്കാര്യം ഞാൻ കണക്കപ്പിള്ളയോട് പറഞ്ഞു. അയാളും അങ്ങനെ തന്നെ അഭിനയിച്ചു.

പിന്നെ എന്റെ കൂട്ടുകാരികൾ അയാളോട് *വെള്ളിമോതിരങ്ങൾ ആവശ്യപ്പെട്ടപ്പോൾ തട്ടാന്റെ പക്കൽനിന്നും മോതിരങ്ങൾ വാങ്ങി അവർക്ക് കൊടുത്തു. ഞാൻ അഞ്ചാറുദിവസം ഇവിടെ കഴിഞ്ഞുകൂടി. ദിവസവും തമാശ പറഞ്ഞും ചിരിച്ചും കഴിഞ്ഞപ്പോൾ എന്റെ വിവാഹം അയാളുമായിട്ടാണ് നടന്നതെന്നും മററാരുമായിട്ടല്ലെന്നും എനിക്ക് തോന്നിത്തുടങ്ങി.

''നമ്മുടെ കണക്കപ്പിള്ള മദൻസിംഗോ?''

''ഞാൻ ഇനി സർദാറിന്റെ വീട്ടിലേക്ക് പോകില്ല. ഈ കുട്ടിയേയും അങ്ങോട്ട് കൊണ്ടുപോകണ്ടതില്ലാ. ഇതൊക്കെ തീരുമാനിച്ചിട്ടാണ് ഞാൻ ഇവിടെ വന്നത്. എന്റെ പ്രവൃത്തിയുടെ ഫലം എനിക്ക് കിട്ടി. ഞാൻ വേറൊന്നും നിങ്ങളോടാവശ്യപ്പെടുന്നില്ല സർദാർണി. ഒരുകാര്യം മാത്രം. ആ കണക്കപ്പിള്ളയാണ് ഈ കുട്ടിയുടെ അച്ഛനെന്നുള്ളത് സർദാറിനോട് പറയരുത്: അയാളെ പിരിച്ചുവിട്ടേക്കും.''

''പക്ഷെ മദൻസിംഗ് കല്യാണം കഴിഞ്ഞവനാണ്. അവന രണ്ട് കുട്ടികളുണ്ട്.''

''ഇതുകൊണ്ടാണ് അയാൾക്ക് പേടി. അഥവാ സർദാർ അറിഞ്ഞുപോയാൽ ജോലിയിൽനിന്നും പിരിച്ചുവിടും. അയാളെ ജോലിയിൽനിന്ന പിരിച്ചുവിടീച്ചിട്ട് ഞാൻ ഏതു സ്വത്തിന്റെ അനന്തരാവകാശി ആകാനാ? അയാൾ എവിടെ ഇരുന്നാലും സുഖമായിരിക്കട്ടെ......സാരമില്ല. പക്ഷെ ഒരു കാര്യം; യുവാവായ പുരുഷൻ എങ്ങനെയിരിക്കുമെന്ന് ഒരിക്കൽ ഞാൻ മനസ്സിലാക്കി......''

---

* പഞ്ചാബിലെ ഗ്രാമീണ പെൺകൊടികൾ തങ്ങളുടെ മൂത്ത സഹോദരിയുടെ ഭർത്താവിനോട് വെള്ളിമോതിരം ആവശ്യപ്പെടും.

നിഹാൻ കൗർ പേടിച്ചു കണ്ണടച്ചു. വീണ്ടും കണ്ണു തുറന്നപ്പോഴും വീരോൻെറ മടിയിൽ കിടന്ന അവളുടെ മകൻ പാലു കുടിക്കാൻവേണ്ടി അവളുടെ നെഞ്ചിൽ മുഖം മൊത്തുകയായിരുന്നു.

സർദാറിൽനിന്നു് താൻ ഏററുവാങ്ങിയതും തന്നിൽനിന്നു വീരോം എടുത്തു് അവളുടെ നെഞ്ചിൽ വച്ചതുമായ ആ നെടുവീർപ്പു് ഈ കുട്ടി ഇപ്പോഴും വീരോൻെറ നെഞ്ചിൽനിന്നു് ഊററികുടിക്കാൻ ശ്രമിക്കുകയാണെന്നു നിഹാൻ കൗറിനു് തോന്നി.





# പ്രഭാതമാകും വരെ

നേരം ഇരുണ്ടപ്പോഴാണ് ചന്നൻ ജാട്ട് കുളത്തിനരികിലുള്ള നിലം ഉഴുതിട്ട് തളർന്ന് വീട്ടിലേയ്ക്കു മടങ്ങി. ആഷാഢമാസത്തിലെ പുതുമഴ ശരത്കാല വിളവിന്റെ വിത്തുവിതയ്ക്കൽ ത്വരിതപ്പെടുത്തി. ഈ സമയത്തു് ഈർപ്പം വളമായിരുന്നു. തോരാതെയുള്ള മഴ എപ്പോഴുണ്ടാകുമെന്നറിയില്ല. ഇത്രനാൾ ഉണങ്ങിക്കിടന്നതു കൊണ്ട് വിളവ് കുറഞ്ഞുപോകുമോ എന്നും അറിയില്ല.

കാളകൾക്ക് തീററി കൊടുത്തതിനു ശേഷം അയാൾ കൈകാലുകൾ കഴുകി, വീട്ടുമുകളിൽ ചെന്ന് ഊണു കഴിച്ചു. എന്നിട്ട് ഉറങ്ങാൻ കട്ടിലിന്മേൽ കിടന്നു. അതിരാവിലെ പോയിട്ട് വയലിൽ ചോളപ്പൊടി വിതറണമായിരുന്നു. പിന്നെ വൈകുന്നേരം കുളത്തിനടുത്തുള്ള പാടത്തു് രണ്ടു പ്രാവശ്യം വെള്ളം നനച്ചിട്ട് ചോളം വിതയ്ക്കണമായിരുന്നു.

സുഖമായി കാലുകൾ വിരിച്ചുവച്ച് നക്ഷത്രലിഖിതമായ ആകാശത്തിലേക്ക് നോക്കി നോക്കി ഉറക്കത്തിന്റെ അലയടികളിൽ അയാളുടെ കണ്ണുകൾ അടയാൻ തുടങ്ങിക്കൊണ്ടിരിക്കെ അയലത്തെ മേൽപുരയിൽ കിടക്ക വിരിച്ചുകൊണ്ടിരുന്ന കുദ്ദ പറഞ്ഞു: ''നീ കിണററിനടുത്തുള്ള വയൽ മുഴുവൻ ഉഴുതിട്ടാണ് വന്നതു് എന്നു തോന്നുന്നല്ലൊ. ചന്നാ, നോക്ക് എന്താ സംസാരിക്കാത്തതു്? ക്ഷീണിച്ചുപോയോ?''

ചന്നൻ കട്ടിലിൽ കിടന്നുകൊണ്ടു തന്നെ പറഞ്ഞു: ''ഇപ്പൊ എന്തിന് ശത്രുത വക്കണം. കുറച്ചു കഷ്ടപ്പെട്ടാണെങ്കിലും ഉഴവു കഴിഞ്ഞു കിട്ടിയെങ്കിൽ — ഒന്നാമത്തെ നാശം കാള നടക്കുന്നതേയില്ല. നിന്നടത്തു തന്നെ നിന്നുപോകുന്നു.''

''ഏതു്? മീനയോ?''

''അല്ല മററതു് ലാഖാ — ഒരുമിച്ച് കാലു് മുന്നോട്ടു വെക്കണതേ ഇല്ല. അതുകൊണ്ടാണ് ഇത്ര വൈകിയതു്.''

''ഭക്ഷണത്തിന്റെ കുഴപ്പമാണു് ഭായി എല്ലാം'' കുദ്രാ തുറന്നു പറഞ്ഞു.

''ഇപ്പോ ഭക്ഷണം ഇട്ടു് കൊടുക്കുന്നുണ്ടു്...എത്രേണ്ടു സാധിക്കും...'' ചന്നായുടെ ശബ്ദത്തിൽ വിവശത ഉണ്ടായിരുന്നു.

''ശരി'', കുദ്രായും കട്ടിലിലേക്കു മലന്നു.

നക്ഷത്രം നിറഞ്ഞ ആകാശത്തിലേക്കു നോക്കി നോക്കി ചന്നായുടെ കണ്ണുകളിൽ ഉറക്കം വന്നു. വളരെ വേഗം അയാളെ ഉറക്കം പിടികൂടി. അയാളുടെ കണ്ണുകളിൽ നക്ഷത്രങ്ങൾ പൊടിപടലങ്ങളായി നിറഞ്ഞ കുളത്തിനടുത്തുള്ള ഭൂമിയുടെ വൃത്താകൃതിയിലുള്ള തടങ്ങൾ അയാളുടെ സ്വപ്നങ്ങളിൽ ചുററിത്തിരിയുവാൻ തുടങ്ങി.

ഗ്രാമത്തിന്റെ മറുവശത്തു് കുരയ്ക്കുന്ന പട്ടികളുടെ ശബ്ദം ഉയന്നു ഉയന്നു അയാളുടെ ചേതനയിലൂടെ ഒഴുകിപോയി. ഗ്ലാസ്സിൽ പാലുമായി ഭാര്യ ചന്നായുടെ കട്ടിലിന്നടുത്തേക്കു വന്നു. ''ഓ, പാലു കുടിച്ചോളു.''

ചന്നന്റെ കണ്ണു് അടഞ്ഞുപോയി.

''കേട്ടോന്നു്, ഇതിനിടക്കു് ഉറങ്ങി കഴിഞ്ഞോ? സീബോൻറച്ചാ''...അവൾ ചന്നന്റെ തോളുപിടിച്ചു കലുക്കി.

''ങ്ഹാ'' ചന്നാ ഞെട്ടി കൊണ്ടു പറഞ്ഞു.

''എണ്ണിററു് ചൂടുള്ള പാലു കുടി.''

ചന്നാ എഴുന്നേററു് കട്ടിലിന്മേൽ ഇരുന്നു. ഉറക്കം തൂങ്ങി കൊണ്ടു് പാലു കുടിക്കാൻ തുടങ്ങി. കുദ്രയുടെ കണ്ണുകൾ അടഞ്ഞുപോയെന്നു് തോന്നി. ബചനോം കട്ടിലിന്മേൽ ഇരുന്നു. ഭയങ്കരമായ ഉഷ്ണം ഉണ്ടായിരുന്നു. ഈ സമയത്തു് ഈർപ്പം നിറഞ്ഞ ഒരു കാററു വീശി. ദൂരെ പവ്വതത്തിന്റെ ഗർഭത്തിൽ കറുത്ത മേഘസമൂഹം ഉരുണ്ടുകൂടിയിരുന്നു. അതിൽ നിന്നു് ഇടയ്ക്കിടെ മിന്നലുകൾ കണ്ണടിച്ചു. ''ഇന്നും ഒരു പക്ഷേ മഴക്കാറു് നമ്മുടെ കുടിലുകൾ താഴെ ഇറക്കി ഇടുവിക്കും'' ബചനോം മെല്ലെ പറഞ്ഞു.

ഒഴിഞ്ഞ പാത്രം ബചനോന്റെ നേക്കു് നീട്ടിക്കൊണ്ടു് അയാൾ പറഞ്ഞു: ''ഉറക്കം മുഴുവനാക്കാനൊള്ള ഭാഗ്യം എവിടാണു്? രണ്ടു രാത്രി ഇങ്ങനെതന്ന്യ കഴിഞ്ഞു.''

ഉറക്കം തൂങ്ങിയിരുന്ന ചന്നൻ വീണ്ടും കട്ടിലിന്മേൽ ചുരുണ്ടു. ചവിട്ടു പടിയിൽ കിടന്ന പുതപ്പു വലിച്ചെടുത്തു് അയാൾ കാലിന്മേലിട്ടു. ബചനോവിൻെറ കട്ടിലിൽ ഉറങ്ങിയിരുന്ന ഇളയ പെൺകുട്ടി കരയാൻ തുടങ്ങി. അവൾ എഴുന്നേററു് കുട്ടിയുടെയടുത്തു്പോയി കിടന്നു. വീണ്ടും ഭയങ്കരമായി ഉഷ്ണിച്ചു. പകുതിയാമം പോലും ആയിരുന്നില്ല. ചന്നൻെറ ശരീരത്തിൽ ഒരു സൂചി കുത്തിക്കയറി. അയാൾ തിരിഞ്ഞുകിടന്നു. പിന്നേയും ഒരു സൂചി കുത്തിയപ്പോൾ അയാളുടെ ഉറക്കത്തിനു ഭംഗം നേരിട്ടു.

''മഴത്തുള്ളികൾ വീഴു്ന്നുണ്ടു്...കുറേശ്ശെക്കുറേശ്ശ......'' കർത്താതൻെറ കട്ടിലിൽ കിടന്നു് ഇരുകുന്നപോലെ ഒരു ശബ്ദം അവൻെറ കാതിൽ പെട്ടു.

''കേക്കു്ണൊ സീബോൻറച്ഛാ...'' ബചനോം മെല്ലെ വിളിച്ചുകൊണ്ടു പറഞ്ഞു ''കട്ടിലുകൾ താഴെ ഇറക്കേണ്ടതായി തന്നെ വരും.''

''വേണ്ട എല്ലാവരും ഇവിടെത്തന്നെ കെടന്നോ. പ്രളയമൊന്നും വരുന്നില്ലല്ലൊ.'' ചന്നാ പുതപ്പു കുറച്ചുകൂടി മുകളിലേക്കു് വലിച്ചു നന്നായി കിടന്നു.

''പിന്നെ ബദ്ധപ്പാടു് ആയിരിക്കും...'' ബചനോം കുറെശ്ശെ പേടിക്കുന്നുണ്ടായിരുന്നു.

'പെയ്യില്ലാന്നു്...നിങ്ങവ്ട കെടക്കു്...!''

ചന്നൻ മുഴുവൻ പറഞ്ഞു തീർന്നില്ല, അതിനു മുമ്പുതന്നെ വലിയ വലിയ മഴത്തുള്ളികൾ ശബ്ദിച്ചു. അടുത്തുള്ള എല്ലാ ടെറസ്സുകളിൽ നിന്നും ഒച്ചയും ബഹളവും ഉണ്ടായി. കട്ടിലുകളും, തൊട്ടിലുകളിലും, പുതപ്പിനുള്ളിലും കീറത്തുണികൾക്കുള്ളിലും ഉറങ്ങിയിരുന്ന കുട്ടികൾ ഞെട്ടി എണിററു.

ചന്നൻ പിടഞ്ഞെണീററു് കട്ടിലിൽ കിടന്ന വിരിപ്പു് മടക്കാൻ തുടങ്ങി. ബചനോം ദേഷ്യത്തോടെ പറഞ്ഞു. ''നിങ്ങളെന്താവിടെ എണ്ണുന്നതു്? എറങ്ങി കട്ടിലു പിടിക്കു്. ഞാൻ മേലെ നിന്നു പൊക്കിക്കരാം.'' ശരിയായി മഴത്തു

ള്ളികഠം ദേഹത്തു വീണപ്പോഠം പേടിച്ചിട്ടു് പാതി ഉറക്ക ത്തിൽ നിന്നുണന്ന കട്ടികഠം കരഞ്ഞുതുടങ്ങി.

ചന്നൻ താഴെ ഇടുക്കുവഴിയിൽ നിന്നുകൊണ്ടു് മുകളിൽ ടെ റസ്സിൽ നിന്നു് കട്ടിലുകളും, കിടക്കകളും ഏററു വാങ്ങാൻ തുട ങ്ങി. മഴയത്തു നിന്നുകൊണ്ടു് പരഭ്രാന്തയായ ബചനോം പെ ട്ടന്നു് പെട്ടന്നു് ഈ സാധനങ്ങഠം താഴേക്കു ഇറക്കികൊടുത്തു. ശൂന്യമായ ആകാശത്തിൽ നിന്നു് എങ്ങിനെയാണു് മഴ പെ യ്യുന്നു് എന്നറിയില്ല. നോക്കികൊണ്ടിരിക്കുമ്പോഠം തന്നെ അവിടവിടെ ചാലുകഠം പൊട്ടി ഒഴുകുന്നപോലെ മഴ വന്നു. വിളക്കു കത്തിച്ചിട്ടു് മഴ നനഞ്ഞ കുട്ടികളെ ചന്നൻ കട്ടിലിൽ കടത്തി. വാരാന്തയും, അറപ്പുരയും ചേൎന്ന ടെറസ്സിന്റെ ജ ന്നൽ അടച്ചിട്ടു് ബചനോം താഴെ എത്തി. അവളുടെ വസ്ത്ര ങ്ങളിൽ നിന്നു് വെള്ളം ഇററു വീഴുന്നുണ്ടായിരുന്നു. അവഠം കൎത്തയുടെ തുമ്പു് പിഴിഞ്ഞിട്ടു് ദേഷ്യത്തോടെ പറഞ്ഞു. ''ഞാൻ എത്രനേരം കൊണ്ടു പറഞ്ഞതാ മഴ തലക്കുമേളിൽ നി ല്പുണ്ടെന്നു്, പക്ഷെ ഇയാഠം കേട്ടില്ല.''

എല്ലാവരും വരാന്തയിൽ കട്ടിലിന്മേലോ പുതപ്പുനിലത്തു വിരിച്ചോ എവിടെയെങ്കിലുമൊക്കെ കിടന്നു. മഴ വന്നതു പോലെ തന്നെ പെട്ടന്നു് നിലച്ചു. വെള്ള ചാലുകളുടെ ഒഴു ക്കു് വളരെ സാവധാനത്തിലായിട്ടു് ഇററിററു വീഴാൻ തുട ങ്ങി. അകത്തു് ഉഷ്ണം അസഹ്യമായിരുന്നു. പതുക്കെ പതു ക്കെ കാററു് നിന്നു. വിളക്കിന്റെ നാളം നിശ്ചലമായി. ക ടിച്ചു തിന്നുന്ന കൊതുകുകഠം ചെവി അരികിൽ വന്നു് കിന്നാ രം പാടി. ഉറങ്ങി കിടന്ന കുട്ടികഠം വിയർപ്പിൽ കുളിച്ചു. ചൂടുള്ള ആവികൊണ്ടു് വീടു് വറത്ത മണ്ണുപോലെ എരിയുക യായിരുന്നു. വിവശനായിട്ടു് ചന്നൻ പറഞ്ഞു, അറപ്പുരവാ തിൽ ഒന്നു തുറന്നിട്ടുകൂടെ.''

''മഴ പെട്ടെന്നാണു് വന്നതു്. ഇനി ആരു മുകളിലേക്കു് പോവും.'' ''അകത്തു വന്നപ്പോഠം നീറുന്നു. കൊതുകാണെ ങ്കിൽ കടിച്ചു കൊല്ലുകയും ചെയ്യുന്നു.'' ചന്നൻ ശരീരം ചൊ റിഞ്ഞുകൊണ്ടു് പറഞ്ഞ.

വിയർപ്പിൽ കളിച്ച കൈലോ തൊട്ടിലിൽ നിന്നു് ഞെര ങ്ങാൻ തുടങ്ങി. കരഞ്ഞുകൊണ്ടിരുന്ന ഇളയ പെൺകുട്ടി ബച്ചനോമിനെ കെട്ടിപ്പിടിച്ചുകൊണ്ടു തന്നെ കിടന്നു. ബച്ചനോം ആകട്ടെ വിശറികൊണ്ടു് വീശി കുട്ടിയുടെ കരച്ചിൽ നിർത്താൻ ആഗ്രഹിച്ചു. മൂത്ത മകൾ സിബോ വിയർപ്പിൽ കുളിച്ചു് കട്ടിലിൽ എണീററിരിപ്പായി. ''അച്ഛാ ഉറക്കം വരണില്ല്യാ ..'' ''അമ്മേ, ഈ വെളക്കണെയ്ക്കു്...'' സിബോയുടെ ഇളയ കുട്ടി മിന്തർ പറഞ്ഞു. അവനു് വിളക്കിൻെറ വെളിച്ചത്തിൽ നിന്നുപോലും ചൂടു വരുന്നുണ്ടെന്നു തോന്നി.

ചന്നൻ എഴുന്നേററു് ഇടവഴിയിലേക്കു വന്നു് ''മഴ നിന്നു ആകാശത്തു് മഴക്കാറു കാണാൻ ഇല്ല.'' ''എന്തായാലും കഴപ്പമാ. ഇപ്പഴത്തെ മഴക്കാറല്ലേ?'' ബച്ചനോം അകത്തു് കിടന്നുകൊണ്ടുതന്നെ പറഞ്ഞു: ''ഇല്ല്യമ്മാ, കട്ടില്യ ഇടവഴിയിലേക്കിറക്കീടാം...'' സിബോ അസഹ്യതയോടെ പറഞ്ഞു.

''ശരി മോളേ, ഇടവഴീലിടാം.'' ചന്നൻ അകത്തു് വന്നു് കട്ടിലുകൾ വെളിയിലേയ്ക്കിടാൻ തുടങ്ങി.

ബച്ചനോം വാതുക്കൽ വന്നു് ആകാശത്തേയ്ക്കു നോക്കി, ഇപ്പോൾ ഒന്നും കാണാനില്ല. ആകാശം തെളിഞ്ഞതാണു്.

അടുത്ത പുരയിൽ നിന്നു് തച്ചൻകേസരി വിളിച്ചുപറഞ്ഞു: ''ഇല്ല്യപ്പാ, ഓരോ നക്ഷത്രോ എണ്ണാൻ കഴീം. വീഴമ്പോ അങ്ങട് വീഴം അത്രതന്നെ.''

''ഭഗവാനോടാരാ പറയാ?'' താഴെത്തെ മുറിക്കകത്തു് തൻെറ കട്ടിലിൻെറ കാലുകൾ ഉയർത്തിക്കൊണ്ടു് കദ്ദാ പറഞ്ഞു.

''കട്ടിലു് മേലെത്തന്നെ ഇടെന്നാ ഞാൻ പറേണതു്. ഇടവഴിലുറങ്ങണോ'' ഇതിനകം വഴിയിൽ കട്ടിലുകൾ ഇട്ടുകഴിഞ്ഞ ചന്നനോട് ബച്ചനോം പറഞ്ഞു.

''വേണ്ട, ഇനി രണ്ടു നാഴികയ്ക്കു വേണ്ടീട്ടു് എന്തിനു് എടുക്കേം പൊക്കേം വേണം. പാതിരാത്രി കഴിഞ്ഞു.

''വഴിലാരുടേക്കെ കട്ടിലിടും? പിന്നെ പശുക്കളെഴിഞ്ഞു നടപ്പുണ്ടു്...നിങ്ങൾ മേലേക്കു പോ. ഞാൻ കട്ടില്യ പിടിച്ചു തരാം. ഒരു മണിക്കൂറെങ്കിലും സുഖമായി കഴിയ്ക്കാം.

''ശരി എന്നാ പിടിയ്ക്കു്. സീബോം പിള്ളാരെ എണീപ്പിയ്ക്കു്. മിന്ദർ, എണിയ്ക്കടാ കട്ടിലുകൾ വെളിയിലെടുക്കു്.'' ചന്നൻ ഇതു പറഞ്ഞുകൊണ്ടു് കോണി ചവുട്ടികറി ഇടമുറിയിൽ പോയി ഇരുപ്പായി.

ബചനോം, കട്ടിലുകളും, കിടക്കകളും മുകളിലേയ്ക്കു കൊടുത്തു. ചന്നൻ വീണ്ടും കുട്ടികളെ അവിടെ കിടത്തി. ബചനോം വിളക്കണച്ചതിനു ശേഷം വാതിൽ പൂട്ടി, കോണിയുടെ ഏറ്റവും മുകളിലെത്തിയപ്പോൾ പറഞ്ഞു: ''ഈശ്വരാ, മേലെ എത്തിയപ്പോൾ ഒന്നുമില്ലെങ്കിൽ ശ്വാസം നേരെയായി.''

കുട്ടികളുടെ കട്ടിലുകൾ നേരെയാക്കിയിട്ടു്, ബചനോം ജന്നൽ തുറക്കാൻ പോയപ്പോൾ അവളുടെ ഉപ്പൂററി തട്ടി. തിരികെ വരുമ്പോൾ അവളുടെ കാൽ വഴുതി. വിഷമിച്ചു്, തെന്നിത്തെന്നി നടന്നു് അവൾ പിറുപിറുക്കാൻ തുടങ്ങി. ''ഈ നാശം പിടിച്ചോനോടെത്ര തവണ പറഞ്ഞു. കരുവേലയില അറപ്പുരമേലിടണംന്നു് — ഇനി പുരമേഞ്ഞ കച്ചിലും കൂടി ഒഴുകി വരുംന്നു്.'' ജാട്ടു് ഒന്നും കേട്ടില്ല...

''വേണ്ട, ഈ സമയത്തു് ഞാൻ...'' അയാൾ മൂത്ത മകളുടെ വിവാഹത്തെപ്പററി പറയാൻ തുടങ്ങിയപ്പോൾ അടുത്തു കിടന്ന ചെറുപ്പക്കാരിപ്പെണ്ണിന്റെ ശ്രദ്ധ അങ്ങോട്ടായി.

''താൻ അവിടെപ്പോയി എന്തു വാചകമടിയ്ക്കും?'' വഴക്കിനു തയ്യാറായി അവൾ കട്ടിലിനടുത്തു വന്നു.

''ശരി ഇപ്പോ ഉറങ്ങിയ്ക്കോ യാതൊരു കാരണവുമില്ലാതെ മോങ്ങാൻ തുടങ്ങി. തങ്ങളേക്കാൾ താണോരെ നോക്കീട്ടാണു് സമാധാനിയ്ക്കേണ്ടതു്.''

''ശരിതന്ന്യാ, ചന്നൻ പറഞ്ഞതു് ശരിന്നേയ്'', അടുത്ത വീട്ടിലെ താഴത്തെ നിലയിൽ നിന്നു് കരംസിംഗിന്റെ അമ്മ ചന്നൻ പറഞ്ഞതു ശരിവച്ചു.

ഉഷ്ണംകൊണ്ടു് വീണ്ടും ശ്വാസം മുട്ടാൻ തുടങ്ങി. മഴ ഒരിക്കലും പെയ്യില്ലേ ഇല്ല എന്നു തോന്നുന്നു. അതിരി ദേവിയുടെ മുററത്തു് നിന്നിരുന്ന കരുവേലമരം അനങ്ങാതെ നിന്നു. ചൂടു്

കൊണ്ടു് ക്ഷീണിച്ച ചന്നൻ പ്രകൃതിയുടെ ക്രമക്കേടിനെ കുററപ്പെടുത്തി. ''ഗ്രാമത്തിൻെറ കാവലിനു് ആരോ ഭാഗ്യംകെട്ട പാപി ഇരിക്കുന്നു. ഇന്നാണെങ്കിൽ ഇലച പാലും അനങ്ങുന്നില്ല.''

''പാവപ്പെട്ടവൎക്കു് കഷ്ടത്തിനു മേൽ കഷ്ടം...'' തഴെ കന്നുകാലി പറമ്പിൽ നിന്നും മംഗൽ വിളിച്ചുപറഞ്ഞു. അവൻ പറമ്പിനു വെളിയിലെ നടവഴിയിൽ കട്ടിലിട്ടു് കിടക്കുകയായിരുന്നു. അവനും കരയിലിട്ട മത്സ്യത്തെപ്പോലെ പിടയുകയായിരുന്നു.

''അയ്യോ അമ്മ, കൊതുകു് കടിയ്ക്കുണു്'' കട്ടിലിൻെറ മൂലയ്ക്കു് കിടന്ന മിന്ദർ കാലിൻെറ നെരിയാണി ചൊറിഞ്ഞുകൊണ്ടു് പറഞ്ഞു.

അതിരിദേവിയുടെ കരുവേല മരത്തിൻെറ ചുള്ളിക്കമ്പുകളിൽ ചെറുതായി കാററടിയ്ക്കുന്ന ശബ്ദമുണ്ടായി. നനഞ്ഞ മേൽപ്പുരകളുടെ നാററം കലൎന്ന കാററിൻെറ ചെറിയ അലകൾ ഒഴുകാൻ തുടങ്ങി. കദ്ദാ സുഖകരമായി ശ്വാസം വലിച്ചു വിട്ടുകൊണ്ടു് കട്ടിലിൽ കിടന്നുകൊണ്ടു തന്നെ പറഞ്ഞു. ''ദേ, വന്നടേ, ചന്നാ, കാവൽക്കാരൻ മാറി. ഏതോ ധൎമ്മപുരുഷൻ വന്നിരുപ്പായി ഇപ്പോ.''

''അതേടാ മോനേ'' ദൂരെനിന്നു് കരംസിംഗിൻെറ തള്ള പറഞ്ഞു: ''ധൎമ്മ പുരുഷന്മാരുടെ കുറവുണ്ടോ ലോകത്തു്?''
''ഇതു ഏതോ ധ്രുവനാണു് അമ്മ'' കദ്ദാ തുള്ളിച്ചാടി എത്തുന്ന കാററിൻെറ അലയിൽ മുങ്ങിക്കൊണ്ടു പറഞ്ഞു ചന്നൻെറ കണ്ണു് അടഞ്ഞിരുന്നു. അവൻ അനങ്ങാതെ കിടക്കുകന്നതു കണ്ടു് കദ്ദാ സ്വരം ഉയൎത്തി വിളിച്ചു. ''ചന്നാ ഏയു് ചന്നാ.''

''ഓ'' ചന്നൻ പാതി ഉറക്കത്തിൽ ആയിരുന്നു.

''ഉറക്കം വരുന്നോ?''

''ആ''

''എന്നാ ഉറങ്ങിക്കൊ'' കദ്ദാ പറഞ്ഞു. എന്നിട്ടു് ഉറങ്ങാനായി തിരിഞ്ഞു കിടന്നു.

മെല്ലെ വീശിക്കൊണ്ടിരുന്ന ചെറുകാററ് എല്ലാവരുടെയും കഷ്ടതകഠം കഴകി കളഞ്ഞു. സ്നേഹം നിറഞ്ഞ കരങ്ങഠം കൊണ്ട് പ്രകൃതി എല്ലാവരേയും താരാട്ടുപാടി, തലോടുകയായിരുന്നു. സാവധാനത്തിൽ എല്ലാവരും ഉറങ്ങിപ്പോയി. ചന്നൻ തലയ്ക്കടിയിൽ കൈ വച്ചുകൊണ്ട് തിരിഞ്ഞുകിടന്നു ഉറക്കത്തിൽ ലയിച്ചുപോയി.

വിശന്നു വലഞ്ഞ സിംഹത്തെപോലെ ആകാശത്തു നിന്നു് മേഘങ്ങഠം ഗർജ്ജിച്ചു. പെട്ടെന്നു് ചന്നൻ ഞെട്ടി കണ്ണു തുറന്നു. കറുത്തിരുണ്ട മേഘങ്ങഠം ചന്ദ്രനെ പൊത്തിപ്പിടിച്ചുകൊണ്ടു് ആകാശത്തെ ആകമാനം മറയ്ക്കുകയായിരുന്നു. മൺപൊടി പോലെ ഇരുട്ടു് കത്തിയിരുന്നു. ചന്നൻ എഴുന്നേററു് കട്ടിലിന്മേൽ ഇരുന്നു കാലുകൊണ്ട് തന്നെ ചെരുപ്പിടാൻ തുടങ്ങി.

വെളുത്ത പ്രകാശത്തിൻെറ ഒരു കമ്പിപോലെ പ്രഭാപൂരമായ മിന്നൽ ആകാശത്തിൽ കിടന്നു പുളഞ്ഞു. അടുത്ത നിമിഷം ഇടിവെട്ടുന്ന ശബ്ദം ഉയൻു. കുട്ടികഠം പേടിച്ചു കരഞ്ഞു. നായു്ക്കഠം കരയ്ക്കാൻ തുടങ്ങി. രാമരാമജപം ഉയൻു. ചന്നൻെറ കൺമുന്നിൽ ഇരുട്ടത്തു് പച്ചയും മഞ്ഞയും ചുവപ്പുമായ കമ്പികഠം അപ്പോഴും ഇളകുന്നുണ്ടായിരുന്നു. ശക്തിയായ ഒരു കാററു് കരുവേലവൃക്ഷത്തിൻെറ കൊമ്പുകളെ കെട്ടിപ്പുണൻു.

''ഇനീം തിരികെ പോണോ...''

ഇളയ പെൺകുട്ടിയെ മാറിൽ അടക്കിപ്പിടിച്ചു് ബചനോം ഭയന്നു് എഴുന്നേററു. ''കഷ്ടകാലം ഇന്നു് പിന്നാലെ കൂടിയിരിയ്ക്കുാണു്. എവിടെനിന്നാണു് ഇത്ര പെട്ടന്നു് വന്നെന്നു് അറില്ല.'' അവഠം ചിന്താഗ്രസ്തമായി ഉറച്ച സ്വരത്തിൽ ചന്നനോടു് പറഞ്ഞു ''ങളു് ഇപ്പൊ ഇരുന്നിരുന്നെന്താ ഓക്ക്ണെതു്. കട്ടിലുകഠം ഇനിം താഴെ ഇറക്കേണ്ടിവരും...''

''ഇനി എങ്ങനെ താഴെ ഇറക്കും?'' ചന്നൻെറ ശരീരം നൊമ്പരപ്പെടുന്നുണ്ടായിരുന്നു.

''ഇറക്കുന്നില്ലെങ്കിൽ പിന്നെന്തു ചെയ്യാനാ? കണ്ടില്ലെ? മഴക്കാറു പെയ്യാനായി തയ്യാറെടുത്തു നിക്കണതു. എണിക്കു്, വേഗം.''

ഒരു നാഴികമുമ്പു മഴക്കാറുണ്ടായിരുന്നില്ല. ഇവന്റെ...'' കട്ടിലിൽ എഴുന്നേററിരുന്നുകൊണ്ടു് കൂട്ടാ പറഞ്ഞു.

കാററു നിന്നു. കാർമേഘം തടിച്ചുകൂടിക്കൊണ്ടിരുന്നു. ഒരു നിമിഷം ആലോചിച്ചിട്ടു് ചന്നൻ പറഞ്ഞു: ''കുട്ട്യോളുടെ കട്ടിൽ അറപ്പുരയ്ക്കകത്തിട്ടു തരാം. നീ സിബോന്റെ കൂടെ താഴെ പൊയ്ക്കോളൂ. ഞാൻ ഇവിടെ.

കുറേശ്ശെ മഴത്തുള്ളികൾ വീഴാൻ തുടങ്ങി, ബചനോം ചിന്തയിൽ നിന്നുണർന്നുകൊണ്ടു് പറഞ്ഞു. ''തന്റെ ബുദ്ധി തിരിഞ്ഞിട്ടുണ്ടു്. എന്തൊന്നാ പറഞ്ഞതു്? അറപ്പുരേടെ കീഴെ ആരുടെയൊക്കെ കട്ടിൽ ഇടും? എണിററു് കട്ടിലുകൾ താഴെ ഇറക്കു്.''

''ശരി'' അയാൾ പരിക്ഷീണനായ സ്വരത്തിൽ മുറവിളിച്ചു.

ബചനോയും സിബോയും വേഗം വേഗം തുണികൾ ചുരുട്ടിക്കൂട്ടി കട്ടികളേയും എടുത്തു് താഴേക്കു് പോയി. ഉറക്കച്ചടവോടെ, ക്ഷീണത്തോടെ കോണിയുടെ പടവുകൾ തപ്പിത്തടഞ്ഞു് ഇറങ്ങാൻ തുടങ്ങി. ചന്നൻ കട്ടിലിന്റെ കാൽക്കൽ കിടന്ന വിരിപ്പു് പുതച്ചു് കിടന്നു് കൂർക്കംവലി തുടങ്ങി.

മഴത്തുള്ളികൾ വീണുകൊണ്ടിരുന്നു.

ഇന്നുറങ്ങാൻ സമ്മതിയ്ക്കൂല, ചന്നൻ.'' മഴത്തുള്ളികൾ കൊണ്ടു് ഉറങ്ങാനാവാതെ വിവശനായ കൂട്ടാ പറഞ്ഞു.

''നമുക്കു് കഷ്ടകാലമാണു്. പകലു് സ്വസ്ഥതയില്ല. രാത്രി ഉറക്കവുമില്ല'' ചന്നന്റെ കണ്ണുകളിൽ കിരുകിരുപ്പുണ്ടായി. ഗ്രാമത്തെ ചതുർവേദികൾ കൊള്ളയടിക്കുകയാണു്.'' ചീനക്കാരുടെ കോളനിയിൽ വെളിച്ചം കണ്ടിട്ടു് കുട്ടേ ഇർഷ്യാപൂർവ്വം പറഞ്ഞു.

''ദൈവത്തിന്റെ ശക്തിയാണു് ഭായീ...'' ചന്നൻ അലസതയോടെ നെടുവീർപ്പിട്ടു. വീട്ടുവേലയുടെ ക്ഷീണം വളരെ മോശമാണു് കൂട്ടാ. ഇനി എത്രനേരംണ്ടു് രാത്രി?''

''ഇനീം ഒരുപാടു് നേരണ്ടു്.''

''മഴക്കാറുകൊണ്ടു് നേരം അറിയാൻ കഴിയാത്തതെങ്ങാനുമാണോ?''

''അല്ലല്ലോ. ഇപ്പോ കഷ്ടിച്ച് അർദ്ധരാത്രിയായിക്കാണും. ഇപ്പോ നക്ഷത്രം പോലും വെളിയ്ക്ക വന്നിട്ടുണ്ടാവില്ല. ഒന്നാമത്ത് മഴക്കാറുകൊണ്ട് കാണാൻ പററുന്നില്ല. നിനക്ക കന്നാലികളെ തീററാൻ പോകാനുണ്ടാവും.''

''ഓ''

''ഇപ്പോഠം കിടന്നോള...ഇനിയും വളരെനേരംണ്ട്. ഒരു മണിക്കൂർ വിശ്രമമെങ്കിലും വേണം മനുഷ്യന്''

''ഓ ജാട്ടിന് വിശ്രമമെവിടെ?''

''ഉറങ്ങ്. നീ പറഞ്ഞത്ത് ശരിയാണ്.'' കദ്ദാ ഉപദേശിച്ചിട്ട് മൌനം അവലംബിച്ചു.

ചെറിയ തുള്ളികഠം ക്രമേണ വദ്ധിച്ചുവന്നു. പരന്നുകിടന്ന കാർമേഘക്കൂട്ടത്തിനു കീഴെ ശാഠ്യം പിടിച്ചു നിന്നിരുന്ന ഉഷ്ണത്തെ കാററിൻെറ മൃദുവായ അലകഠം പിച്ചിച്ചീന്തി. ചന്നനും കദ്ദയും തമ്മിലുള്ള സംഭാഷണം സുഖകരമായ ഉറക്കത്തിൻെറ തിരകളിൽ ആഴ്ന്നുപോയി. സംശയരഹിതനായ ചന്നൻെറ കണ്ണുകഠം അടഞ്ഞിരുന്നു. പക്ഷെ അവൻെറ മനസ്സിൽ ഒരു പുതിയ ഭയം നാമ്പിട്ടിരുന്നു. ഇങ്ങനെ കിടന്നുകൊണ്ടിരിക്കുമ്പോഠം തന്നെ നേരം വെളുത്താലോ. ഉറങ്ങുമ്പോഠം നടവഴിയിലെ ശബ്ദം കേഠക്കാൻ വേണ്ടി അയാഠം ചെവി കൂർപ്പിച്ചു. മഴകൊണ്ടുള്ള ദുരിതവും സന്ധികളിലെ വേദനയുമൊക്കെ കൂടി കദ്ദയുടെ വാക്കുകഠം മറന്നു് വയലിലേയ്ക്ക നടന്നപ്പോഠം പ്രഭാതം പൊട്ടിവിരിയുകയായിരുന്നു. സമീപവാസികളുടെ വയലുകളിലെ ധാന്യച്ചെടികഠം മുളച്ചുനിന്ന് കാററിൽ വിറയ്ക്കുന്നുണ്ടായിരുന്നു. പയറിൻെറയും, ഉഴുന്നിൻെറ മുതിരയുടെയും, പരിപ്പിൻേറയും ചെടികഠം ചെവി കൂർപ്പിച്ചു നിന്നു. മണികളുടെ മുഴക്കത്തിനൊത്ത് മിജിൻെറ[1] വായന ഉച്ചത്തിൽ ഉയന്നു വരുന്നുണ്ടായിരുന്നു...

അയാഠം ഞെട്ടി ഉണന്നു. അറപ്പുരമേൽ ഇരുട്ടത്ത് കോഴി ബാങ്കു വിളിയ്ക്കുന്നുണ്ടായിരുന്നു. നടവഴിയിലൂടെ കടന്നുപോയ്ക്കൊണ്ടിരുന്ന കാളകളുടെ കണ്ഠമണിയുടെ നാദം ഉയന്നു.

1 പഞ്ചാബിലെ പ്രശസ്തമായ പ്രേമകാവ്യം, മിർജസാഹിബാം.

മഴക്കാററിൻെറ പിന്നിലൂടെ പ്രഭാതരശ്മികരം പൊട്ടിവിരി യാൻ തുടങ്ങുകയായിരുന്നു. മുററത്തു് നിന്നു് കാളയെ അഴി ച്ചു് ചന്നൻ ഡിപ്പോയിലേക്ക പോകാൻ തുടങ്ങിയപ്പോരം പ റഞ്ഞു: സിബോൻെറ കയ്യിൽ ഏളപ്പം ക്ഷേണം കൊടുത്തു് അയച്ചോള. ചായ അല്പം കടുപ്പത്തിലുണ്ടാക്കിക്കോള...'' അ യാളുടെ ശബ്ദം പൊട്ടിയ മുളയുടേതുപോലെയായിരുന്നു.

# കൃപാണങ്ങളുടെ കാലം

എരിയുന്ന കരിനിറച്ച ഉലയിലേയ്ക്കു കുനിഞ്ഞുനോക്കിക്കൊണ്ടിരുന്ന കൊല്ലൻ ദീനായുടെ ഉരുക്കു ശരീരത്തിന്നു് ഓട്ടിന്റെ തിളക്കമുണ്ടായിരുന്നു. ഓട്ടിൽ വാർത്തെടുത്ത ഒരു ശക്തനായ ജോലിക്കാരനാണയാളെന്നു തോന്നിച്ചു. കൊഴുത്ത മുഷ്ടികൊണ്ടു് അയാൾ ചുററികയെടുത്തു് ഓങ്ങിയപ്പോൾ അദ്ധ്വാനിക്കുന്ന അയാളുടെ ശരീരത്തിലെ മാംസപേശികൾ തെളിഞ്ഞു. അടകല്ലിൽവച്ചു ജ്വലിക്കുന്ന ലോഹകഷണത്തിന്മേൽ ഭയങ്കരമായ ഒരു അടി വീണു.

അടിയുടെ ശബ്ദം തുടച്ചയായി മുഴങ്ങി. ആപൽഗ്രസ്തമായ ലോകത്തിന്റെ ഒരു കാര്യവും അറിയാൻ കഴിയാത്തവിധം ദീനാവേലയിൽ മുഴുകിയിരുന്നു. ഭാദ്രപമാസത്തിലെ എരിയുന്ന വെയിൽ ജാലകത്തിലൂടെ കൈനീട്ടി അയാളുടെ അസ്ഥികളെ നക്കിത്തുടങ്ങി. അപ്പോൾ അയാൾക്കു് ബോധം വന്നു. സങ്കോചപൂർവ്വം അയാൾ ജാലകത്തിലൂടെ വെളിയിലേയ്ക്കുനോക്കി. സൂര്യൻ ഉച്ചിയ്ക്കു മുകളിലായിരുന്നു. ഇത്ര പെട്ടെന്നു് ഉച്ചയായിരിക്കുന്നു. ഇതുവരെ അയാളുടെ ജോലി പകുതിപോലും ആയിട്ടില്ല. വെയിലിന്റെ ചൂടിൽനിന്നു് രക്ഷപ്പെടാൻ അയാൾ ജനൽ ബന്ധിച്ചു. പക്ഷേ, ജനൽ അടച്ചപ്പോൾ അയാൾക്കു ശ്വാസംമുട്ടി. നെററിവിയർപ്പുതുള്ളികൾകൊണ്ടു് നിറഞ്ഞു. രാത്രി നല്ല മഴയുണ്ടായിരുന്നു. ആകാശത്തുനിന്നു് വെള്ളച്ചാലുകൾ ഒഴുകുകയായിരുന്നു. മഴ കാലത്തും ചാറിക്കൊണ്ടിരുന്നു. പക്ഷേ, സൂര്യൻ ഉദിച്ചതിന്നുശേഷം ഉഷ്ണം വർദ്ധിച്ചു. അയാൾ ജനൽ തുറന്നു. വീണ്ടും ഉലയിലേയ്ക്കു കുനിഞ്ഞു. വിയപ്പ്് അയാളുടെ ചെവിയിലൂടെ പുറത്തു് ധാരസൃഷ്ടിച്ചുകൊണ്ടു് ഇററിററു വീഴുകയായിരുന്നു. ചുരുട്ടിയ കൈത്തലംകൊണ്ടു് അയാൾ തന്റെ നെററിത്തടത്തിലെ വിയപ്പു് തുടച്ചെറിഞ്ഞു. ഉലയ്ക്കുകത്തു് വലിയ വിയപ്പുതുള്ളികൾ ഇററു വീണു. 'ശ്ശൂ' എന്ന ശബ്ദം ഉയർന്നു

ക്ഷണനേരത്തേയ്ക്കു്, ഒരു പക്ഷേ, ഒരു കരിക്കംഷണത്തിന്റെ ജീവിതം കുറച്ചു് ലഘുവായി.

വെയിലിന്റെയും ഉലയുടേയും യോജിച്ചുള്ള എരിപൊരി കൊള്ളുന്ന ചൂടു് അയാൾക്കു് അസഹ്യമായ ഉഷ്ണമുണ്ടാക്കിത്തീർത്തു. ഈ തീയു് അയാളുടെ രക്തത്തിൽ വ്യാപിച്ചു എന്നു്, ഈ ഉഷ്ണം അയാളുടെ അസ്ഥികളിലെ മജ്ജയെ കൊല്ലുകയാണെന്നു് അറിയാമായിരുന്നു. ഉലയുടെ തീക്ഷ്ണമായ തീജ്വാല അയാളുടെ കണ്ണുകളിൽ വെള്ളം നിറച്ചു. തന്റെ ശരീരത്തിലെ രോമരോമാന്തരം ഓരോ തിരിയായി അയാൾക്കു തോന്നുകയായിരുന്നു. ഇപ്പോൾ ഒരു തിരിയിൽ തീ പിടിക്കുമെന്നും അയാളുടെ ശരീരം ഏതോ ഒരു ശലഭത്തെ പോലെ 'ടപ്പോ' എന്നു് പൊട്ടിപോകുമെന്നു് അയാൾ വിചാരിക്കുകയായിരുന്നു.

അസ്വസ്ഥനായി അയാൾ ഉലയ്ക്കടുത്തുനിന്നെഴുന്നേററു് ജനല്ക്കൽപോയിനിന്നു. വെളിയ്ക്കു് ആകാശം മുഴുവൻ ഭാദ്രപമാസത്തിലെ കത്തുന്ന വെയിലുകൊണ്ടു നിറഞ്ഞിരുന്നു. വെയിൽ ഏററു ശീലമില്ലാതിരുന്നതുകൊണ്ടു് കണ്ണുകൾ മഞ്ചിപോയി. കണ്ണുതെളിഞ്ഞപ്പോൾ, മുന്നിൽ ദൂരെ ദൂരെ വരെ പരന്നുകിടന്ന വയലുകൾക്കു് നേരെ, ചക്രവാളത്തെ ചായം തേയ്ക്കുന്ന വെള്ളി രേഖകൾപോലെ വയലുകൾക്കു നടുവിലുണ്ടായിരുന്ന വെളുത്ത വരമ്പുകൾക്കുനേരെ, നോക്കി. കരിമ്പിൻ തോട്ടത്തിന്നു് ഇടതുവശം പരുത്തിത്തോട്ടമായിരുന്നു. അവിടവിടെ കരിമ്പിൻ തോട്ടങ്ങളിലെ വെള്ളം വെള്ളിപോലെ വെട്ടിത്തിളങ്ങി. ഇടത്തുവശത്തുള്ള വയലുകൾ ഉഴുതുമറിച്ചിട്ടു് *നിരപ്പുതടി ഓടിച്ചിരുന്നു. ആ വയലുകൾ വിതയ്ക്കലിനെ പ്രതീക്ഷിച്ചുകിടക്കുകയാണു്. പുതുമഴയിൽ കുളിച്ച ഭൂമിയുടെ സുഗന്ധം അയാൾക്കു് പ്രിയംകരമായി തോന്നി. ആകസ്മികമായി അയാളുടെ മനസ്സിൽ ഒരു വേദന നാമ്പിട്ടു. തുറന്നിട്ട ജാലകത്തിലൂം, പുറത്തുകടക്കാൻ ആയാൾ ആഗ്രഹിച്ചു. വയലുകളിൽ കിടന്നുരുളുക. രോമരോമാന്തരം വയലിലെ ഈറപ്പം നിറഞ്ഞ പൊടിനിറക്കുക.

---

* മൺകട്ടകൾ ഉടയ്ക്കാൻ കൃഷ്കരുപയോഗിക്കുന്ന ഉപകരണം.

അയാറംക്ക ഭൂമിയോടു് ഇഷ്ടമായിരുന്നു. വിത സമയത്തും കൊയ്ത്തുകാലത്തും അയാളുടെ രക്തം ചൂടുപിടിച്ചിരുന്നു. അസ്ഥികറം വികസിക്കം. അയാറം ഗ്രാമത്തിലെ കൊല്ലപ്പണിക്കാരനാണു്. പക്ഷേ ഗ്രാമത്തിൽ കൊല്ലപ്പണിക്കാരന് എന്തുമാത്രം ജോലി ഉണ്ടാവാനാണു്. അതുകൊണ്ടു് കൂടുതൽ സമയം അയാറം വയലിൽ കൃഷ്കരെ സഹായിച്ചു. അയാളെപോലെ കൊയ്ത്തു നടത്താൻ അടുത്ത ഗ്രാമങ്ങളിലെങ്ങും ആരുമുണ്ടായിരുന്നില്ല. അയാളെപ്പോലെ ചുമടെടുക്കാൻ മററാക്കം കഴിഞ്ഞിരുന്നില്ല. പെട്ടെന്നു് അയാളുടെ കൈ അരിവാറം എടുക്കുന്നതുപോലെ ഉയൻന്നു.

അരിവാളുകളും, കൊയ്ത്തും, നിലാവെളിച്ചത്തിൽ തലയാട്ടുന്ന കരിമ്പിൻ തോട്ടങ്ങളും, മൈലുകറംക്കപ്പുറംവരെ എത്തുന്ന സ്വർണ്ണനിറമായ ഇലകളുടെ 'സർ സർ' ശബ്ദവും, ഭൂമിയുടെ ഗർഭത്തിൽനിന്നുയരുന്ന പാട്ടുകളുടെ നാദവും അയാറംക്കു് ഓമ്മവന്നു പിറകിൽ ഒരു ഉല എരിയുന്നുണ്ടെന്നും, കഴിഞ്ഞ ഇരുപതു് ദിവസങ്ങളായി താൻ വാളുകളും, മഴുവും കുന്തങ്ങളും അല്ലാതെ മററൊന്നും ഉണ്ടാക്കിയിട്ടില്ലെന്ന കാര്യവും അയാറം മറന്നുപോയി. അരിവാളിൻേറയും കറിക്കത്തിയുടേയും കാലം കടന്നുപൊയ്ക്കഴിഞ്ഞു. ഇതു് വാളിൻേറയും കുന്തത്തിൻെറ കാലമാണു്. ഇക്കുറി കൊയ്ത്തുനടന്നതു് എങ്ങിനെയാണു്? ഗോതമ്പു് വിളവുകറം കൊയ്യുന്നതിന്നു പകരം വിതയ്ക്കുന്നവരും കൊയ്യുന്നവരും സ്വയം അരിഞ്ഞുതള്ളപ്പെട്ടു.

എന്തൊരാപത്താണു് താൻ തൻെറ തലയിലേററിയതു് എന്നയാറം ആലോചിക്കുകയായിരുന്നു. പിടലിയ്ക്കെന്തൊരു കഷ്ടപ്പാടാണു് വലിച്ചുവച്ചതെന്നു്. പുതുതായി ഉണ്ടാക്കിയ പാക്കിസ്ഥാനിലെ എല്ലാ പടയാളികറംക്കും വേണ്ടി ആയുധം ഉണ്ടാക്കാനുള്ള ചുമതല അയാളുടെ തലയിലാണെന്നു് തോന്നിയ്ക്കുമാറു് അയാറം ജോലിയിൽ പരിസരം മറന്നു് മുഴുകി. പാക്കിസ്ഥാൻ രൂപീകൃതമായി കഴിഞ്ഞിരുന്നു. പക്ഷേ, പാക്കിസ്ഥാൻെറ പൂത്തീകരണത്തിനായി പാക്കിസ്ഥാനിൽ വസിക്കുന്ന ഹിന്ദുക്കളുടേയും സിക്കുകാരുടേയും വഴക്കു് അവ

സാനിപ്പിക്കേണ്ടത്തു് ആവശ്യമായിരുന്നു. മീനാസ്സു് എന്തി നാണു് എന്നു് മനസ്സിലായില്ലെങ്കിലും എല്ലാവരും ഇതുതന്നെ പറകയായിരുന്നു. ഗ്രാമത്തലവൻ മുതല്ക്കു്, ജാമാ മസ്ജി ദിലെ ഹാജിയാർ വരെ ഇതുതന്നെ പറഞ്ഞുകൊണ്ടിരുന്നു. അയാളുടെ ഉല എരിഞ്ഞുകൊണ്ടേ ഇരുന്നാലേ, വാളുകളുടേ യും കുന്തങ്ങളുടേയും മുനകളിൽ മരണത്തിൻെറ പ്രകാശം ഒഴു കിക്കൊണ്ടിരുന്നാലെ ഈ ജിഹാദു് സഫലമാകൂ.

അയാൾ തിരിഞ്ഞുനോക്കി. കൽക്കരിയിൽ വച്ചിരുന്ന ഇരുമ്പു കഷണങ്ങളുടെ നിറം തീക്കനലുകളേക്കാൾ ചുവന്നു. അതുകണ്ടപ്പോൾതന്നെ അയാൾക്കു തലചുററി. അയാൾ തൻെറ വയറു് അമർത്തിതടവി എന്തോ ചൂടുള്ള കുത്ത സാധനം അയാളുടെ വയറു് കരളുകയായിരുന്നു. വിശപ്പുണ്ടെന്നു് പെ ട്ടെന്നയാൾ ഓർത്തു. രാവിലെ മുതൽ ഒരു കവിൾ വെള്ളം കുടിച്ചതല്ല. വിശപ്പു് അയാളുടെ വയറിനെ എരിക്കുകയാ യിരുന്നു. കുടലിനെ പൊരിക്കുകയായിരുന്നു. ചുണ്ടു് തടി പോലെ ഉണങ്ങി വരണ്ടു.

അയാൾ വീട്ടിനുള്ളിലേയ്ക്കു് എത്തിനോക്കി ഉച്ചത്തിൽ വിളിച്ചു പറഞ്ഞു.

''ബഷീറിൻറുമ്മ, ബെള്ളം കൊടു്.''

ഏതാണ്ടു് നാല്പത്തഞ്ചു വയസ്സുള്ള ഒരു സ്ത്രീ ഓട്ടുഗ്ലാസിൽ വെള്ളം കൊണ്ടുവന്നു. അവരുടെ മൂക്കിൽ മൂക്കുകുത്തി ഉണ്ടാ യിരുന്നു. ചെവികളിൽ വെള്ളിയുടെ ഏലസ്സുകൾ ഇളകുന്നു ണ്ടായിരുന്നു. അവർ ദാഹിച്ചു കിതയ്ക്കുന്ന തൻെറ കെട്ടിയ വൻെറ മുഖത്തേയ്ക്കു നോക്കി. രാവിലെ മുതൽ രണ്ടു മൂന്നു തവണ വന്നു് അവർ ഊണു കഴിക്കുന്ന കാര്യത്തെപററി ചോ ദിച്ചു. പക്ഷേ ദീനാ അവരുടെ വാക്കുകൾ ശ്രദ്ധിച്ചതുപോലു മില്ല. ഉല ഊതിക്കൊണ്ടേ ഇരുന്നു. പിന്നെ ഇപ്പോഴെങ്ങി നെ പെട്ടെന്നയാൾക്കു് വിശപ്പിനേയും ദാഹത്തിനേയുംപററി ഓർമ്മയുണ്ടായി? പെൺപിറന്നോർ ഉലയുടെ നരകംപിടിച്ച തീയിലേയ്ക്കു നോക്കി. കറുത്ത കഷ്ണംപോലെ നിലത്തു ചി തറിക്കിടക്കുന്ന ഇരുമ്പു കഷണങ്ങളിലേയ്ക്കു നോക്കി. മൂല

യിൽ കിടന്ന കളങ്കിതമായ വാളുകളുടേയും, കുന്തങ്ങളുടേയും കൂനയിലേയ്ക്കു നോക്കി. തിരിച്ചറിഞ്ഞിട്ടില്ലാത്തതുപോലെ എത്രയോ നേരം അവർ തന്റെ കെട്ടിയവന്റെ മുഖത്തു് അന്വേഷണഭാവത്തിൽ നോക്കിക്കൊണ്ടിരുന്നു.

വെള്ളം ദീനാ ഒരൊററ വലിക്കു കുടിച്ചുതീർത്തു.

''ഇഞ്ഞീം,'' കിതക്കുന്ന ശബ്ദത്തിൽ അയാൾ ആവശ്യപ്പെട്ടു. പെൺപിറന്നോർ ഒരു ഗ്ലാസ്സു് വെള്ളംകൂടി കൊണ്ടുവന്നുകൊടുത്തിട്ടു് അയാൾ കുടിക്കുന്നതു് നോക്കിനിന്നു.

''മതി'' ദീനാ പറഞ്ഞു. അയാളുടെ വയറിലും നെററിയിലും വലിഞ്ഞു മുറുകിനിന്ന ഞരമ്പുകൾ അയഞ്ഞു. കിതപ്പു് കുറഞ്ഞു. പക്ഷേ അതേ ക്ഷണത്തിൽ അയാളുടെ മുഖത്തു് ഒരു അസ്വാസ്ഥ്യത നിഴലിച്ചു.

''ഞമ്മടെ നേരേ ജ്ജെന്തിനിങ്ങനെ നോക്കണു്. ജ്ജെന്താണു് വർത്താനം പറ്യാത്തേ? ദൂരെ മാറ്യെന്തിനേ നില്ക്കണേ? ഞമ്മക്കു പ്ലേഗു പിടിച്ചപോലെ.'' അയാൾ ചോദിച്ചു.

കെട്ടിയവൾ ഒന്നും മിണ്ടാതെ അകത്തുപോയി ഭക്ഷണം കൊണ്ടുവന്നു.

''ഞമ്മള നെൻറടുത്തില്ലേ, ന്താ മുണ്ടാത്തേ?'' അയാൾ അവരുടെ ചുമലിൽ പിടിച്ചുകുലുക്കി. ''വായിൻറുള്ളിൽ പഴംണ്ടോ?''

കെട്ടിയവൾ അപ്പോഴും നിശ്ശബ്ദയായിരുന്നു.

ദീന ഒരു ചപ്പാത്തി ചുരുട്ടി വലിയ വലിയ കഷണങ്ങളായി മുറിച്ചു് വിഴുങ്ങി. തൊണ്ടയിൽ നിന്നിറങ്ങാതായപ്പോൾ വെള്ളം കുടിച്ചു. എന്നിട്ടു് ചപ്പാത്തി പാത്രം തള്ളിനീക്കി.

''മുണ്ടൂലേ. നോക്ക്വന്നേ. ഞമ്മളെ ജിന്നു പിടിച്ചപോലെ.''

''അള്ളാൻെറ കൃപയാൽ അതു് ബേണ്ട. പക്ഷേ ഞമ്മക്കങ്ങിനേണു് തോന്നു്ണതു്.''

ദീനയുടെ മുഖത്തു് അമ്പരപ്പുണ്ടായി. ബഷീറിന്റെ അമ്മ സംസാരിക്കുമെന്നോ, ഇത്രയും ദിവസങ്ങളിലെ കഠിനമൗനം

ഇത്രപെട്ടെന്നു് അവസാനിപ്പിക്കുമെന്നോ അയാറംക്കു് ഉറപ്പി ല്ലായിരുന്നു.

കുറച്ചുനേരത്തേയ്ക്കു് അയാറംക്കു് അമ്പരപ്പു് വിട്ടുമാറിയില്ല. ആ ആലസ്യം വിട്ടുമാറിയപ്പോറം അയാറം പറഞ്ഞു.

''ജ്ജെന്താ പറണ്ണ്ന്നു് ഞമ്മക്കറീം. പച്ചേ, ഞമ്മളെന്തു ശെയ്യും? നെന്റെ മോൻ തന്ന്യാ ഞമ്മളെ ബെശമിപ്പിക്കുന്നേ. ബശീറിപ്പ ബന്ന പഗണം് നാളെ ബയ്യുബം അയ്മ്പതു് പി സ്റ്റ്ലാത്തി തയ്യാറു ബേണംന്ന്. ഒഴികഴിബു് പറഞ്ഞാച്ചാൽ അബൻ ഞമ്മട തലങ്ങി പറിക്കും. ജ്ജു് ഹത്തുമിത്തും പറ്ണ്ണ്. അബരുപറ്ണത്തു് ഞമ്മള് കേട്ടില്ലാപ്പാ ഞമ്മളെ അരിഞ്ഞു തുണ്ടം തുണ്ടാക്കും, ഞമ്മള് കാലിയാവും.''

''അബൻ ഞങ്ടെ മോനേ, വേറേ വല്ലോരിന്റേം?'' ബഷീ റിന്റെ തള്ള ചോദിച്ചു. പെട്ടെന്നു് ഈ ചോദ്യത്തിന്റെ വ്യംഗ്യാത്ഥത്തിൽ അവർ ലജ്ജിച്ചു.

''ഞമ്മടയ്ത്ര തന്നെ,'' വിഡ്ഢിയെപ്പോലെ ദീനാ പറഞ്ഞു.

''പിന്നെ അബൻ ഞങ്ളെ പേടിയ്ക്കുണാ, ങ്ങളബന പേടി യ്ക്ക്ണാ?''

''നെനക്കു് വാശകമടിക്കാൻ എളുപ്പ്ണ്ട്. നെന്റെ മ ഹൻ എന്തൊരു രാക്ഷസനാണെറീല്ലാത്തപോലെ. അബ ൻറക്കെ കണ്ണു തുറക്കാൻ ഞമ്മക്കു് ശക്തീണ്ടു്. പക്ഷേങ്കി അബനൊക്കെ ഞമ്മള ജീബനോടേ, തൊലീരിക്കുലേ?''

''അബൻ ഞമ്മടേം മോനാണു്.'' തള്ളയുടെ സ്വരത്തിൽ കുറെ വാത്സല്യം വന്നു. ''എപ്പോളും, എങ്ങിനേം ഞമ്മള ക്കൊല്ലാൻ വര്ന്നതും, തട്ടിക്കേറ്ണതും ങ്ങള് കണ്ടിട്ടില്ലേ? എന്നാലും ഞമ്മളബന്നു് പിസ്റ്റ്ലാത്തി ഉണ്ടാക്കി നടക്ക്ണില്ല.''

''ആനെന്താ, ഞമ്മള് പിസ്റ്റ്ലാത്ത്യല്ലേണ്ടാക്ക്ണുള്ള. ആളോ 'ളെ കശണിക്കാൻ പോണില്ലാലോ.''

''ഇദു് കൊല്ല്ണതിനേക്കാ ചീത്തേണ്. കൊല്ലുന്നോർ ഒന്നോ രണ്ടോ, കൂടിപ്പോയാൽ അഞ്ചെണ്ണത്തിനെ കൊല്ലാ രിക്കും. ങ്ങ്ട കൈക്കൊണ്ടാണ്ടാക്കണ പിസ്റ്റ്ലാത്തികൊണ്ടു് നൂറുകണക്കിനാളോളെ കൊല്ലും.

ദീനയുടെ നട്ടെല്ല് വിറച്ചു. രോമരോമാന്തരം ഇളകി. വളരെ നേരത്തേയ്ക്ക് അയാൾക്ക് ഒന്നും സംസാരിക്കാൻ കഴിഞ്ഞില്ല. സംസാരിക്കാറായപ്പോൾ അയാൾ പറഞ്ഞു.

''ഞമ്മളോടാണ് പ്രസംഗം. സൊന്തം മോനെ നേതാവാകാൻ പോണതിന്ന തടയല്ല. ഒററരാത്രീൽ ഈ രണ്ട് ഗ്രാമങ്ങളാ ചുട്ടകരിക്കണെത്.''

''ഞമ്മള പറഞ്ഞ്ത് അബൻ കേക്കോ, അതോങ്ങ്ളോ?'' തള്ളയുടെ ഉച്ചാരണം വീണ്ടും വാത്സല്യപൂർവ്വകമായി, ''ആരോടെങ്കിലും ഏതെങ്കിലും പറയാൻ ഞമ്മക്കെന്താ യോഗ്യത? ഓരോരുത്തരും അബരോരിൻെറ കുററം കണ്ട മറുപടി പറയും. ബല്ലോം പറയാൻ ഞമ്മക്കെന്താവിശം?''

കുറെനേരം രണ്ടുപേരും നിലത്തു വിരിച്ച ജമുക്കാളത്തിലേയ്ക്ക മിഴിച്ചുനോക്കി ഇരുന്നു.

''ങ്ങ്ളെന്താ റൊട്ടി തിന്നാത്തേ? ബിശപ്പോണ്ട് ബയറു ബരളണ്ടോ?''

തള്ള ചപ്പാത്തിപാത്രം അയാളുടെ മുന്നിലേയ്ക്ക നീക്കിവച്ചു കൊടുത്തിട്ട പറഞ്ഞു.

വെളിയിലെ കതകിനടുത്ത് എന്തോ അനങ്ങുന്ന ശബ്ദം കേട്ടു. ദീനാ ഞെട്ടി. എന്നിട്ട് പരിഭ്രമത്തോടെ എണീററു. ബഷീറോ അവൻെറ കൂട്ടുകാരോ ഒഴികെ മററാരും ആവാൻ വഴിയില്ലെന്ന് അയാൾക്കറിയാമായിരുന്നു. അവൻ അയാളെ ഓർമ്മിപ്പിക്കാൻ വന്നതാകണം. ഓടാമ്പലിൽ വച്ച അയാളുടെ കൈ വിറക്കാൻ തുടങ്ങി. അയാൾ ഉലയിലേയ്ക്കു നോക്കി. ഉല 'കിരുകിരെ' എന്നെരിയുന്നുണ്ടായിരുന്നു. എല്ലാ സാധനങ്ങളും ശരിയായി. അയാൾ ഓടാമ്പൽ തുറന്നു. ശ്രാവണ ഭാദ്രപമാസത്തിലെ മഴകൊണ്ട് ഉറച്ച വിജാകിരികൾ കിറുകിറുത്തു.

ദീനാ പേടിച്ച് അകത്തേയ്ക്കോടി. ഉലയിൽ തട്ടി വീഴാൻ തുടങ്ങി. അയാളുടെ കെട്ടിയവളുടെ മുഖം പഞ്ഞിത്തിരിപോലെ വെളുത്തു. അവരുടെ വായിൽനിന്ന് അനിയന്ത്രിതമായി എന്തോ ഒരു ശബ്ദം പുറപ്പെട്ടു. വാതുക്കൽ ഠാക്കൂറ

ന്മാരുടെ കുടുംബത്തിലെ അന്തർജ്ജനം നിന്നിരുന്നു! മഞ്ഞൾ പോലെ വിളത്തനിറമുള്ള അവരുടെ മുഖത്തു് ചുളികൾ വീണിരുന്നു. നരച്ച തലവിറച്ചു. ദീനായും ബീബിയും പേടിയോടെ കിഴവിയുടെ മുഖത്തേയ്ക്കു തുറിച്ചുനോക്കി. അവർ ജീവനുള്ളതുപോലെ തോന്നിച്ചു. പക്ഷേ കിഴവി പ്രേതം പോലെ ആയിത്തീന്നിരുന്നു.

ഒടുവിൽ ദീനായുടെ കെട്ടിയവൾ ധൈര്യം സംഭരിച്ചുകൊണ്ടു് പറഞ്ഞു:

''കൊച്ചമ്മ തമ്പ്രാട്ടി ഇപ്പോഴും ജീവിച്ചിരിയ്ക്കുന്നുണ്ടോ?''

കിഴവി മറുപടി ഒന്നും പറഞ്ഞില്ല. അവൾക്കു് ചെവി അല്പം പിറകോട്ടാണെന്നു് ദീനായുടെ കെട്ടിയവൾക്കു് അപ്പോൾ ഓമ്മവന്നു. മരിച്ചിട്ടും ഒരുപക്ഷേ, അവരുടെ ബധിരത മാറിയില്ല. കിഴവിയുടെ അടുത്തുവന്നിട്ടു് അവർ ചോദ്യം ആവത്തിച്ചു.

കാര്യം മനസ്സിലായപ്പോൾ കിഴവിയുടെ കണ്ണുകൾ പ്രകാശിച്ചു.

''നെനക്കു കണ്ടൂടെ ഞാൻ ജീവിച്ചിരിയ്ക്കുന്ന്യാണെന്നു്? ഏഴു ദെവസായി നിയ്ക്കു് പനിയാണു്. മുറിക്കകത്തുകിടന്നു് ഞാൻ പൊരിയേണു്. ആരും ഒരു തുള്ളിവെള്ളംപോലും തന്നില്ല. വളരെ നാളായി തുളസി വെളീപോയീരിയ്ക്കേണു്. അവനില്ലാത്തപ്പോത്തന്നെ ഞാൻ ചത്തുപോയേക്കും. മനുഷ്യന്റെ കാര്യം ന്താ പറയാ? ഇന്നെന്റെ പനി അല്പം കറഞ്ഞു. എണീററു നടക്കാമായിരുന്നിട്ടല്ല, ധൈര്യം പിടിച്ചു വന്നേണു്. നിങ്ങളെന്താ ഇങ്ങനെ പൃച്ചും പൃച്ചും നിക്കണേ?''

കിഴവി വിയർപ്പിൽ കളിച്ചു. അവർക്കു ശ്വാസം മുട്ടുകയായിരുന്നു.

' അവർ ജമുക്കാളത്തിൽ ഇരുപ്പായി. അവരുടെ കണ്ണുകളിലെ കൃഷ്ണമണികൾ നിർജ്ജീവങ്ങളാവുകയായിരുന്നു. ഓരോ ശ്വാസവും അവസാനത്തേതാണെന്നു തോന്നിച്ചു.

ദീനായും കെട്ടിയവളും അസാധാരണമായ ആശ്വാസത്തോടെ അന്യോന്യം നോക്കി. അതു് അന്തർജ്ജനമായിരുന്നുവെ

ന്നുള്ളതു് സത്യംതന്നെയാണു്. അന്തർജ്ജനത്തിന്റെ പ്രേത മല്ല. സുഖക്കേട് ഗ്രാമത്തിലെ ആളുകൾക്കുണ്ടായ അനു ഭവത്തിൽ നിന്നും അവരെ രക്ഷപ്പെടുത്തി. ബധിരത മിനി യാന്ന രാത്രിയിലുണ്ടായ ആ ശോകനാടകത്തിന്റെ എ ള്ളോളം പോലും അവരുടെ കാതിലേക്കുടെത്തിയില്ല. തന്റെ ഗ്രാമത്തിൽ പകിസ്ഥാൻ വന്നുവെന്നും, ഗ്രാമത്തിലെ ഹിന്ദു-സിക്ക ജനങ്ങളിൽ, അക്രമികൾ പിടിച്ചെടുത്ത ചില പെൺ കുട്ടികളൊഴികെ, ആരും ജീവനോടെ ശേഷിച്ചിട്ടില്ലെന്നും ഉ ള്ള കാര്യം അവക്കറിയില്ലായിരുന്നു.

''എന്റെ ആടിനെ ഇവിടെങ്ങാനും കണ്ടോ?'' അന്തർജ്ജ നം പൊടുന്നനെ ചോദ്യമായി.

''ആടോ?'' ദീനാ ഓക്കുകയായിരുന്നു. ആ ദിവസങ്ങളിൽ അക്രമിസംഘങ്ങൾ കൊന്നിട്ട കന്നുകാലികളെ വേവിച്ചു തി ന്നു്, അതു് ദഹിച്ചു കഴിഞ്ഞുകാണും. ഇപ്പോൾ അന്തർജ്ജനം ആടിനെ അന്വേഷിക്കുന്നു!

''എവ്ടപ്പോയടക്കണെന്നു് അറീല'', കിഴവി തുടർന്നു. ''അതു ചുററല്ല കാര്യോണു്. എനിക്ക എണീററിരിക്കാൻ വയ്യ. ഞാനെവ്ടപ്പോയന്വേഷിക്കും. പിന്നെ ഞാനങ്ങട് ചെന്നാൽ പിടിക്കാനതു നിന്നരേ്വാ? ഈശ്വരൻനെന്നെ അ നുഗ്രഹിക്കട്ടെ, എവ്ടെങ്കിലും കണ്ടാലൊന്നു പിടിച്ചോളാ, ചുററലുകാരിയെ. ദൂരെയെങ്ങാനും പോകാണ്ടിരിയ്ക്കട്ടെന്നാ എന്റെ ഒരാശ.''

ഞട്ട ആട് എങ്ങൂല്ല്യ, തള്ളേ. അതു ആളോൾടെ വയ ററിലായ്പ്പോയി,'' ദീനാ പറഞ്ഞു: അതിനെ തിന്നു് ആ ളോൾ എമ്പക്കം വിട്ണു.''

പക്ഷേ, തള്ള ഒന്നും കേട്ടില്ല. ദീനാ ഉച്ചത്തിൽ ആവർത്തി ക്കാൻ ആരംഭിച്ചു. പക്ഷേ, അയാളുടെ കെട്ടിയവൾ അപ്പോൾ ആഗ്യം കാണിച്ചു.

''ഇദ്കണ്ടോ'', അന്തർജ്ജനം പറഞ്ഞു. ഈ ചങ്ങല എ നിയ്ക്കു് ഇല്ലത്തെ കട്ളപ്പടീടടുത്തു് കിടന്നു കിട്ട്യേണു. അറീ ല്ല, പാവം ചങ്ങല എങ്ങനേ്യ പൊട്ട്യേന്നു്. നോക്ക്ണൊ

ണ്ടോ, ചങ്ങല കിടന്ന വളയോം പൊട്ട്യോക്കണ്. ചങ്ങല വെളക്കിത്തരാൻ ദീനാനോട് പറയാൻ വിചാരിച്ചു ഞാൻ.''

കിഴവി തൻെറ കയ്യിൽ ആടിനെ കെട്ടുന്ന ചങ്ങല എടുത്തിരുന്നു. അതു നടുവിൽ പൊട്ടിയതാണ്. ആട്ടിൻെറ പുറത്തു വീണ മഴുവിൻെറ വെട്ടുകൊണ്ടെന്നപോലെ ചങ്ങലയും അററു പോയി.

വളരെ നേരമായി ദീനായുടെ കെട്ടിയവൾ കിഴവിയെ ഉററുനോക്കുകയായിരുന്നു. തൻെറ ഉള്ളിൽ എന്തോ കുഴഞ്ഞു മറിയുന്നുവെന്ന് അവൾക്കു തോന്നി. അവസാനം, അവരുടെ ചിന്തയ്ക്ക് ഏതോ ഒരു വെളിവു കിട്ടി. അവർ പറഞ്ഞു.

''തമ്പ്രാട്ട്യമ്മേ, ങ്ങ്ളിവ്ടത്തന്നെ നിന്നോളാ. ഇല്ലത്താണെങ്കി ഒററയ്ക്കല്ലേള്ളു. പിന്നെ ഇന്ന്ങ്ങ്ടെ പനി മാറീട്ടേള്ളു. ഇബ്ട ചോറൊണ്ടാക്കാം. പാത്രങ്ങളൊക്കെ എടുത്തു ബാ. ഹിന്ദുവായി ജനിച്ചില്ലേ. തുളസി ബരുമ്പോ പൊയ്ക്കോളിൻ.''

അന്തർജ്ജനത്തിൻെറ ബധിരത മുമ്പിലത്തേതിനേക്കാൾ കൂടുതലായി എന്നു തോന്നി. ഒരു പക്ഷേ, നടപ്പുദീനം അവരുടെ കാതുകളിൽ കൂടുതൽ പ്രഹരം ഏല്പിച്ചിരിക്കണം. ഇത്ര നീണ്ട വാചകത്തിൽ അവർ തുളസിയെന്ന പേരു പറയുന്നതു മാത്രമെ കേട്ടുള്ളു.

''ഞാമ്പറഞ്ഞില്ലേ, തുളസി വെളീപോയ്ടക്കാ്ണു. രാമൻ ഷായുടെ മോൾടെ സംബന്ധം പ്രമാണിച്ചു. ബന്ധുവീട്ടി പോയിരിക്ക്യ. അശ്വനിമാസാദ്യം പ്രീതോൻെറ സംബന്ധത്തിനു മുഹൂർത്താണ്. ഇക്കുറി എനിയ്ക്കൊരു പശുനെ തരണംന്ന് ഞാൻ ഷായോടു പറഞ്ഞിട്ടുണ്ട്. ഷായുടെ വീട്ടിൽ എന്നെന്നും കല്യാണാണ്. പിന്നെന്താ സുഖായില്ലേ. ഇല്ലത്ത് സമൃദ്ധിയായി പാലും തൈരുംണ്ടാവും.''

കിഴവിയുടെ വാക്കുകൾ കേട്ടപ്പോൾ ദീനയുടെ കെട്ടിയവൾ ദീനയുമായി കണ്ണുകാണിയ്ക്കാൻ ശ്രമിക്കുകയായിരുന്നു. അവർ എന്തോ പറയാനാഗ്രഹിച്ചിരുന്നു. എന്തോ കൂടി ആലോചിക്കാൻ. പക്ഷേ, എന്തെങ്കിലും പറയുമുമ്പ് ദീനാ പറഞ്ഞു.

''നെന്റെ മനസ്സ ഞമ്മളറീണ്ണ്ട്. പച്ചേങ്കി ഇതു ഞമ്മളെക്കൊണ്ട മുഴിമിസ്സേല്യ. ഞമ്മക്ക് എതിരില്ല. ഇതിനെ ഞമ്മളെബ്ടക്കൊണ്ടൊളിച്ചാക്കം. അബരിപ്പോ അലറിക്കൊണ്ട ബരും. നെനക്കറിയാം അബരോട് ഒന്നും ഒളിസ്സാനാവൂലാന്ന്. അബരിക്ക് ഇന്നുതന്നെ അറിവു കിട്ടും. പിന്നെ ആരും ചെയ്യിട്ടില്ലാത്ത പോലെ അബരു നമ്മള കശ്ടപ്പെടുത്തും.''

''തള്ള വളരെ ഇഷ്ടപ്പെട്ടേണ്ണ്'', ദീനായുടെ കെട്ടിയവനം അപേക്ഷിച്ചു. ''ഗ്രാമത്തിലെ ക്ഷത്രിയരുടെ ഒരേഒരു അടയാളാണ്. ഇല്ലത്ത് അബർ അള്ളാനെ ബിളിസ്സ്ണ്ണ. മൂന്നാലു ദീസത്തെ കാര്യാണ്. ഇബര്ട മോൻ തിരിച്ചരും. പിന്നെ ഇബരെ ബേറെബ്ടങ്കിലും അയക്കാം.''

''ഏതു ഗ്രാമത്തിലാ അയസ്സാ ഇബരെ'', ദീനാ ആക്രോശിച്ചു. ''ഇബർക്ക കയ്ഞ്ഞുകൂടാങ്കഴീണ ഏതു ഗ്രാമാണ് ബാക്കീള്ളത്? ഇബര്ടെ മോൻ ഇക്കറി ഞ്ടട് ബരില്ല്യ. ആരും തിരിച്ചു ബരാത്ത സ്ഥലത്തേസ്സാണബർ പോയ്ടക്ക്ണേ. പുതിയ തലമുറേലെ എല്ലാ ക്ഷത്രിയരും ചത്തു. ഒരെണ്ണം ബാക്കില്ല.''

പെൺപിറന്നോരുടെ മുഖം മങ്ങി. വിറയ്ക്കുന്ന കൈവിരലുകറം ചുണ്ടുകളിൽ വച്ചുകൊണ്ട് അവർ പറഞ്ഞു.

''ഞക്ക് പത്തുക്കെപ്പറയാൻ ബയ്യേ. മോൻ ചത്തെന്ന് ഇബരെ അറീച്ചിട്ടേ ബിടേ്വാള്ളോ?''

ഇതുവരെ അവർ അടക്കം പറയുകയായിരുന്നു. അതിന്റെ ആവശ്യം ഉണ്ടായിരുന്നില്ല. എത്ര ഉറക്കെ പറഞ്ഞാലും കിഴവി കേറംക്കകയില്ലായിരുന്നു.

കിഴവി പനികൊണ്ട് ചൂടുപിടിച്ച് ചുവന്ന കണ്ണുകളാൽ അവരുടെ രണ്ടുപേരുടേയും മുഖത്തു മാറിമാറി നോക്കി ശ്രുണ്ഠി പിടിച്ച് പറഞ്ഞു:

''നിങ്ങളെന്തോന്നാ ചറപറാന്നിരിസ്സണേ? ദീനാ നീ എന്റെ നേക്ക നോക്ക്ണപോലൂല്ല്യ. നീ ഇതൊന്ന് ശരിയാക്കി തന്നേയ്ക്കു. ഇത് വല്യ ജോലിയൊന്നുമല്ലാലോ.''

''നാളെ ബാ തള്ളേ'', കിഴവിയുടെ ചെവിയിൽ ദീനാ ഉറക്കെ പറഞ്ഞു. ''ഇന്നു ഞമ്മക്ക സമയല്ല. ഇനിപ്പോ തിരിച്ച പൊയ്ക്കോളീ.''

''ശരി'' കാൽമുട്ടുകളിൽ കൈയ്യൂന്നി കിഴവി എഴുന്നേററു നിന്നിട്ടു ഞരങ്ങിക്കൊണ്ടു പറഞ്ഞു: ''എണീയ്ക്കേണം. നീ നാളെയിട്ടേന്നു പറേണം. ശരി, എങ്കി നാളെ. പക്ഷേ, എൻെറ ആടിൻെറ ഓർമ്മവേണം. ഞാൻ പറയാം ആടിനെ കണ്ടാലൊന്നു കെട്ടിയ്ക്കോള. അറിയ്ല്ല, കഷ്ടകാലം, എവിടേണു ചുററിത്തിരീണെന്നു.''

ദീനായുടെ കെട്ടിയവരാക്ക തടയാൻ കഴിയുന്നതിന്നു മുമ്പു, കിഴവി വലിഞ്ഞു വലിഞ്ഞു വഴിയിലിറങ്ങി.

ഈ കിഴവി തൻെറ എത്ര സമയം പാഴാക്കി! ജോലി നടക്കാഞ്ഞതു കൊണ്ടു ദീനായ്ക്കു അസ്വാസ്ഥ്യം തോന്നി. ഇത്രയും നേരത്തിനുള്ളിൽ അഞ്ചു കന്തം തയ്യാറാക്കമായിരുന്നു. എന്തു പാഴ്‌വേല കാട്ടിക്കൊണ്ടിരിയ്ക്കുകയായിരുന്നെന്നു ബഷീർ ചോദിയ്ക്കാൻ പോകുന്നില്ല. അവനു എണ്ണിക്കൊണ്ടു അമ്പതു കന്തം വേണം.

ജോലിയിൽ മുഴുകിക്കളയാമെന്നു വിചാരിച്ചെങ്കിലും സാധിച്ചില്ല. അയാളുടെ ഹൃദയം മിടിച്ചുകൊണ്ടിരുന്നു. വിറച്ചുകൊണ്ടിരുന്ന ആ നരച്ച തലമുടിയും, പനികൊണ്ടു തളർന്ന ചുവന്ന ആ കണ്ണുകളും കൂടെക്കൂടെ അയാളുടെ മനസ്സിനെ വലയം വച്ചുകൊണ്ടിരുന്നു. ജ്വലിക്കുന്ന രണ്ടു വിറകുമുട്ടിപോലെ ആ കണ്ണുകൾ അയാളുടെ തലയ്ക്കകത്തു തറച്ചുകയറി. നാട്ടിൽ നടന്നതെന്തൊക്കെയാണെന്ന കിഴവിയുടെ അറിവില്ലായ്മയാണു അയാളെ ഏററവും പരിക്ഷീണനാക്കിയതു. അയാൾക്കു ഒന്നും അറിയില്ലായിരുന്നു. തുളസി പ്രീതോൻെറ കല്യാണത്തിനു മുഹൂർത്തം നിശ്ചയിക്കുകയില്ലെന്നും, പ്രീതോനെ അവളുടെ പിതാവിൻെറ ബംഗ്ലാവോടൊപ്പം ബഷീർ പിടിച്ചെടുത്തെന്നും, തുളസി ഇനി ഒരിയ്ക്കലും തിരികെ വരുകയില്ലെന്നും അവക്കറിയില്ലായിരുന്നു.

ബഷീർ ചെയ്യതു് തെററാണു്. സഹോദരി, മകൾ ഇവരുടെ മാനം തങ്ങളുടെ പെൺമക്കളുടെ മാനത്തിനു തുല്യമാണു്. തങ്ങളുടെ പെൺമക്കൾക്കു് അപമാനം ഉണ്ടാവുന്നതു് ഏതു പിതാവു് സഹിക്കും?

പൊടുന്നനെ ദീനായുടെ ഓർമ്മയിൽ ഒരു ഭീകരമായ സംഭവം പൊന്തിവന്നു. പ്രീതോം നെഞ്ഞത്തിടിച്ചു നിലവിളിച്ചുകൊണ്ടു്, പിതാവിൻെറ മൃതദേഹത്തെ ആലിംഗനം ചെയ്യുയായിരുന്നു. ബഷീർ അവളുടെ തലമുടി കുത്തിപ്പിടിച്ചു് വലിച്ചിഴച്ചുകൊണ്ടുപോയി. കരഞ്ഞു്, അപേക്ഷിച്ചു്, അവൾ അവൻെറ പിന്നാലെ ഇഴഞ്ഞു. പിന്നെ പെട്ടെന്നു് അവൾ മിണ്ടാതെയായി. കശാപ്പുചെയ്യപ്പെടാൻ പോകുന്നതിനു മുമ്പു് ബലിയാടു് നിശ്ശബ്ദയാകുന്നതുപോലെ.

ബഷീറിൻെറ ബാപ്പയായ ദീനാ, വാതുക്കൽ നിന്നു് ഈ പാപപൂർണ്ണമായ കാഴ്ച കാണുമായിരുന്നു. അയാൾ ബഷീറിനെ തടഞ്ഞില്ല. ചുമലിൽ പിടിച്ചു് നിലത്തെറിഞ്ഞില്ല. സ്വന്തം മകളുടെ മാനം രക്ഷിയ്ക്കാൻ യാതൊരുപായവും ചെയ്യില്ല.

പ്രീതോൻെറ മഞ്ഞൾ നിറം, കുട്ടികളുടെതുപോലെയുള്ള മുഖത്തിൻെറ കാന്തി ഇവ ദീനായുടെ കൺമുന്നിൽ നൃത്തം ചെയ്യാൻ തുടങ്ങി. അവളുടെ ആക്രോശവും, നിലവിളിയും കാതിൽ വന്നു് അലയ്ക്കാൻ തുടങ്ങി. പെട്ടെന്നു് അയാളുടെ ശരീരം വിറച്ചുതുടങ്ങി. വളരെ കഠിനമായ വിറയൽ. അതു് മഞ്ഞുപോലെ തണുത്ത മരണത്തിൻെറ സന്ദേശമാണെന്നു് തോന്നി. ഉലയിലിരുന്നു് ജ്വലിക്കുന്ന ഇരുമ്പുകഷണമെടുത്തു് തൻെറ ഹൃദയത്തിനടുത്തു് ചേർത്തു വയ്ക്കുക എന്ന ഒരു മാർഗ്ഗം മാത്രമേ വിറയലു മാററാനുള്ളു എന്നു് അയാൾക്കു തോന്നി. പക്ഷേ, അയാളുടെ തല എന്തുമാത്രം ചുടുന്നുണ്ടായിരുന്നു. ഉല മുഴുവൻ അയാളുടെ തലയ്ക്കകത്തെരിയുന്നതുപോലെ. രണ്ടു കൈകളും കൊണ്ടു് അയാൾ സ്വന്തം തലതിരുമി. കൈത്തലം ചൂടേററു പൊള്ളിപ്പോവുകയായിരുന്നു.

ഭ്രാന്തു പിടിയ്ക്കുമെന്നയാൾക്കു തോന്നി. എന്തെങ്കിലും ചെയ്യുകൊണ്ടിരിയ്ക്കാം. എവിടെയെങ്കിലും ദൂരെ ഓടി പോകേണ്ടതായിരുന്നു. ഈ എല്ലാററിലും നിന്നു് ദൂരെ. മെല്ലെ അയാൾ ജനൽ തുറന്നു. വെളിയിലേയ്ക്കു ചാടി. വളരെ നേരം, അന്ധകാരത്തിൽ അയാൾ വയലുകളിൽ ചുററി നടന്നു. സായഹ്നത്തിൻെറ മൂന്നാം യാമം അവസാനിക്കുകയായിരുന്നു. ചക്രവാളത്തിനടുത്തു- സൂര്യനെ ആരോ മുതപ്പെടുത്തി. ആകാശമാകെ നിരപരാധികളുടെ ചോരയാൽ നിറംപിടിച്ചു. ഈ ചോര മൺകലങ്ങളിലെ വെള്ളത്തിലും വയലുകളിലെ തോടുകളിലും നിറഞ്ഞു. ചോരയുടെ തുള്ളികൾ ഉള്ള കരിമ്പു് ആരു് ഈമ്പിക്കുടിയ്ക്കും; രക്തം കൊണ്ടു നനച്ചുവളത്തിയ പരുത്തിച്ചെടികളിലെ പഞ്ഞികൊണ്ടുണ്ടാക്കിയ വസ്ത്രം ആരാണു ധരിയ്ക്കുക; ചോര തളിച്ചു വളത്തിയ ഗോതമ്പു ചെടികളിൽ ഏതു തരത്തിലുള്ള വിളവുകളായിരിയ്ക്കും ഉണ്ടാവുക?

അയാളുടെ കൈകളാൽ ഉണ്ടാക്കപ്പെട്ട കൃപാണങ്ങൾ കൊണ്ടുതന്നെ നാലുപാടും ചോര തളിയ്ക്കപ്പെട്ടു. അയാളുടെ കൈകൾകൊണ്ടു നിർമ്മിച്ച കുന്തങ്ങളും, കൈക്കോടാലികളും കൊണ്ടു് അസ്ഥിമാംസങ്ങളുടെ ഈ കൊയ്ത്തു നടന്നു. അവശേഷിച്ച രണ്ടുമൂന്നു ഗ്രാമങ്ങൾക്കു വേണ്ട കൃപാണങ്ങൾ തയ്യാറായിക്കഴിഞ്ഞു. നാളെ രാത്രിയ്ക്കകം അതിൻെറ കഥയും അവസാനിയ്ക്കാൻ പോവുകയാണു്.

താൻ അപരാധിയാണു്, വലിയ അപരാധി! ബഷീറിൻെറ തള്ള സത്യമാണു് പറഞ്ഞതു്. പുതിയതായുണ്ടാക്കിയ പിച്ചാത്തികളെങ്കിലും ബഷീറിനെയും കൂട്ടുകാരേയും ഏല്പിച്ചു കൊടുക്കരുതായിരുന്നു. നേത്തേ അങ്ങിനെ ചെയ്തിരുന്നുവെങ്കിൽ അയാളുടെ തെററിൻെറ പ്രായശ്ചിത്തം ഉണ്ടാവുകയില്ലായിന്നു. ഇനി ഇപ്പോൾ അങ്ങിനെ ചെയ്താൽ തന്നെ എന്താണു്?

അയാൾ അതിവേഗം ഗ്രാമത്തിലേയ്ക്കു കുതിച്ചു. ബഷീറിൻെറ ആളുകളെത്തുമ്മുമ്പു് അയാൾ വീടെത്താൻ ആഗ്രഹിച്ചു. പിച്ചാത്തികൾ ഏതെങ്കിലും കിണററിലോ കുളത്തിലോ എ

റിഞ്ഞു കളയാൻ ആഗ്രഹിച്ചു. അതിന്റെ ഒരു ലാഞ്ഛനപോലും പിടികിട്ടാത്ത വിധത്തിൽ.

ഗ്രാമത്തിനടുത്തെത്തിയപ്പോഴേയ്ക്കും രാത്രിയായിരുന്നു. സ്നിഗ്ദ്ധമായ ചന്ദ്രിക വഴിയിലെ കെട്ടിടങ്ങളുടെ മുകളിൽ മങ്ങിയ നിഴൽ വിതറിക്കൊണ്ടിരുന്നു. രാത്രിയിലെ മഴയാൽ വഴികളിൽ ചളി കെട്ടി കിടന്നു. കൂടെക്കൂടെ അയാളുടെ കാലുകൾ ചളിയിൽ പൂണ്ടു. പക്ഷേ അയാൾ വേഗത്തിൽ പാഞ്ഞു. പൊടുന്നനെ അയാൾ നിന്നു. അല്പം അകലെ നിന്നും ശബ്ദങ്ങൾ കേട്ടു. അതു് അയാളുടെ വീട്ടിൽ നിന്നുതന്നെ ആയിരുന്നു. അപ്പോൾ അവർ വന്നോ? വളരെ മോശപ്പെട്ട സമയത്താണയാൾ എത്തിയതു്. ബഷീറിന്റെ ദുർബ്ബലമായ ചിരി വ്യക്തമായി കേൾക്കാം. വീട്ടിനു വെളിയിൽ കിടന്ന എന്തോ ഒരു ഭാരിച്ച സാധനത്തിൽ അയാൾ തട്ടി, മുട്ടുകുത്തി വീണു. അയാൾ എഴുന്നേല്ക്കാൻ ശ്രമിച്ചു. പക്ഷേ കഴിഞ്ഞില്ല. ഐസു് പോലെ തണുത്ത ഏതോ സാധനം അയാളുടെ കാൽ പൊതിഞ്ഞു. കാൽ വിടുവിയ്ക്കാൻ അയാൾ ശ്രമിച്ചു. പക്ഷേ, കാലിന്റെ തിരിവു് ഉളുക്കി കൂടുതൽ ദുർബ്ബലമായി. പൊടുന്നനെ അയാൾ ഭയന്നു. അകാരണമായ ഭയം അയാളുടെ മനസ്സിനുള്ളിൽ കടന്നുകൂടി. നെററിയിൽ നിന്നും തണുത്ത വിയർപ്പിന്റെ ധാര ഒഴുകി വീണു. മുഴുവൻ ശക്തിയും സംഭരിച്ചുകൊണ്ടു് അയാൾ തിരിഞ്ഞുനോക്കി. നിലാവിൽ, നരച്ച രോമം വിറകൊള്ളുകയായിരുന്നു. കിഴവിയുടെ കൈകളിൽ കരുങ്ങിയിരുന്ന ചങ്ങല അയാളുടെ കാലുകളെ വരിഞ്ഞു കെട്ടുകയായിരുന്നു.

അയാളുടെ വായിൽ നിന്നു് ഒരു ആക്രോശം പുറപ്പെട്ടു. പെട്ടെന്നു് അയാൾ ആലസ്യമാണ്ടു. രാത്രി മുഴുവൻ അയാൾ കട്ടിലിന്മേൽ കിടന്നു് തുള്ളി. ഗ്രാമത്തിന്റെ ശ്മശാന നിശ്ശബ്ദതയിൽ രാത്രിയിലാകെ അയാൾ പിച്ചും പേയും പറഞ്ഞു.

''ഞമ്മീളക്കൊല്ലാണ്ടിരീന്നു്. ഞമ്മളെ കത്തികൊണ്ടു കുത്താണ്ടിരി. മുറീൻറുള്ളീന്നു് ഈ ചങ്ങല മാററിക്കോളിൻ. ഹയ്യോ ഞമ്മട മോളേ. ഞമ്മട മോളെ ഒന്നും പറയല്ലേ. പ്രീതോനെ ഒന്നും പറയാതെ. ഹയ്യോ, ഈ ചങ്ങല! അള്ളാഹ്, ഞമ്മളെ കത്തികൊണ്ടു കൊല്ലാതെ. ഞമ്മളക്കൊല്ലല്ലേ.''

# ഭാഗ്യത്തിൻെറ കണ്ണി

ഗ്രാമം മുഴുവൻ പ്രതാപശാലിയായ യോഗിയെ പ്രതീക്ഷിക്കു കയായിരുന്നു. എപ്പോഴാണ് അദ്ദേഹത്തിൻെറ ചരണങ്ങൾ തങ്ങളുടെ ഗ്രാമത്തിൽ പതിയുക? എപ്പോഴാണു് മന്ത്രങ്ങൾകൊണ്ടു് അദ്ദേഹം കന്നുകാലികളുടെ സുഖക്കേടു മാററുക? തൻെറ ഭാഗ്യത്തിൻെറ കണ്ണിതന്നെ യോഗിയുടെ കൈകളിലാണെന്നു ഭക്തനായ തേജുവിനു തോന്നി. കർഷകരുടെ മുളകിൻ ചെടിയിൽ പൂക്കൾ വിരിഞ്ഞു. ചിലർ തങ്ങളുടെ കരിമ്പിൻ വയൽ കിളയ്ക്കുകയായിരുന്നു. മററുചിലർ പച്ചക്കറിത്തോട്ടത്തിലെ കളപറിക്കുന്നു. പക്ഷെ, തേജുവിൻെറ കൈവശം തൻെറ ബില്ലോ അല്ലാതെ മറെറാന്നും ഉണ്ടായിരുന്നില്ല.

ഗ്രാമത്തിൽ ദിവസേന കുറേ കന്നുകാലികൾക്കു സുഖക്കേടു പിടിപെട്ടുപോന്നു. അവററ പിണ്ടി തിന്നാതാകും. കണ്ണുകളിൽ പീളയടിയും. പിന്നെ കുറേനേരം കഴിഞ്ഞു വായ പൊളിക്കും. വായിൽനിന്നു നുരയും പതയും ഒലിക്കാൻ തുടങ്ങും. കഴുത്തിനുപിടിച്ചു ഞെരിക്കുമ്പോലെ ശ്വാസംമുട്ടലുണ്ടാവും. ആളുകൾ പല ഉപായങ്ങളും പ്രയോഗിച്ചു നോക്കി. പക്ഷേ പ്രയോജനമൊന്നും ഉണ്ടായില്ല. ഗ്രാമത്തിലെ വളരെയേറെ കന്നുകാലികൾ ചത്തൊടുങ്ങിയിരുന്നു.

കറവയുള്ളതും മേത്തരവുമായ പശുക്കൾക്കു മാത്രമാണു് ഈ സുഖക്കേടു പിടിച്ചിരുന്നതു്. ഗ്രാമത്തിൽ ഏററവും കൂടുതൽ തലയെടുപ്പുള്ളവക്കാണു് ഈ അത്യാഹിതം നേരിട്ടുതാനും.

യോഗിയെ കളഞ്ഞിട്ടു്, ഇക്കുറി ബ്ലോക്കിൽ പെററീഷൻ കൊടുത്തു് കന്നുകാലികളെ കുത്തിവെയ്പിക്കാൻ ഗ്രാമത്തിലെ ചിലർ അഭിപ്രായപ്പെട്ടു.

വയസ്സന്മാർ ഈ അഭിപ്രായത്തോടു തീരെ യോജിച്ചില്ല. ''കുത്തിവയ്പുകൊണ്ടു് ഒരു പ്രയോജനമുണ്ടാവില്ല. സക്കാർ കാര്യത്തിൻെറ അമ്മേടങ്ങളത്തെ വഴി നിങ്ങക്കറിയാവുന്നതാണു്.''

''ആദ്യം നാട്ടുകാരുടെ മുഴുവൻ ഒപ്പിടീക്കണം. പിന്നെ പെററീഷൻ അയയ്ക്കണം.'' ''എത്രനാൾ സക്കാരാപ്പീസിൽ കേറിറങ്ങണം. പിന്നെ വേണങ്കിൽ കഴിഞ്ഞ കൊല്ലത്തെപ്പോലെ കന്നാലിഡാകുടർ തലയാട്ടിക്കൊണ്ടു പറയും, കത്തിവെപ്പിനുള്ള മരുന്നില്ലെന്നു്.''

ഒടുവിൽ, കത്തിവയ്പിനുവേണ്ടി ശബ്ദം ഉയത്തിയ ആളുകളും യോഗിയുടെ സഹായം തേടാൻ സമ്മതിച്ചു. യോഗി വളരെ പ്രതാപശാലിയും, തേജസ്വിയും ആയിരുന്നു. ഇപ്പോൾ അദ്ദേഹം വയസ്സനായിപ്പോയി. നല്ല ചെറുപ്പകാലത്തു് അദ്ദേഹത്തിൻെറ ക്യാമ്പിൽ വന്ന ഒരു ചെറുപ്പക്കാരിപ്പെണ്ണുമായി ചേൎന്നു് അദ്ദേഹത്തിനു ദുഷ്പേരുണ്ടായി എന്നു പറച്ചിലുണ്ടു്. ഈ അനത്ഥത്തിനു ശേഷം ഉടനെതന്നെ യോഗി തൻെറ ജനനേന്ദ്രിയം മുറിച്ചുകളഞ്ഞുവത്രേ......

ഈ ഗ്രാമത്തിലെ മുതിൎന്നവർ യോഗിയെ ക്ഷണിച്ചുകൊണ്ടു വരാൻ പോയി. തങ്ങളുടെ സഹജസ്വഭാവത്തോടെ മുമ്പൊക്കെ ആളുകൾ കന്നുകാലികളെ പിരാകുമായിരുന്നു. ''അമ്പേ! തുലഞ്ഞുപോ!'' പക്ഷെ, കുറച്ചുദിവസങ്ങളായി ആരും ഇങ്ങനെ പിരാകാറില്ല.

ഭക്തൻ തേജു മുമ്പും തൻെറ കന്നുകുട്ടിയെ പിരാകിയിട്ടില്ല. അവൻ തൻെറ ബില്ലോയെ വളത്തി കന്നാക്കിയിരുന്നു. അവൻ ആഹാരം കഴിക്കാനിരിക്കുമ്പോൾ അവൻെറ ബില്ലോ കച്ചിത്തൊട്ടിയുടെ സമീപത്തു് എത്തും. അവൾക്കു ചപ്പാത്തി മുറിച്ചു മുറിച്ചു കൊടുത്തു് മകളെപ്പോലെ വളത്തി. ബില്ലോ എവിടെ നിന്നിരുന്നാലും അവനെക്കണ്ടാൽ കരയാൻ തുടങ്ങും. വായ്പ തിരിച്ചുകൊടുക്കാൻ ചേതേഷാ തേജുവിനെ വളരെ ബുദ്ധിമുട്ടിക്കുന്നുണ്ടെന്നു മനസ്സിലാക്കീട്ടാണെന്നു തോന്നും മൂന്നര വയസ്സായപ്പോൾ ബില്ലോ പെററു.

ബില്ലോയെ കൊടുത്തേയ്ക്കാൻ ചേതേഷാ തേജുവിനെ വളരെയേറെ നിർബ്ബന്ധിച്ചു. പകരം വേണമെങ്കിൽ വായ്പ ഒഴിയാമെന്നു പറഞ്ഞു. പക്ഷെ, ബില്ലോയുടെ രോമംപോലും ആക്കും കൊടുക്കാൻ തേജു തയ്യാറില്ലായിരുന്നു. ബില്ലോ

പെററ ഉടൻതന്നെ തേജ്ജു കന്നുകാലികളെ കറവയ്ക്കുടുക്കുന്നവ രോടു് നൂറു് ഉറുപ്പിക മുരുക്കൂർ വാങ്ങി ചേതയുടെ കടത്തിൻെറ ഒരു പങ്കു മടക്കിക്കൊടുത്തു. പറഞ്ഞ അവധിക്കുതന്നെ വായ്പ മുഴുവൻ മടക്കിക്കൊടുക്കാമെന്നു് അവൻ വിചാരിച്ചു.

ഇന്നിപ്പോൾ ഗ്രാമത്തിൽ ചിലരുടെ കന്നുകുട്ടി ചാവുന്നു. എരുമകൾ പാൽ ചുരത്താതെയായി. ചിലരുടെ എരുമകൾക്കു സുഖക്കേടു ബാധിച്ചു. തേജ്ജുവിനു പേടിതോന്നി. പക്ഷേ, അവനു പ്രതാപിയായ യോഗിയിൽ വിശ്വാസമുണ്ടായിരുന്നു.

യോഗിയെ വിളിക്കാൻ പോയവർ നിരാശരായി മടങ്ങി. ഒരു യോഗി അവരോടൊപ്പം വന്നിരുന്നു. പക്ഷേ, അതു പ്ര താപിയല്ല അദ്ദേഹത്തിൻെറ പ്രധാന ശിഷ്യനായിരുന്നു. പ്രതാപിയായ യോഗിയെ അല്പം മുമ്പു വേറെ ഏതോ ഒരു ഗ്രാമവാസികൾ കൂട്ടിക്കൊണ്ടുപോയി.

ഗ്രാമത്തെ മുഴുവൻ ചെണ്ടകൊട്ടി അറിയിച്ചു: ''സുഹൃത്തു ക്കളെ, കന്നാലികളെ ചികിത്സിക്കാൻ സ്വാമി വന്നിട്ടുണ്ടു്. ഗ്രാമപഞ്ചായത്തിൻെറ ഉത്തരവെന്തെന്നാൽ, രാത്രി പത്തുമ ണിമുതൽ നേരം വെളുക്കുന്നതുവരെ ഗ്രാമത്തിലെ എല്ലാ കന്നു കാലികളും വന്നുചേരുന്നതുവരെ ആരും വിളക്കു കൊളുത്തുക യോ അടുപ്പിൽ തീ കത്തിക്കുകയോ ചെയ്തുകൂടാത്തതാകുന്നു കിണററിൽനിന്നു വെള്ളം കോരുകയോ, ഹാൻഡ്പമ്പു നട ത്തുകയോ, പശുവിനേയും എരുമയേയും കറക്കുകയോ ചെയ്തു കൂടാ. ഈ സമയത്തു് ഗ്രാമത്തിൽനിന്നു് ആരെങ്കിലും വെളി യിൽ പോവുകയോ, വെളിയിൽനിന്നു് ആരെങ്കിലും ഗ്രാമ ത്തിലേക്കു വരികയോ ചെയ്തുകൂടാത്തതാണു് ഈ നിയമം ആരെങ്കിലും ലംഘിച്ചാൽ അയാൾ ഗ്രാമത്തിൻെറ ദ്രോഹിയാ യി കരുതപ്പെടും. മുഖത്തു കരിതേച്ചു് അയാളെ കഴുതപ്പുറത്തു കയററി നടത്തുകയും, അമ്പതുറുപ്പിക പിഴ ഈടാക്കുകയും ചെ യ്യുന്നതാണു്.''

യോഗി ചേതേഷായുടെ പീടികയിൽനിന്നു് ഒരുമുഴം പുവ ന്ന തുണി വാങ്ങി. ഒരു തേങ്ങയും ഹോമത്തിനുള്ള സാമഗ്രി കളും വാങ്ങി. രണ്ടു സേർ ഒന്നാംതരം നെയ്യു് ഷാ തന്നെ ഏ

പ്പാട്ടചെയ്തു കൊടുത്തു. ഈ സാധനങ്ങളെല്ലാം കൂടി ഇരുപത്തഞ്ചുറുപ്പികയുടേതായി. പക്ഷെ, സന്തോഷപൂർവ്വം ചേതേഷാ ഇത്രയും കടം കൊടുത്തു. നേരം വെളുക്കുമ്പോഴേയ്ക്കും സന്യാസിയുടെ മുന്നിൽ ഗോതമ്പിന്റെ കൂനകരം ഉയരും!

യോഗി ഒരു പുതിയ കലം വാങ്ങിപ്പിച്ചു. അതിന്റെ മൂട്ടിൽ ഒരു കിഴത്തയിട്ടു. പിന്നെ മന്ത്രം ജപിച്ചുകൊണ്ടു് ഒരു തൊട്ടിയിൽ പാലും വെള്ളവും ഒഴിച്ചു. നാലഞ്ചു ചെറുപ്പക്കാർ തൊട്ടിയും കലവും എടുക്കാൻ സന്നദ്ധരായി യോഗിയുടെ ചുററും നിലയായി. യോഗി പുണ്യജലവും പാലും തൊട്ടിയിൽനിന്നു കലത്തിലേക്കു് ഒഴിക്കുകയും കലം ഗ്രാമത്തിനു വെളിയിൽ കൊണ്ടുനടന്നതിനു ശേഷം മണ്ണിൽ ഒരു വരവരയ്ക്കുകയും ചെയ്തു.

ആരും ഈ വരയ്ക്കു വെളിയിലേയ്ക്കു പോവുകയോ അകത്തേയ്ക്കു വരികയോ ചെയ്തുകൂടാ. ഉള്ളിൽ എന്തൊക്കെ ഭൂതപ്രേതാദികളുണ്ടോ അവററകളെയെല്ലാം മന്ത്രംകൊണ്ടു യോഗി ഭസ്മീകരിക്കുവാൻ പോകുകയാണു്. വെളിയിൽനിന്നു് ഒരു ഭൂതത്തിനോ പ്രേതത്തിനോ ഈ രേഖകടന്നകത്തുവരാൻ കഴിയില്ല. പക്ഷേ ഏതെങ്കിലും മനുഷ്യർ ഈ രേഖ ചവുട്ടികടന്നു് അകത്തേയ്ക്കു വന്നാൽ അവരോടൊപ്പം ഭൂതമോ പ്രേതമോ അകത്തു വരുമോ എന്ന ശങ്കയുണ്ടായിരുന്നു. ഇന്നു പാടത്തു നനയ്ക്കുണ്ടവർ അർദ്ധരാത്രിയ്ക്കോ വെളുപ്പിനു നാലുമണിയ്ക്കോ—നേരത്തേതന്നെ ഗ്രാമത്തിനു വെളിയിൽ കടന്നു.

യോഗി ഹോമം തുടങ്ങി. മന്ത്രം ജപിച്ചുകൊണ്ടു് അദ്ദേഹം നെയ്യും പൂജാസാമഗ്രികളും തീയിലേക്കു് എറിഞ്ഞുകൊണ്ടിരുന്നു. ഗുരുദ്വാരയിലെ പുരോഹിതനും, അമ്പലത്തിന്റെ പൂജാരിയും അദ്ദേഹത്തിന്റെ അടുത്തിരുന്നു പ്രാർത്ഥന ചൊല്ലിക്കൊണ്ടിരുന്നു. *ജപ്ജി സാഹബ് നൂറെറാന്നു പ്രാവശ്യം വായിക്കണമായിരുന്നു.

സമർത്ഥരായ ആളുകളുടെ അഞ്ചു സംഘങ്ങളുണ്ടാക്കി. ഓരോ സംഘവും ഓരോ പാത്രം എടുത്തു. യോഗിയുടെ ഹോമകുണ്ഡ

* സിക്കുകാർ പ്രഭാതത്തിൽ വായിക്കുന്ന വേദഗ്രന്ഥം.

ത്തിൽനിന്നും കുറേശ്ശെ തീക്കഷണങ്ങളും, അതിനുശേഷം പൂജാസാമഗ്രികളും ഈ പാത്രങ്ങളിലിട്ടു. സുഗന്ധം വമിക്കുന്ന പാത്രം പേറിക്കൊണ്ടു് ഈ ഗ്രൂപ്പുകൾ ഗ്രാമത്തിന്റെ വിവിധഭാഗങ്ങളിലേയ്ക്കു തിരിഞ്ഞു.

ഗ്രാമവാസികൾ വാതിലുകൾ നേരത്തേ തന്നെ തുറന്നുവച്ചിരുന്നു. അഥവാ ഏതെങ്കിലും കതകു് അടച്ചിട്ടുണ്ടെങ്കിൽ അതൊക്കെ തുറപ്പിച്ചു. പശുക്കൾക്കു വയ്ക്കോൽ കൊടുക്കുന്ന ഓരോ തൊട്ടിയിലും പാത്രംകൊണ്ടു് ഉഴിഞ്ഞുകൊണ്ടു് ഈ സംഘങ്ങൾ മുന്നോട്ടു പോയി. ഇതോടൊപ്പം തന്നെ ആരെങ്കിലും പഞ്ചായത്തിന്റെ ഉത്തരവു ലംഘിക്കുന്നുണ്ടോ എന്നു നോക്കാനും ഇവർ ശ്രദ്ധവച്ചു.

ചെരുപ്പുകുത്തിയായ ബഷീറിനെ സൂക്ഷിച്ചുകൊള്ളണമെന്നു് എല്ലാവരും അഭിപ്രായപ്പെട്ടു. കന്നുകാലികൾ ചാവുന്നതു് അവനു പ്രയോജനപ്രദമാണു്. പൂജക്കാർ വരുമ്പോൾ അവന്റെ വീട്ടിന്റെ രണ്ടു വാതിലുകളും തുറന്നിരുന്നു ബഷീർ ഉണർന്നിരിക്കുകയുമായിരുന്നു. ''ചങ്ങാതികളേ, സംശയമുണ്ടെങ്കിൽ എപ്പോ വന്നു വേണെങ്കിലും നോക്കിയ്ക്കോ'', ബഷീർ പറഞ്ഞു: ''ഞാൻ ഗ്രാമത്തിനെ ദ്രോഹിയ്ക്കുല.''

രാത്രി മുഴുവൻ ഹോമവും ജപവും നടന്നു. സംഘങ്ങൾ രാത്രി മുഴുവൻ ഗ്രാമത്തിലെ ഓരോ വീട്ടിലും കയറിഇറങ്ങി. വെളുപ്പാൻകാലമായതോടെ എല്ലാ പരിപാടികളും പൂർണ്ണമായി.

അതിരാവിലെ, ഗ്രാമത്തിലെ മുഴുവൻ കന്നുകുട്ടികളേയും അഴിച്ചുവിടാൻ നേരമായി എന്നു യോഗി പറഞ്ഞു.

യോഗിയുടെ മുന്നിൽ പാൽവെള്ളം നിറച്ച ഒരു വലിയ ചീനച്ചട്ടി വച്ചിട്ടുണ്ടായിരുന്നു. ഗ്രാമത്തിലെ മുഴുവൻ കന്നുകുട്ടികൾ ഏതു തിരിവു കടന്നാണോ ഇവിടെ എത്തേണ്ടിയിരുന്നതു് അവിടെ ഇരുപതോളം കഴകൾ നാട്ടി കയറുകൊണ്ടു ബന്ധിച്ചിരുന്നു.

എല്ലാവരും ആകാംക്ഷാഭരിതരായി. ആദ്യം തന്റെ കന്നുകുട്ടി കടന്നുപോയാൽ ആശ്വാസമായി എന്നെല്ലാവരും കരു

തി. പലതരത്തിലുള്ള എരുമകരം അവിടെക്കൂടെ കടന്നുപോയി. ആദ്യം ബോധി, പിന്നെ ബില്ലി, പഞ്ചകല്യാണി, ഡിവാരി, കണ്ടിച്ചൂർ നാലുപാടും ബഹളമായിരുന്നു. ചിലരുടെ എരുമകളെ കാണാതെയായി, ചിലരുടെ കന്നുകട്ടികളെ. ചുററും പൊടിപടലം നിറഞ്ഞു. ഓരോ കുടുംബത്തിലേയും ഓരോ ആരംക്കാർ തങ്ങളുടെ മണ്ണു്, ലോട്ടാ, മടിയിൽ കാൽ കിലോ ഗോതമ്പു് ഇവയൊക്കെ എടുത്തുവന്നിരുന്നു.

കന്നുകട്ടികരം യോഗിയുടെ മുന്നിലെത്തുമ്പോഴേയ്ക്കു യോഗിയും, രാത്രിയിലെ കൂട്ടകാരായ പുരോഹിതന്മാരും ചീനച്ചട്ടിയിൽനിന്നു പാൽവെള്ളം ദർഭപ്പുല്ലുകൊണ്ടു കന്നുകളുടെ ശരീരത്തും മത്തിന്മേലും തളിച്ചുകൊണ്ടിരുന്നു. എല്ലാവരും ഈ പുണ്യവെള്ളം കോരിയിട്ടു മടിയിൽ തിരുകിവച്ചിരുന്ന ഗോതമ്പു് താഴെ കുമ്പാരം കൂട്ടിയിട്ടു നടന്നു.

ഈ ഗോതമ്പുകൂന ക്രമേണ ഒരിടത്തരം കൃഷകൻെറ ധാന്യക്കുമ്പാരത്തിനോളം ഉയർന്നുപൊന്തി.

ഗ്രാമത്തിലെ കന്നുകാലികരം മുഴുവൻ യോഗിയുടെ രേഖ കടന്നുപൊയ്ക്കഴിഞ്ഞപ്പോരം വീടുകളിൽ ചൂള എരിഞ്ഞു. മണ്ണുകരം തെർകലങ്ങളിൽ സ്ഥാനം പിടിച്ചു. കിണററിൽനിന്നു വെള്ളം കോരുന്ന തൊട്ടികരം പലിച്ചുതുടങ്ങി. അല്പം മുമ്പു യോഗി ഇരുന്നിടത്തു് ഒരു മേള നടക്കുകയാണെന്നു തോന്നിയിരുന്നു. ഒരു നരഭോജി മനുഷ്യനെ മുഴുവൻ ഭക്ഷിച്ചതീർത്തപോലെ ബാക്കി ഗ്രാമം ഏകാന്തമായി കിടന്നു.

യോഗിയുടെ സമീപത്തു് ഏതാണ്ടു മുപ്പതുമണ്ണോളം ഗോതമ്പു കുന്നുകൂടി. ചേതേഷ്പായോടു വാങ്ങിയ സാധനങ്ങരംക്കും, നെയ്യിനും പകരമായി യോഗി അയാരംക്കു രണ്ടുമണ്ണു ഗോതമ്പു കൊടുത്തു. ബാക്കിയുള്ള ഗോതമ്പു് രണ്ടു കാളവണ്ടിയിൽ നിറച്ചു് യോഗി തൻെറ താവളത്തെ ലക്ഷ്യമാക്കി നീങ്ങി.

ഇതിനിടയ്ക്കു് ഒരുസംഘം ഹരിനാം പുലയനെ പിടികൂടിക്കൊണ്ടുവന്നു. അവൻെറ പേരിൽ പഞ്ചായത്തിൻെറ ഉത്തരവു ലംഘിച്ചു എന്ന ആരോപണം ഉണ്ടായിരുന്നു. ഗ്രാമത്തി

ലെ കന്നുകാലികറം മുഴുവൻരേഖ കടന്നുപോകുന്നതിനു മുമ്പു് അവൻ കളിച്ചു.

"ഇതു തനിക്കള്ളമാണു്. എന്റെ കന്നാലികറം പൊയ്ക്കഴിഞ്ഞന്ന്യാ ഞാൻ കളിച്ചതു്. സംശയമുണ്ടെങ്കിൽ യോഗിനോട് ചോദിച്ചോളൂ."

"യോഗി പൊയ്ക്കഴിഞ്ഞപ്പോ, ദാ ഇവൻ വാചകമടിക്കുണു."

"അല്ലെങ്കിൽത്തന്നെ യോഗി എങ്ങന്യാ അറിയാ? അയാറം ടട്ടത്തുക്കൂടി ആയിരക്കണക്കിനു കന്നാലികളും അനേകം ആളുകളും കടന്നുപോയിട്ടുണ്ടു്. പാവം അയാളാരെ്യാക്കെ തിരിച്ചറീം?"

"പോട്ടെ നെന്റെ കന്നാലി പോയേന ശേഷാണു് നീ കളിച്ചന്നു സമ്മതിച്ചു. പക്ഷേ, അപ്പൊഴേയ്ക്കും ഗ്രാമത്തിലെ കന്നാലികളെല്ലാം പോയിക്കഴിഞ്ഞാന്നോ?"

ഹരിനാമിനു് ഈ ചോദ്യത്തിനു് മറുപടി ഉണ്ടായിരുന്നില്ല.

ഒരു പെൺകഴുതയെ കൊണ്ടുവന്നു. ഒരാറം ഓടിപ്പോയി കറിച്ചട്ടിയുടെ കരിയുമായി മടങ്ങിയെത്തി മുഖത്തു കരിപുരട്ടി ഹരിനാമിനെ കഴുതപ്പുറത്തിരുത്തി ഒന്നുരണ്ടു തവണ എഴുന്നള്ളിച്ചപ്പോഴേയ്ക്കും വേറൊരു സംഘം ഓടിയെത്തി.

"കഴുതേനെ ഇവിടെത്തന്നെ നിർത്തിക്കോളൂ. വലിയൊരു മീൻ ചൂണ്ടേമ്മേൽ കുരുങ്ങീട്ടുണ്ടു്."

"രാമസുന്ദരൻ രാത്രീ വെളക്കുകത്തിച്ചേന്നു."

"വെളക്കോ? എൽടിക്ക ബറംബേ!"

രാമസുന്ദരൻ ഗ്രാമത്തിന്റെ മരുമകനാണു്. അയാറം നാടൻമദ്യത്തിന്റെ ഒരു പീടിക നടത്തുന്നുണ്ടായിരുന്നു. സമത്ഥനും പഠിച്ചിട്ടുള്ളവനുമാണു് രാമസുന്ദരൻ കോൺഗ്രസ്സ് ആദർശങ്ങറം ഉണ്ടായിരുന്നതിനാൽ സക്കാരിന്റെ അഞ്ചാംപത്തിയാണെന്നു കരുതി ഒരുവിഭാഗം കൃഷിക്കാർ അയാളെ എതിർത്തിരുന്നു. ഖദറുകുപ്പായവുമണിഞ്ഞു് അയാറം വെളിയി

ലെവിടെയോ പോകുമ്പോഴാണ് റോന്തുചുററുന്ന സംഘം അയാളെ പിടികൂടിയതു്.

വിയപ്പിൽ കുളിച്ച രാമസുന്ദരൻ എല്ലാവരുടെയും മുന്നിൽ നിന്നു: "എന്നെ കഴുതപ്പുറത്തു് ഇരുത്തല്ലേട്ടോ. വേറെന്തു ശിക്ഷ വേണമെങ്കിലും തന്നോളൂ." വിറയ്ക്കുന്ന കൈകൾകൊണ്ടു് അയാൾ പത്തിന്റെ അഞ്ചു നോട്ടുകൾ എണ്ണി.

"കേക്കു്ണ്ണ്ടോ, കഴു്തപ്പൊറത്തിരുത്തണ്ടാന്നു്! പിന്നെ നെന്നെ ആനപ്പുറത്തിരുത്തണോ?"

ആളുകൾ ചുററും തിങ്ങികൂടി. കന്നുകുട്ടികൾ ചത്തുപോയതുമൂലം നഷ്ടമുണ്ടായവർക്കു് ദേഷ്യം വർദ്ധിച്ചു.

"കഷ്ടകാലായിത്തീർന്നു. ഗ്രാമത്തിൽ സഹകരണം തന്നില്ലാണ്ടായി."

"മര്യാദേം അവസാനിച്ചിരിയ്ക്കു്ണു. അതൊണ്ടാണു് മഹാമാരി പടരു്ണതേ!"

"ശാപ്പാട്ടുരാമന്മാരായ ബ്രാഹ്മണരും ഈ നായിന്റെ മോന്മാരായ പെലേരുംകൂടെ അന്ധകാരംണ്ടാക്കി വച്ചിരിയ്ക്ക്യാ. ആയിരക്കണക്കിനു റുപ്പിക വെലേള്ള എരുമകൾ ചത്തൊടു്ങ്ങു്ണു. പക്ഷേ ഇവറേറന്റെ കാതിലേയ്ക്കൊന്നും കേറൂല്ല."

അങ്ങാടിപ്പിള്ളേർ ഇടയ്ക്കിടെ കഴുതയേയും ഇടയ്ക്കിടെ രാമസുന്ദരനേയും കൂവാനാരംഭിച്ചു. തിരക്കിനിടയിൽനിന്നു് ആളുകൾ ചിലപ്പോഴൊക്കെ ഇടിക്കുകയും ചെയ്തു.

മൂതിന്ന രണ്ടാളുകൾ ഇടയ്ക്കു വീണു. എടാ പിള്ളേരേ, ഇതു ഗ്രാമത്തിന്റെ മരുമകനാണു്. ഇവനെ മാപ്പാക്കു്."

"കേട്ടോ, അയ്യേ! ഗ്രാമത്തിന്റെ മരുമകനാത്രേ! മരുമകനാണെങ്കിൽ അതു് ലുഭായേ നമ്പൂരീടേരിയ്ക്കും. നമ്മളുമായി ഒരു ബന്ധോല്യ."

"ആ, അളിയനായിക്കൂടെന്നില്യ!"

"അയ്മ്പതിനു പകരം അറുപതു വാങ്ങിയ്ക്കോ. പക്ഷേ, കഴുതമേലിരുത്താതെ."

"ഹരിനാമനെന്താ മനുഷ്യനല്ലേ. അവനേം നമ്മളു് കഴു്തപ്പൊറത്തു് കേററീല്ലേ."

''വെള്ളക്കോളറുകാരുടെ ദുരഭിമാനം വളർത്താൻ നമ്മളനുവദിയ്ക്കൂല. ദൈവത്തിന്റെ മുന്നിൽ എല്ലാരും സമാണ്'', സഖാവു പറഞ്ഞു. ങ്കാട്ട് ബന്താ മുമ്പു സഖാക്കളുടെ പാർട്ടിയിലായിരുന്നു. ഒരു പ്രാവശ്യം കർഷകസമരത്തിൽ ജയിൽ വാസം അനുഭവിച്ചിട്ടുമുണ്ട്. പിന്നെ പകിസ്ഥാൻ രൂപീകരണസമയത്തു് ഗ്രാമത്തിലെ മുസ്ലിങ്ങളുടെ വസ്തുക്കൾ കൊള്ള ചെയ്തു എന്ന കാരണത്താൽ പാർട്ടിയിൽനിന്നു പുറത്താക്കപ്പെട്ടു. ഇപ്പോൾ അതിർത്തിയിൽ കള്ളക്കടത്തലാണു ജോലി. പക്ഷേ ഗ്രാമത്തിലെല്ലാവരും ഇപ്പോഴും അയാളെ 'സഖാവു്' എന്നാണു വിളിക്കുന്നതു്.

''ഒരു കാര്യം ചെയ്യാം. ഹരിനാം പെലേനോടു ചോദിയ്ക്കാം. അവനിയാൾക്കു മാപ്പുകൊടുത്താൽ നമുക്കു വിട്ടേക്കാം.''

ഹരിനാമിനെ വിളിച്ചുകൊണ്ടു വന്നു. അവന്റെ മുഖത്തെ കരിയുടെ പാടുകൾ ഇപ്പോഴും മാഞ്ഞിരുന്നില്ല. ആളുകൾ ചിരിതുടങ്ങി. ഹരിനാമൻ പറഞ്ഞു: ''ന്റെ മാനം ഇങ്ങോരുടേതിനേക്കാൾ ചെറുതാച്ചാൽ ശങ്കയില്ലാണ്ടു് ഇങ്ങോർക്കു മാപ്പു കൊടുത്തളാ. എന്റേം ഇങ്ങോരുടേം മാനം ഒരുപോലേണച്ചാൽ നിയ്ക്കു തന്ന ശിക്ഷ ഇങ്ങോർക്കും കിട്ടണം.''

ആളുകൾ 'സഖാവിനെ' എതിർത്തു. തെരുവുപിള്ളേർ കൂകിവിളിച്ചു. 'മരുമകനെ' പിന്നെ കഴുതയോടു ചേർത്തു കെട്ടി.

മുതിർന്ന രണ്ടു് ആളുകളും രാമസുന്ദരൻ ഗ്രാമത്തിന്റെ മരുമകനാണെന്നു പറഞ്ഞു് മുഖത്തു കരിതേക്കുന്നതിൽനിന്നു പിള്ളേരെ പിൻമാററി.

'സഖാവും' അയാളുടെ കൂട്ടുകാരുംകൂടി രാമസുന്ദരനെ എടുത്തു് കഴുതയുടെ മേൽ ഇരുത്തി.

''ഇയാടെ മോറിൽ കരിതേയ്ക്കണ്ട കാര്യല്ല—ഇപ്പൊത്തന്നെ എത്ര കറുത്തെന്നു നോക്കു്''

''ആ മോലാളി! എന്തു വെലയ്ക്കാപ്പോ കൊടുക്കണേ?''

''പത്രത്തിലെ എന്തെങ്കിലും വർത്താനം പറഞ്ഞോളൂ. വാചകമടിച്ചു് എന്തോരം പുകഴ്ത്താലാണു് സ്വന്തം സർക്കാരിനെ.''

ഉച്ചയ്ക്കുണ്ടായ ഈ കോലാഹലങ്ങൾ അവസാനിച്ച ഉടനെ ഗ്രാമത്തിലെ രണ്ടു് എരുമകൾ ചത്ത വാർത്തവന്നു.

ബഞ്ചിന്മേലിരുന്നുകൊണ്ടു് ആളുകൾ സംസാരം തുടങ്ങി.

''ഈ ലംഘനക്കാരു് ക്രിയ പൂർത്തിയാക്കാൻ സമ്മതിയ്ക്കുല. പിന്നെ സുഖക്കേടെങ്ങനെ ഒഴിയാ?''

''നേർത്തെ തന്നെ ഞാൻ പറഞ്ഞതാന്നില്ലേ, യോഗീനെ വിട്ടു്. ഡാക്ടറെക്കൊണ്ടു കത്തിവെയ്പിക്കു്.''

''ഇതൊരു കള്ളസന്യാസിയാണു്. സന്യാസിമാരുടെ പേരു് ഇങ്ങനെ നടന്നു് ചീത്താക്കേണു്. പ്രതാപി സന്യാസീനെ വെല്ലാനാരുല്ല.''

''ഈ സന്യാസി രാത്രി ഇടയ്ക്കിടെ ഉറക്കം തുങ്ങിക്കൊണ്ടേരുന്നെന്നു് ഞങ്ങടെ അയല്ക്കാരൻ പറഞ്ഞു.''

''നുണയാണു് ചങ്ങാതി'' യോഗിയെ കൊണ്ടുവന്ന ആളുകളിൽ ഒരാൾ നിഷേധിച്ചു.

''പക്ഷേ, നെയ്യിനും, മററു സാമാനങ്ങൾക്കും പകരം ദാനം കിട്ടിയ ഗോതമ്പിൽ നിന്നെന്തേ ചേതാഷാഹു് രണ്ടുമന്നു കൊടുത്തേ? ദാനത്തിൻെറ ഒരംശെങ്കിലും ഗ്രാമത്തിൽതന്നെ ഇട്ടു പോയാൽ എങ്ങനെ പുണ്യം ണ്ടാവും?''

''ഈ ഒരു വിചാരം ആ എരപ്പ ചേതേഷായ്ക്കുണ്ടാ വേണ്ടീന്നു. എന്തിനാ അവന് ഗോതമ്പു വാങ്ങ്യേ? പണം എങ്ങ്ടെങ്കിലും കടന്നുകളയ്യാരുന്നില്ലാലോ. നാളേയോ, നാളെ കഴിഞ്ഞോ, സന്യാസീൻെറ താവളത്തിപ്പോയ് എടുക്കാരുന്നു. താവളം എല്ലു വിദേശത്താ?''

''ഈ പീടികക്കാരുടെ കാര്യം പറേണ്ട. ഇവനൊക്കെ സ്വന്തം പണത്തോടുള്ള കാര്യം. എലിടെ കൊടല് പുറത്തായാലും പൂച്ച കടിവിടില്ല.''

''ഞാൻ വേറൊരു കാര്യം അറിഞ്ഞു. ഗുരുദ്വാരയ്ക്കടുത്തുള്ള കവലയ്ക്കു് രാത്രി മുരീൻെറ തലയോട്ടിവച്ച് ഒരു പെമ്പിറന്നോരു് കുളിച്ചൂന്നു്.''

''ഏതെങ്കിലും ഒരു യോഗി ആൺകുട്ടിയുണ്ടാവാൻ വഴിപറഞ്ഞുകൊടുത്തതാവും. ഒരു സ്ത്രീയുടെമേൽ ക്ഷുദ്രപ്രയോഗം ഏ

ററാൽ എല്ലിൻകൂമ്പാരത്തിൽനിന്നും മൂരിയുടെ തലയോട്ടി കൊണ്ടുന്നു്......''

ആരുടേയോ കരച്ചിൽ കേട്ടു. കുറെ അടുത്തുചെന്നപ്പോൾ കേട്ടു, സങ്കടംകൊണ്ടു് ഭക്തൻ തേജു ''എന്റെ ബില്ലോ'', ''എന്റെ ബില്ലോ'' എന്നു വിളിച്ചു കരയുകയാണു്.

വളരെ ബുദ്ധിമുട്ടി അവൻ കാര്യം മുഴുവൻ പറഞ്ഞു. ''വെളിന്നു മേഞ്ഞിട്ടു വന്നപ്പോൾ ചെ പി തളന്നുകെടന്നു. കണ്ണിൽ പീളയടിഞ്ഞിരുന്നു. മുഖം വാടിയിരുന്നു. എന്റെ കൈയ്യിന്നു റൊട്ടിക്കഷണംപോലും കഴിച്ചില്ല......വായ്് പൊളിച്ചുനോക്കി... ..നെയ്യു കൊടുത്തുനോക്കി. പക്ഷേ, അവൾ ഓടിമാറി. സുന്ദരിയായ എരുമേരുന്നു. ഞാനെന്റെ ബില്ലോന്റെ രോമംപോലും......

എല്ലാവരും തേജുവിനോടു സഹതാപം പ്രകടിപ്പിച്ചു; ഈശ്വരന്റെ നിശ്ചയം സ്വീകരിക്കാൻ അവനെ ഉപദേശിച്ചു.

''എന്റെ നോട്ടത്തിൽ പ്രതാപിയായ സന്യാസിയെ കൂടാണ്ടു് ഗ്രാമത്തിന്റെ ശാപം ഒഴിക്കാൻ കഴിയൂല. അദ്ദേഹത്തിന്റെ മഹിമഒന്നും അപാരം തന്നേണേ. സ്വന്തം ഇന്ദ്രിയം മുറിച്ചുകളഞ്ഞാളല്ലേ!'' സർപഞ്ചു് ഊന്നിപ്പറഞ്ഞു.

''ഞാമ്പറേണതു് കേക്കൊച്ചാൽ ഇപ്പോത്തന്നെ പ്രതാപി സന്യാസിയെക്കൊണ്ടോരാൻ ആളെ അയച്ചോള്ള. കാലത്തേയ്ക്കു മാററിവച്ചാൽ പിന്നേം ഇന്നലത്തെപ്പോലെ ആരെങ്കിലും നേത്തെവന്നു് അദ്ദേഹത്തെ കൊണ്ടോകും.''

ഗ്രാമം മുഴുവൻ പ്രതാപി യോഗിയെ കാത്തിരിക്കുകയായിരുന്നു. എപ്പോൾ അദ്ദേഹത്തിന്റെ ചരണങ്ങൾ അവരുടെ ഗ്രാമത്തിൽ പതിയും? എപ്പോൾ അവരുടെ കന്നുകാലികളെ അദ്ദേഹം സുഖപ്പെടുത്തും? പക്ഷേ, ഭക്തൻ തേജു ആരെയും കാത്തിരുന്നില്ല. അവന്റെ ഭാഗ്യത്തിന്റെ കണ്ണി മുറിഞ്ഞുപോയിരുന്നു.

## മുത്തു്

'ങ്ങട്വാ നെനക്കു മുത്തു തരാം'' ദുഃഖിതനായ ഭിത്തേ സാവധാനം അടുത്തുചെന്നു് പാൽപോലെ വെളുത്ത പത്തുദിവസം പ്രായമായ പട്ടിക്കുട്ടിയെ തന്റെ ഭാര്യയുടെ കാലിന്നടുത്തേക്കു വിട്ടു.

കൊരണ്ടിപ്പുറത്തിരുന്ന ഭാര്യ ഒരുവശത്തേക്കു പെട്ടെന്നു ചരിഞ്ഞു. ''മുത്തോ?......'' അന്ധാളിച്ചുപോയ അവളുടെ ശബ്ദത്തിൽ മനസ്സിന്റെ ദുഃഖം ധ്വനിച്ചിരുന്നു.

പട്ടിക്കുട്ടിയുടെ കണ്ണുകളിലേക്കു നോക്കിയപ്പോൾ അതു് കള്ളിൻകോപ്പയാണെന്നു തോന്നി അവൾക്കു്. ഹൽവയാണെന്നു തോന്നി. ഒരു നിമിഷത്തിനുള്ളിൽ അവൾ അതിനെ മടിയിലെടുത്തു വച്ചു.

ഇന്ത്യാവിഭജനകാലത്തു് കൊലയുടെയും കവച്ചയുടെയും ഭീകരവൃത്താന്തങ്ങൾ പ്രചരിച്ചപ്പോൾ ആളുകൾ സാമാനങ്ങൾ പെറുക്കിക്കൊണ്ടു് അങ്ങോട്ടുമിങ്ങോട്ടും പോകാൻ തുടങ്ങിയിരുന്നു. അപ്പോൾ ഒരു ഉററചങ്ങാതി ഭിത്തേയെ ഉപദേശിച്ചു. ''നീയും പാകിസ്ഥാനിലേയ്ക്കു പൊയ്ക്കോളൂ.'' ആരെങ്കിലും അവനെ കല്ലുവെച്ചു തെറിപറഞ്ഞതുപോലെ അവൻ തോളുകൾ കുലുക്കി. നെററി ചുളിച്ചു. അവന്റെ അച്ഛൻ ഇവിടെ ജീവിച്ചു. മുത്തശ്ശൻ ഇവിടെ ജീവിച്ചു. അവരുടെ അപ്പൂപ്പൻ ഇവിടെ ജീവിച്ചു. അവരുടെ ശരീരം അലിഞ്ഞുചേർന്ന മണ്ണിൽ ഗോതമ്പു വിളഞ്ഞു. മുളകു വളർന്നു. കരിമ്പു വളർന്നു. ആ മണ്ണിന്റെ എത്ര അംശം മധാവാ സിംഗിന്റെ ചോരയിലുണ്ടെന്നും ജഗനയുടെ ഹൃദയത്തിലുണ്ടെന്നും ആർക്കറിയാം.

ശിഷാം മരത്തിന്റെ തടിപോലെ ആറടി നീളമുള്ള അവന്റെ മകൻ ഒരു പോലീസ് ആഫീസറുമായി വഴക്കിട്ടു. ഗാന്ധിജിയെപ്പററി അസഭ്യം പറഞ്ഞതു സഹിക്കാൻ കഴിഞ്ഞില്ലെന്നതായിരുന്നു കാരണം. കത്തിക്കുത്തേററു് എവിടെ മരിച്ചുവീണെന്നറിഞ്ഞുകൂടാ. ഒരു എല്ലുകഷണം കിട്ടിയിരുന്നെ

ങ്കിൽ ചെമ്പുതകിടിലാക്കി കഴുത്തിൽ കെട്ടിനടക്കാമായിരു ന്നു, പക്ഷേ, എല്ലിന്റെ പൊടിപോലും ഇതുവരെ കണ്ടുകി ട്ടിട്ടില്ല. രണ്ടാമത്തെ മകൻ സ്വഭാവഗുണമുള്ളവനായിരുന്നു. അവൻ അയാളുടെ വയസ്സുകാലത്തു് ഒരു താങ്ങായിരുന്നേനേ. പുതിയ ലുങ്കിയുമുടുത്തു ചാർച്ചക്കാരുടെ വീട്ടിൽ പോയതാ ണു്. പിന്നെ മടങ്ങിയെത്തീട്ടില്ല. അവന്റെ ശവശരീരം സരഹിരു് തടാകത്തിൽ (കനാലിൽ) വീണുകിടക്കുന്നതു് തന്റെ സ്വന്തം കണ്ണുകൊണ്ടു കണ്ടെന്നു ബച്ചിത്തർ ആണയിട്ടു പറഞ്ഞു. ഏതെങ്കിലും കൊള്ളസംഘം അവനെ കൊന്നതാ വും. പക്ഷെ എന്തുകൊണ്ടു" ആർക്കും അവനെ മുറിവേല്പിക്കാൻ കഴിഞ്ഞില്ല. ആർക്കു് എന്തു മതമാണുണ്ടായിരുന്നതു്. ഏതീ ശ്വരനാണുണ്ടായിരുന്നതു്. ഇവിടെ കാലാസിംഗും പുറത്തെ അരമതിലിൽ കിടന്നിരുന്ന സ്വന്തം സഹോദരന്റെ മകന്റെ കഴുത്തറുത്തു. സ്വത്തിനുവേണ്ടി ആയിരുന്നു അതു്. കൊന്ന തു് ഏതെങ്കിലും മുസൽമാനാണെന്നു് എല്ലാവരും കരുതുകയും ചെയ്തുകൊള്ളും.

ആളുകൾ ഭാണ്ഡം മുറുക്കുന്ന ധിറുതിയിലായിരുന്നു. അതി നിടയ്ക്കു ബന്ധുമിത്രാദികളെക്കുറിച്ചോർക്കാനാർക്കാണു് സമയം?

''പാകിസ്ഥാനിലേയ്ക്കു പൊയ്ക്കോളൂ'' കണ്ടവരൊക്കെ പ റഞ്ഞു.

ചിരിച്ചു ചിരിച്ചു ദിത്തായുടെ കണ്ണുകളിൽ വെള്ളം നിറ ഞ്ഞു. പാകിസ്ഥാനിൽ ആരുടെയടുക്കൽ പോകാനാണു്? അ വിടെ തന്റേതായിട്ടെന്തുണ്ടു്?

നാലുപാടും തീകത്തി പടർന്നപ്പോൾ ഗ്രാമത്തിലെ മാന്യ ന്മാർ അയാളോടു പറഞ്ഞു: ''അഥവാ പോകാനുദ്ദേശിക്കുന്നി ല്ലെങ്കിൽ പേരു മാററിയ്ക്കോളൂ. വെളിയിൽനിന്നു വന്ന ഏ തെങ്കിലും ഗ്രന്ഥം കൈവശമുണ്ടോ കയ്യിലില്ലെന്നു് ആർക്കറിയാം. നി ന്റെ മുത്തശ്ശനും ആദ്യം കുട്ടനോ കുട്ടപ്പനോ ആയിരുന്നു. മക്കാ യിൽനിന്നോ മററോ വന്നതാണോ? പേരുമാററിയാൽ എന്താ ചേതം?''

''കാട്ടുകോഴിയ്ക്കുണ്ടോ വാവും സംക്രാന്തീ?''

''അപ്പം തിന്നാപ്പോരേ? കുഴിയെണ്ണണോ? വെറും നിസ്സാരമായ കാര്യാണ്.'' ദിത്താ ആലോചിച്ചു. എന്നിട്ട് വളരെപ്പേർ പറഞ്ഞ ആ നിർദ്ദേശം സ്വീകരിച്ചു

പേരു മാററിയിട്ടതുകൊണ്ട് വാസ്തവത്തിൽ വ്യത്യാസമൊന്നും ഉണ്ടായില്ലെന്ന് പിന്നീട് അയാാം മനസ്സിലാക്കി. മുമ്പ് ആളുകരം അള്ളാദിത്തയ്ക്കു ദിത്തയെന്നാണു പറഞ്ഞിരുന്നത്. അതിനു ശേഷം ഹരിദത്തസിംഗ് എന്നു വിളിക്കാൻ തുടങ്ങി. വീടരുടെ പേരു് പണ്ടേ രഖിയെന്നായിരുന്നു. ഇപ്പോഴും അവളുടെ പേരു് രഖിയെന്നു തന്നെയാണു്.

പക്ഷേ ഗ്രാമത്തിലെ ചില വഴക്കാളിപിള്ളേക്ക് ഈ 'ഹറാമ്പിറന്ന' ദിത്തയെ ഇങ്ങനെ കൂടെ കൂട്ടിയതിൽ ദേഷ്യം വന്നു. ഈ മതംമാററമൊന്നും തങ്ങരം അംഗീകരിക്കുന്നില്ലെന്ന് അവർ പറഞ്ഞു. ''ഈ കശവൻ ഇവിടുന്നു നേരേ പൊയ്ക്കൊള്ളട്ടെ. ഇല്ലാച്ചാൽ ഞങ്ങരം വാളോണ്ട് പണി ഒതുക്കിക്കൊള്ളാം.''

ഗ്രാമത്തിലെ അറിവുള്ളവർ ദിത്തയെ രഹസ്യമായി അറിയിച്ചു. ''നീ നെൻറ തുണീം സാധനങ്ങളും ഒക്കെ വെച്ചോളൂ. ഈ നാലു കഴുതേനെ പിള്ളേക്കു കൊടുത്തോളൂ,'' തങ്ങളെ അയാളുടെ സഹോദരനാക്കാൻ വേണ്ടിയുള്ള സന്തോഷത്തിൽ സ്വന്തം രാജ്യത്തു് വസിക്കാൻ വേണ്ടിയുള്ള സന്തോഷത്തിൽ സദ്യനൽകി ആഘോഷിയ്ക്കുമെന്നു് അവർ വാഗ്ദാനം ചെയ്യുന്നു. ദിത്തയ്ക്കും നേരമ്പോക്കു തോന്നി. തന്നെ കൂട്ടത്തിൽ കൂട്ടാനും സഹോദരനാക്കാനും ഇവക്ക് ഇത്ര ആഗ്രഹമുണ്ടെങ്കിൽ ഈ മണ്ണാങ്കട്ട കഴുതകളെന്തിനു്, കൈകാലുകരം മുറിച്ചു കൊടുക്കാൻ തന്നെ തയ്യാറാണു്.

സാധനങ്ങരം ചുമന്നെത്തിയ്ക്കുന്നതിൽ നിന്നുള്ള വരുമാനം കഴുതകരം പോയതോടെ ഇല്ലാതായി. പക്ഷേ ദിത്താ തൊഴിൽ രഹിതനായിത്തീന്നില്ല. വെള്ളകോളർ നത്താരസിംഗ് അയാളെ ശാപ്പാടും, തുണിയും പ്രതിഫലത്തിൽ തൻെറ കന്നുകാലികളെ നോക്കാൻ നിയമിച്ചു. വിളവെടുപ്പിനുശേഷം, പോക്കററു ചിലവിനായി പതിനഞ്ചുറുപ്പിക കൊടുക്കാമെന്നും സമ്മതിച്ചു.

അമ്പത്തഞ്ചു കഴിഞ്ഞ രവി മററുള്ളവരുടെ പഞ്ഞി കടയുക, കടല അരച്ചുകൊടുക്കുക, നെല്ലുകുത്തുക, വീടിൻെറ ചുമരിൽ കുമ്മായം പൊത്തികൊടുക്കുക തുടങ്ങിയ പണികൾ ചെയ്തു. ഇത്രയൊക്കെ അദ്ധ്വാനിച്ചിട്ടും കിട്ടുന്നതു് കാൽ കിലോ ഗോതമ്പുപൊടിയുടെ വകയാണു്. ചിലപ്പോൾ അതുമില്ല. ഇതിൽ അവക്കു വിഷമം തോന്നിയില്ല. പക്ഷേ മറക്കാൻ വേണ്ടി മനസ്സിനെ പലവഴിക്കു തിരിച്ചുവിട്ടിട്ടും ഒരു നിമിഷത്തേക്കു പോലും തൻെറ മക്കളെ മറക്കാൻ അവക്കു കഴിഞ്ഞില്ല. രാത്രിയിൽ ദുപ്പട്ടയിൽ മുഖം മറച്ചു് അവർ കരഞ്ഞു. എങ്ങനിന്നും ജോലികിട്ടാത്ത ദിവസങ്ങളിൽ പകലും അവർ കരയുമായിരുന്നു.

ഒരു സായാഹ്നത്തിൽ ജംഗീരഭംഗ്ഗു അവരെ വിളിയ്ക്കാൻ വന്നു. അയാളുടെ ഭാര്യ പ്രസവിക്കാറായിരുന്നു. നിയമത്തു് പതിച്ചി ഗ്രാമത്തിൽ നിന്നു് പോയതു മുതൽ ഒരുടത്തെങ്ങും ഒരു പതിച്ചിയേയും കിട്ടുമായിരുന്നില്ല. പിന്നെ, എന്തെങ്കിലും അറിയാമിരുന്നെങ്കിലും ഇല്ലെങ്കിലും, രവി മാത്രമേ ഉണ്ടായിരുന്നുള്ളു. അവർ ദിത്തായുടെ നാലു മക്കളെ പ്രസവിച്ചിട്ടുണ്ടു്. പക്ഷേ അന്നൊക്കെ പകൽ പണിചെയ്തു് രാത്രി കുട്ടികളെ ശുശ്രൂഷിച്ചു് വീട്ടുകാര്യങ്ങൾ നടത്തികൊണ്ടുപോയി.

ജംഗീരഭംഗ്ഗുവിൻെറ വീട്ടുകാർ ധനവാന്മാരായിരുന്നു. അറുപതേക്കർ നിലത്തിൻെറ ഉടമയായ അയാൾ ആദ്യത്തെ പുത്രൻെറ മുഖം കണ്ടപ്പോൾ സന്തോഷംകൊണ്ടു തുള്ളി. അയാളുടെ ഭാര്യ പറഞ്ഞു ''ഞാൻ പറഞ്ഞില്ലാന്നു് പിന്നീടു് പറേണ്ടാട്ടോ. എന്താ വേണ്ടെന്നു വച്ചാൽ ചോദിച്ചോളൂ.''

''നെനക്കു ദൈവം ദീർഘായുസ്സു് തരട്ടെ'' രവി പെട്ടെന്നു പറഞ്ഞു. ''നിയ്യൊരു കഴുതേനെ വാങ്ങിതന്നോളൂ''

രവി പറഞ്ഞതുകേട്ടു് ചിരിച്ചു് ചിരിച്ചു് ജംഗീരൻെറയും വീട്ടുകാരുടേയും വയറുവേദനിച്ചു. പക്ഷേ പിറേറന്നു രാവിലെ അവർ മൂന്നുമാസം പ്രായമായ ഒരു കഴുതക്കുട്ടിയെ രവിയുടെ വീടുമുററത്തുകൊണ്ടു നിത്തി.

ഭാര്യയുടെ 'അതിബുദ്ധി'യിൽ ദിത്താസ്സു° വെറുപ്പുണ്ടാ യി: ''എടീ നാശമേ, ചോദിക്കണേരുന്നെങ്കിൽ എന്തെങ്കി ലും നല്ലകാര്യം ചോദിക്കാന്നില്ലേ? ഈ സന്താനഗോപാലം എത്രനാഠം തീററകൊടുത്താലാണു° വളരുക. ഈ ഒരു കഴുതേ ക്കൊണ്ടെന്തോ പ്രയോജനം? ഇഷ്ടികയോ നെല്ലോ ചുമക്കാൻ കൂലിക്കു കൊടുക്കാൻ പോലുമാവില്ല.''

അയാഠം വളരെ കാര്യങ്ങഠം പറഞ്ഞു. പക്ഷേ രഖി ഒന്നും കേട്ടില്ല.

കഴുതക്കുട്ടി നല്ല വെളുത്ത നിറത്തിലുള്ളതായിരുന്നു. പ ഞ്ഞിപോലെ രഖി അതിനെ വെയിലത്തു° നിത്തി ശരീര മാകെ ഉഴിഞ്ഞു കളിപ്പിച്ചു. അതിൻെറ കഴുത്തിലെ നീണ്ട രോമങ്ങഠം പിന്നിക്കെട്ടി. അതിൻെറ ശരീരത്തിൽ പഞ്ഞി യും മൈലാഞ്ചിയും ചേത്തുകഴച്ചു° ചിത്രങ്ങഠം വരച്ചു. പുത പ്പിക്കാൻ കപ്പായം തുന്നി. ദിത്തായാവട്ടെ കഴുത വളരു മ്പോഠം ചുമടെടുപ്പിക്കാൻവേണ്ടി അതിൻെറ പുറത്തിടാൻ തടുക്കുണ്ടാക്കുന്നതിന്നു° ചണ പിരിക്കാൻ തുടങ്ങി. പക്ഷേ രഖി അയാളുടെ റാട്ടു° എടുത്തു° ദൂരെ എറിഞ്ഞു.

''തടുക്കുണ്ടാക്കണേലുണ്ടാക്കിക്കോ. പക്ഷേ അതു° നിങ്ങ ടെ തലസ്സുതന്നെ വയ്ക്കേണ്ടിവരും. എൻെറ മോത്തീടെ മേൽ ഒരു ഭാരം വയ്ക്കാൻ ഞാൻ സമ്മതിക്കൂല.''

രഖി കഴുതസ്സു° മോത്തിയെന്നാണു° പേരിട്ടതു°. എന്തുകൊ ണ്ടാണെന്നല്ലാവക്കും അറിയാം. കഴുത വളരെ ചന്തമുള്ളതാ യിരുന്നു. പക്ഷേ രഖി മററൊരു കാര്യമാണുദ്ദേശിച്ചതു°. അവളുടെ മൂത്ത മകൻെറ പേരു° മമ്മതു° എന്നായിരുന്നു. രണ്ടാ മത്തവൻെറ പേരു° തൗഫീക്കെന്നും. മോത്തി എന്ന പേരിൽ രണ്ടുപേരുകളും അടങ്ങിയിരുന്നു.

ആദ്യത്തെ പേരിൽ 'മ'യും രണ്ടാമത്തെതിൽ 'ത'യും ഉണ്ടു°. മോത്തി എന്നു° ശബ്ദം വായിൽനിന്നു വീഴുമ്പോഠം അവരുടെ ചുണ്ടുകളിൽ മധുരം വിരിയുമായിരുന്നു.

ദിത്താ തുടച്ചയായ രോഗംമൂലം കിടപ്പായി. ഇരുപതു° ദിവസത്തേസ്സു° പനി കൂടിക്കൂടി വന്നു. പിന്നെ നാലു ദിവ

സന്തോഷ്ട്ട അല്പമൊന്നു കുറഞ്ഞു. പിന്നെയും കൂടി. രവി അയാളെ അടുത്തിരുന്നു ശുശ്രൂഷിച്ചു കൈകാലുകൾ തിരുമ്മി. ഇതിനിടെ ആഹാരത്തിന്നു വഴിയുണ്ടാക്കാൻ വല്ല ജോലിയും കിട്ടുമോ എന്നു് അന്വേഷിച്ചു വീടുവീടാന്തരം കയറി ഇറങ്ങി. വീട്ടുസാമാനങ്ങൾ അവർ വാങ്ങിക്കൊണ്ടുവന്നു. തേയില, പഞ്ചസാര, ആട്ടിൻ പാലു് ആരോടെങ്കിലും അഞ്ചു രൂപാ കടം വാങ്ങിയാൽ ഒരാഴ്ചകഴിഞ്ഞു് എട്ടു രൂപാ മടക്കിക്കൊടുക്കണം. പത്തു പേരോടു മുഷിയുന്നതിനേക്കാൾ നല്ലതു് ഒരാളായിരിക്കുമെന്നു് കരുതി അവൾ ഗിദ്ദാമല്ലിനോടു മാത്രം വായ്പ വാങ്ങി. ഗിദ്ദാമൽ കൈയ്യയച്ചു സഹായിച്ചു. പക്ഷേ, ഒരു മാസം തികയുന്നതിന്നു മുമ്പുതന്നെ അയാളുടെ മകൻ ലക്ഷ്മണൻ രവിയുടെ കഴുതയുടെ കഴുത്തിൽ കയറിട്ടു് കെട്ടി വലിച്ചിഴച്ചുകൊണ്ടുപോയി.

രവി വീട്ടിനുള്ളിൽ കയറിനിന്നു് ഗിദ്ദാമല്ലിനെ പിരാകി. അയാളുടെ അച്ഛനപ്പൂപ്പന്മാരേയും മക്കളേയും, ചെറുമക്കളേയും ചീത്ത പറഞ്ഞു. ദീത്ത അവരെ ആശ്വസിപ്പിക്കാൻ ശ്രമിച്ചു. ''ഗിദ്ദേ ആയിട്ടു് നമ്മുടെ ബന്ധം നല്ലന്ന്യാണു്. ഗ്രാമത്തിലിണ്ടെന്നെങ്കിൽ കാണാൻ. ലക്ഷ്മണൻ തെമ്മാടി ആണെന്നു് പെട്ടെന്നു് തോന്നിപ്പോകും. പക്ഷേ അങ്ങന്യല്ല നെൻെറ വീട്ടുസാമാനങ്ങളിലൊന്നും അവൻ തൊട്ടിട്ടില്യാ. പലിശേയിട്ടു് വീട്ടുസാമാനം മുഴുവനവൻ എടുത്തെന്നെങ്കിൽ നമ്മെന്തൊ ചെയ്യേന്നേ?''

രവി നിലത്തുവീണു കിടന്നുരുണ്ടു. നഖംകൊണ്ടു് മുഖം മുഴുവൻ മാന്തിക്കീറി.

ദീത്തയുടെ വീട്ടിൽ വരുന്നതിന്നുമുമ്പു് മോത്തിയുടെ ഉടമസ്ഥൻ അതിനെ പുറംപറമ്പിൽ ഇറക്കിവിടുമായിരുന്നു. ദിവസം മുഴുവൻ അതു് വൃത്തിക്കേടിൽ അലഞ്ഞുതിരിയും. പക്ഷേ രവിയുടെ അടുത്തു് വന്നതു് മുതൽ അവരതിനെ മുററത്തു നിന്നു് വെളിയിലയച്ചിട്ടില്ല. സ്വപ്നംപോലെ മഞ്ഞച്ച കടപ്പിൻെറ ഇല കടലയും ചേർത്തു് കൈകൊണ്ടു് വായിലിട്ടു കൊടുക്കുമായിരുന്നു. വയറുനിറയെ തിന്നോട്ടെ.

അതു് കാഷ്ഠമിടുമ്പോഠം മടിയിലെടുക്കുമായിരുന്നു. രഖി വീട്ടിലേയ്ക്കു വരുമ്പോഴേക്കും അതിനെ മാറോടണച്ചിരുന്നു. അതിന്റെ മുഖം തലോടുമായിരുന്നു. ലാലയുടെ വീട്ടിൽ മോത്തിക്കു് ശ്മശാനത്തേക്കാഠം കഷ്ടമായിത്തോന്നി. രണ്ടു മൂന്നു് ദിവസത്തേയ്ക്കു് അതു് കാടിവെള്ളംപോലും കുടിച്ചില്ല. ശിരസ്സുകനിച്ചു് തന്റെ വിധിയെ പഴിച്ചു് അതു് കരഞ്ഞു. അതിനെ തലകീഴായി ആരോ കെട്ടിത്തൂക്കിയിരിക്കുന്നെന്നു് രഖി സ്വപ്നം കണ്ടു അതിന്റെ ശിരസ്സിൽനിന്നു് രക്തത്തുള്ളികഠം താഴെവച്ചിരിക്കുന്ന ചീനച്ചട്ടിയിലെ തിളയ്ക്കുന്ന എണ്ണയിലേയ്ക്കു ഇററു വീഴുന്നുണ്ടായിരുന്നു അവർ ഉണർന്നെഴുന്നേററിരുന്നു. ദിത്തയേയും ഉണർത്തി. ലാലയുടെ മുഖംപോലും കാണുകയില്ലെന്നു് അവർ ആണയിട്ടു. പക്ഷേ ഈ സ്ഥിതിയിൽ അയാളുടെ മുഖത്തു് നോക്കാതിരിക്കാൻ എങ്ങനെ കഴിയും? വളരെ വിഷമിച്ചു് നേരംവെളുപ്പിച്ചു. നേരംവെളുക്കുമ്പോഴേയ്ക്കു് ഗിദ്ദയുടെ വീട്ടിലേയ്ക്കോടി വിശപ്പു് ആനയുടെ അഭിമാനംപോലും ഇല്ലാതാക്കുന്നു! ത്യാഗിയായ മുനിപോലും കുട്ടിക്കാലത്തു് വിശപ്പു് സഹിച്ചിട്ടുണ്ടാവില്ല!

മുതുകിൽ അഞ്ചു പർവ്വതത്തിന്റെ ഭാരമേററിയതുപോലെ വിശപ്പുകൊണ്ടു് മോത്തിയുടെ കൈകാലുകഠം ആടിത്തുടങ്ങി. നെററിമേൽ ആണികഠം തറച്ചുകയറുന്നതായി തോന്നി. വയററിൽ തീവെള്ളം കത്തിപ്പടരുന്നതായി അനുഭവപ്പെട്ടു. കത്തിച്ചുകയറികൊണ്ടിരുന്ന വേദന പെട്ടെന്നു നിലച്ചു. രഖി എത്തുമ്പോഴേയ്ക്കും മോത്തി മലമൂത്രങ്ങളിൽ നിശ്ചലമായി വീണുകഴിഞ്ഞിരുന്നു. മോത്തിയുടെ പ്രാണൻ ദേഹത്തുനിന്നു് പറന്നുപോകുന്നതുപോലെ തോന്നി. രഖി വിറച്ചു. അവർ വന്ന വഴിയെ തിരികെ നടന്നു. ചാർപ്പായിലേയ്ക്കു മറിഞ്ഞു.

''നിനക്കു് മോത്തി തരട്ടേ?'' ഉദാസീനനായ ദിത്ത ഭാര്യയുടെ അടുത്തേയ്ക്കു് പത്തുദിവസം പ്രായമുള്ള പാൽപോലെ വെളുത്ത പട്ടിക്കുട്ടിയെ സാവധാനം വിട്ടുകൊണ്ടു പറഞ്ഞു.

''മോത്തി?'' അസ്വസ്ഥയായിരുന്ന രവി പെട്ടെന്നു ചോദിച്ചു. വെടിമരുന്നിന്നു തീകൊളുത്തിയതുപോലെ അവരുടെ ഉള്ളിൽ നടുക്കമുണ്ടായി.

''ഇതിന്റെ കണ്ണൊന്നു നോക്കിക്കൊ'' ദിത്താ പട്ടിക്കുട്ടിയുടെ പുറത്തു് തലോടികൊണ്ടു പറഞ്ഞു. രവി അതിനെ തുറിച്ചുനോക്കി. അതു് വാലാട്ടുകയായിരുന്നു. മദ്യലഹരിയിൽ ചുവന്നു്, കുരുപോലെ വലുതായി, രവിയുടെ കണ്ണുകൾ പട്ടിക്കുട്ടിക്കു ഇതൊന്നും മനസ്സിലായിരുന്നില്ല. അപരിചിതമായ ഒരു വ്യക്തിയെ നോക്കി മനസ്സിലാക്കുമ്പോലെ പട്ടിക്കുട്ടി അവരെ നോക്കിനിന്നു. രവി വീണ്ടും പലതവണ മുറവിളിച്ചു. പട്ടിക്കുട്ടി പേടിച്ചു് മോങ്ങിത്തുടങ്ങി. ജ്വലിക്കുന്ന തീക്കട്ട കീഴിലിട്ടിട്ടുള്ളതുപോലെ അതു് വിറച്ചു. രവി മോങ്ങിയിട്ടു് വേദന സ്വയം അടക്കി പട്ടിക്കുട്ടിയെ ഉമ്മവെച്ചു. അവരുടെ കണ്ണുകളിൽ അനുകമ്പ നിറഞ്ഞു.

# കമ്പോളത്തിന്റെ ചരമദുഃഖം

അയാൾ മരിച്ചു.

അർദ്ധരാത്രി ആയിട്ടുപോലുമില്ലായിരുന്നു. ഫാഷൻ ബസാറിന്റെ ഷോകേസുകളിലെ വെളിച്ചം അപ്പോഴും കണ്ണു ചിമ്മിക്കൊണ്ടിരുന്നു. നിയോൺ ലൈററുകളുടെ വെളിച്ചം പൂർണ്ണപ്രകാശം പ്രസരിപ്പിച്ചുകൊണ്ട് നിന്നു. അങ്ങനെ ജനബഹുലമായ ഈ കമ്പോളത്തിൽ അയാൾ മരിക്കുന്നതിന്റെ സൂചനയുണ്ടായി. സിനിമായുടെ സെക്കൻറ് ഷോ കഴിഞ്ഞിട്ടുണ്ടായിരുന്നില്ല. റോഡിൽ റിക്ഷാക്കാരുടെ നീണ്ട ലൈനുകൾ ഉണ്ടായിക്കഴിഞ്ഞിട്ടില്ല മൈക്കിലൂടെ പാട്ടുകൾ ഉയർന്നില്ല. മുത്തുമാലകൾ കാററിലുലഞ്ഞാടിയില്ല. കാളവണ്ടിക്കാരൻ സലിയാ കള്ളു കുടിച്ചുകൊണ്ടു കഴയുന്ന കാലുകളുമായി ഇതേവരെ മടങ്ങിയെത്തിട്ടില്ല. ഈ കാര്യങ്ങളൊക്കെ ഉപേക്ഷിച്ചു നിറഞ്ഞുനിന്ന ഈ ലോകം വെടിഞ്ഞുകളയാൻ എങ്ങനെ തോന്നി. നീയാണെങ്കിൽ ബസാറിന്റെ നടവഴിയിൽ കയറിയങ്ങു കിടപ്പായി. ഭാഗ്യ അവിടെ കിടക്ക വിരിച്ചുതന്നതാണെന്നു തോന്നും കണ്ടാൽ. എത്ര ലാഘവത്തോടുകൂടി നീ മരണത്തെ സ്വന്തമാക്കി. ഇത്ര അനായാസമായി കാളക്കാരൻ സലിയപോലും ഒരിക്കലും തനിക്കു പണം തന്നിട്ടുണ്ടാവില്ല.

അയാളുടെ ശരീരം വിറച്ചു തുള്ളുന്നതായി തോന്നി. നിയോൺ വെളിച്ചത്തിൽ അയാളുടെ മുഖം പ്രകാശിച്ചു.

ഇല്ല, ഇനി നിനക്കെന്റെ മുഖത്തേയ്ക്കിങ്ങനെ നോക്കാൻ സാധിക്കുകയില്ല. എന്നോടു സഹതാപം പ്രകടിപ്പിക്കുവാൻ കഴിയുകയില്ല. എന്റെ ഉള്ളിൽ ഇനിയും ജീവന്റെ ശകലങ്ങളുണ്ട്. എന്റെ കണ്ണുകളിലിപ്പോൾ നിന്റെ ചിത്രമുണ്ട്. നിന്റെ ശബ്ദങ്ങൾ എനിക്കു കേൾക്കാൻ കഴിയുന്നുണ്ട്. കാളക്കാരൻ സലിയായുടെ കുഴഞ്ഞ കാലുകളെ തിരിച്ചറിയാൻ കഴിയും. സലിയാ ജയിച്ചിട്ടു വന്നോ എന്നെനിക്കു

നിന്നോടു പറയാൻ സാധിക്കും. അല്ലെങ്കിൽ തോററു മടങ്ങി യോ എന്ന്. സലിയ ജയിച്ചിട്ടുണ്ടെങ്കിൽ എന്റെ പകിട പന്ത്രണ്ടു്. തോററാൽ ശനി. സലിയ ഇങ്ങനെയാണു്, സത്യത്തിൽ വലിയ കളിക്കാരൻ ഇവനാണു്. ''ഈ കമ്പോ ളത്തിലെ വലിയ കച്ചവടക്കാർ ഒരിക്കലും എന്റെ നേരെ മുഖം തിരിച്ചു് ജീവിക്കുന്നുണ്ടോ മരിച്ചുപോയോ എന്നു് നോ ക്കിയിട്ടുപോലുമില്ല.

ഇന്നു് അയാൾ മരിച്ചു.

അയാളുടെ പരിപൂർണ്ണനഗ്നമായ ശരീരം ഫാഷൻ ബസാറി ന്റെ നടവഴിയിൽ കിടന്നു. അയാളുടെ ശരീരത്തിൽ നൂൽ ബന്ധമുണ്ടായിരുന്നില്ല. ഫാഷൻബസാറിലെ എല്ലാ കടക ളും റെഡിമെയ്ഡ് തുണികൾകൊണ്ടു് നിറഞ്ഞിരുന്നു. തണു പ്പുകൊണ്ടു് അയാളുടെ ശരീരം മരവിച്ചിരുന്നു. നേർത്ത മൂടൽ മഞ്ഞു നാലുപാടും ചിതറിക്കിടന്നു. ദൂരെയെവിടെയോ മൂടി പ്പുതച്ചു് ദാഹാർത്തനായ സന്യാസി ഇരിപ്പുണ്ടായിരുന്നു. നെ രിപ്പോടിൽ നനഞ്ഞ വിറകുകഷണം നീറിപ്പുകഞ്ഞുകൊണ്ടി രുന്നു. പുകയുടെ രൂക്ഷമായ ഗന്ധം അയാളുടെ മൂക്കിലും വാ യിലും അടിച്ചുകയറിയിരുന്നു. ''ജീവിതം മുഴുവൻ അയാൾ നനഞ്ഞ വിറകുകഷണംപോലെ നീറി പുകഞ്ഞുകൊണ്ടി രുന്നു. അയാളുടെ പുക പിടിച്ച കണ്ണുകളിൽ കണ്ണുനീരുണ്ടാ യിരുന്നു'' മൈതാനത്തിൽ ഏതോ സാധുവിന്റെ ശബ്ദം മുഴ ങ്ങിക്കൊണ്ടിരുന്നു. ''ജലത്തിൽ ജീവിക്കുന്ന മത്സ്യം ദാഹാ ർത്തനാണു്. മോഹങ്ങൾ ശ്രവിച്ചു് ശ്രവിച്ചു് ചിരിവരുന്നു. ഇരുട്ടിനുള്ളിൽ കപടമില്ലാതെ ജീവിക്കുന്ന സന്യാസി! നോ ക്കു ഞാനും മത്സ്യത്തെപ്പോലെ വെള്ളത്തിൽ ദാഹാർത്തനാണു്. വസ്ത്രങ്ങൾകൊണ്ടു് നിറഞ്ഞ ബസാറിൽ ഞാൻ പരിപൂർണ്ണ നഗ്നനായി മരിക്കുന്നു. എന്റെ നഗ്നശരീരത്തിലെ ആത്മാ വും നഗ്നമാണു്. നഗ്നമായ ആത്മാവു് മഞ്ഞക്കുപ്പായം മാ ററാൻ തിടുക്കപ്പെട്ടുകൊണ്ടിരിക്കുന്നു.

നിയോൺ ലൈററുകൾ കണ്ണുകൾ ചിമ്മിക്കൊണ്ടിരുന്നു. വെളിച്ചത്തിന്റെ പ്രകാശകിരണത്തിൽ അയാളുടെ ആത്മാ

വും കൂരിരുട്ടും കത്തിജ്വലിച്ചുകൊണ്ടിരുന്നു. കൂരിരുൾ നിറഞ്ഞ ഇടവഴിയുടെ നാലുപാടും ചുവരുകൾ ഉയർന്നുനിന്നു. ഉയരം കൂടിയ ചുവരുകൾ! അയാളുടെ ആത്മാവു് മുക്തിക്കുവേണ്ടി അന്ധകാരത്തിൽ പിടയുകയായിരുന്നു. ചുവരുകളിൽ തന്റെ തല അറയുകയായിരുന്നു.

ദൂരെ എവിടെയോ ഒരു ഘടികാരം ശബ്ദിക്കുന്നു. ശബ്ദം അയാളുടെ ഉള്ളിൽ നിന്നാണുയരുന്നതെന്നു് തോന്നിച്ചു. സമയമായി. ഓരോരുത്തരും ചില സമയങ്ങൾ തിരിച്ചറിയുന്നു. ഓരോരുത്തരും താന്താങ്ങളുടെ സമയത്തിന്റെ അന്വേഷണവുമായി കഴിയുന്നു. വേറെയെങ്ങോനിന്നും ഘടികാരത്തിന്റെ ടങ്കാരം ഉയർന്നു, ഇവിടെനിന്നും ശബ്ദം വന്നു.

''ഇതാണു് സമയം, ആക്രമിക്കുക!''

ടങ്കാരം ഒരു ഫക്കീറിന്റെ ശബ്ദമാണു്. ആയുസ്സിൽനിന്നു് ഒരംശംകൂടി കുറഞ്ഞുവെന്ന അറിയിപ്പു് ബോധമില്ലാതെ തന്നെ ഘടികാരം നിനക്കു നൽകുകയാണു്. ആത്മാവു് ഇടിച്ചുകൊണ്ടിരിക്കുന്നു. ഇതും ഘടികാരത്തിന്റെ ശബ്ദം തിരിച്ചറിയുന്നു. ഘടികാരത്തിനു് കൂടെക്കൂടെ ആഘാതമേല്ക്കുന്നു. അതു് നിരപരാധിയായിട്ടുകൂടി. അപരാധികളായ നമ്മുടെ കാര്യം പറയാനുണ്ടോ? അതു് പോട്ടെ. അതു് സന്യാസികളുടെ കാര്യമാണു്. നിങ്ങൾ നെരിപ്പോടു് കത്തിക്കുക നനഞ്ഞ വിറകു കൊള്ളികൾ നിറച്ചു്. ഇതോർത്തപ്പോൾ പുഞ്ചിരിവന്നു. പോകുന്ന അവസരത്തിലെ മന്ദസ്മിതം ചുണ്ടുകളിൽ തങ്ങിനിന്നിരുന്നു. ചിരിച്ചു ചിരിച്ചു് ലോകത്തിന്റെ നശ്വരതയെപ്പററി ഇപ്പോൾ എന്തെങ്കിലും പറയുമെന്നു് തോന്നിച്ചിരുന്നു. പക്ഷേ ശബ്ദം തൊണ്ടയിൽ തങ്ങി ഇരുന്നുപോയി. കണ്ണുകൾ തുറന്നു തന്നെ ഇരുന്നു. ചില്ലുകൾ പോലെ തിളങ്ങി. കണ്ണിൽ ഇളകുകയില്ലെന്ന ദൃഢനിശ്ചയത്തോടേ ഒരു തുള്ളി കണ്ണുനീർ തങ്ങിനിന്നിരുന്നു. വർണ്ണശബളങ്ങളായ നിയോൺ രശ്മികൾ ആ കണ്ണുകളിൽ കത്തി എരിഞ്ഞു. അണഞ്ഞു. ചുവന്ന നിറത്തിൽ, മഞ്ഞ നിറത്തിൽ, പച്ച നിറത്തിൽ, തൂവെള്ളനിറത്തിൽ.

'ഖട്ട് ഖട്ട്' എന്ന ശബ്ദം വരുന്നു. ഒരുപക്ഷേ ആരെങ്കിലും ഏതെങ്കിലും പീടികയുടെ പൂട്ട് കുത്തിത്തുറക്കുകയാവും. കള്ളന്മാർ രാത്രിസമയത്തെന്തിനാണു വരുന്നത്? പേടി കാണും. നെൻെറ...ഫ്? മരണം ഒരിക്കലും ആരേയും പേടിക്കുന്നില്ല. എല്ലാ വാതിലുകളും മുറികളും തകർത്ത് അകത്തു കടന്നു വരുന്നു. സമയത്തും അസമയത്തും. പാദങ്ങൾ മെല്ലെ മെല്ലെ വച്ച്. പക്ഷേ ഇത് മൃദുവായ കാലടികളല്ല. ഇത് ഭാരമുള്ള തടിച്ച ബൂട്ടുകളാണ്. ലാടാ തറച്ച ബൂട്ടുകൾ. ഓ! ഈ ഖട്ട് ഖട്ട് ശബ്ദം ഫൗജാസിംഗിൻെറ ഇരുമ്പുകെട്ടിയ ലാത്തിയുടേതാണ്. ഫാഷനബിൾ ബസാറിലെ ചൌക്കിദാർ ഹവീൽദാർ ഫൗജാസിംഗ് ''രണ്ടാം ലോകമഹായുദ്ധത്തിൽ ജർമ്മൻകാരുടെ താവളം മുറിച്ചു കടക്കാൻ തുനിഞ്ഞു. ഒരിക്കലും ഞാനിങ്ങനൊരു സാഹസം ചെയ്തിട്ടില്ല. മണ്ണാങ്കട്ട, കാണാമ്പോണ മരണത്തെകുറിച്ചെന്തു പേടി? എങ്ങനേം ഒരു ദിവസം ചാവണം. പക്ഷേ എന്താ പറേണത് ഈ നാശം. ചൌക്കിദാർ വേലയിൽ വളരെ സൂക്ഷിച്ചിരുന്നേ കഴിയൂ. എപ്പോഴാ വരുന്നെന്നാക്കാ അറിയ? കള്ളനും വരിക്കാരനും എപ്പോ വരുംന്ന് അറിയില്ലാന്ന് പറച്ചിലുണ്ട്. ദുനിയാവ് ഒരു ബസാറുതന്നെയാണേ. പകൽ വരിക്കാരൻ വരണ്. രാത്രി കള്ളൻ വരണ്. ''പക്ഷേ ഹവീൽദാർ ഫൗജാസിംഗിന് കള്ളനേയും വരിക്കാരനേയും തിരിച്ചറിയാം. മരണത്തെപ്പററിയുള്ള അറിവ് അയാളുടെ കണ്ണുകളിലുമുണ്ടായിരുന്നില്ല. ഇപ്പോൾ അയാൾ അതിൻെറ സമീപത്തുകൂടി നടക്കുകയായിരുന്നു.

''ഓ ഏതു വരാന്തേലാ കിടപ്പ്. ഇന്നു വരാണ്ട, തെൻെറ...'' വരാന്തയിൽ കിടന്ന ശവത്തിൻെറ കണ്ണുകൾ തുറിച്ചിരുന്നു. അതിൻെറ ചുണ്ടുകൾ ഹവീൽദാർ ഫൗജാസിംഗിനെ മാടി വിളിച്ചുകൊണ്ടിരുന്നു. പക്ഷേ വാക്കുകൾ തൊണ്ടയിൽ ഉറഞ്ഞുപോയതുപോലെ തോന്നി. ഫൗജാസിംഗ് അവിടെനിന്ന് ശീഘ്രത്തിൽ സ്ഥലംവിട്ടെന്ന് തോന്നിച്ചു. അയാളുടെ കണ്ണുകൾ ഏതോ മിലിട്ടറി ആഫീസറിനെ തേടു

കയായിരുന്നു. ഭായീ, ഇതു് ബസാറല്ല, യുദ്ധക്കളമാണു്. ഇവിടെ എപ്പോഴാ എന്തു് സംഭവിച്ചുപോകുമെന്നു് ഒന്നും അറിയാൻ കഴിയില്ല. ഫൗജാസിംഗേ, നീ പറയുന്നതു ശരി! ജർമ്മൻ പട്ടാളക്കാർക്കു് ആരെങ്കിലും ആശ്രയമുണ്ടാവും. പക്ഷേ, ഈ നാശത്തിനെക്കുറിച്ചു് ഒരു ചുക്കും അറിയാൻ കഴിയില്ല.

ഫാഷനബിൾ ബസാറിന്റെ ഫുട്ട്പാത്തിൽ കിടന്ന അവളുടെ ശരീരം നീങ്ങാൻ തുടങ്ങി. വർണ്ണശബളമായ നിയോൺ ലൈററുകൾ വിവിധ വർണ്ണങ്ങൾ കാണിച്ചു. വിവിധ വർണ്ണങ്ങൾ കാണിക്കുന്ന ലോകം! ഓന്തിന്റെ കുഞ്ഞു്! ലോകത്തെപ്പോലെ മുടന്തിയവൾ. സാവധാനം മുടന്തി മുടന്തി കാൽ വലിച്ചിഴച്ചു വച്ചുകൊണ്ടു് അവൾ അയാളുടെ നേരേ നീങ്ങാനാരംഭിച്ചു. അവളുടെ ശരീരം ബീഡി, സിഗരററു് എന്നിവയുടെ പുകയിൽ മുങ്ങിക്കിടന്നു. പതിവായുള്ള കള്ളച്ചിരി ചിരിക്കുന്നുണ്ടായിരുന്നു. അയാൾക്കു് അവളെ പരിചയമുണ്ടു്. മുടന്തി റാക്കേരി! ഈ ബസാറിൽ എല്ലാവർക്കും അവളെ അറിയാം. ചിലർ അവളെ പിച്ചക്കാരിയെന്നു പറഞ്ഞു. ചിലർ ഭ്രാന്തിയെന്നു വിളിച്ചു. പകൽ മുഴുവൻ അവൾ സിഗരററുകുററികൾ പെറുക്കി നടക്കും. രാത്രി അയാളുടെ അടുത്തിരുന്നു് സിഗരററുകുററികൾ പുകച്ചു പുകച്ചുതള്ളും. അത്രതന്നെ.

റാക്കേരിയെ കാണുമ്പോൾ അയാളുടെ ദൃഷ്ടികൾ മുകളിലേക്കു നീങ്ങും. മുകളിൽ ശ്രീകൃഷ്ണപ്രതിമയുടെ സമീപത്തു് ഒരു ഉത്തരം ഉണ്ടായിരുന്നു. അവിടെ എന്നും അയാൾ തന്റെ ചോററിന്റെ പൊതി കെട്ടിത്തൂക്കിയിടുമായിരുന്നു. എന്നും റാക്കേരി വരുംമുമ്പു് ചോറുപൊതി ഇങ്ങനെ തൂക്കിയിട്ടശേഷം ഇതേ സ്ഥലത്തു് അയാൾ അവളെ കാത്തിരിക്കുമായിരുന്നു. എന്നിട്ടു് അവൾ വരുമ്പോൾ രണ്ടുപേരും കൂടിച്ചേർന്നു് ചോറു തിന്നുമായിരുന്നു. പക്ഷേ ഇന്നയാൾക്കു വിശന്നില്ല. വയറു കല്ലുപോലെ ആയി.

''ഉറങ്ങ്യോ'' റാക്കേരി ചോദിച്ചു.

ഉത്തരമില്ല. അവൾ അയാളുടെ സമീപത്തിരുന്നു. ഒരു കള്ളച്ചിരി മൈതാനത്തു് പരന്നു. അയാളുടെ ശരീരം മുമ്പി

ലത്തെപ്പോലെ വിറച്ചു. കണ്ണാടിപോലെ തിളങ്ങുന്ന കണ്ണുകൾ അമ്പരപ്പോടെ നോക്കി നിന്നു. റാക്കരി അയാളുടെ ശരീരം കുലുക്കിനോക്കി. പെട്ടെന്നൊരണം റാക്കരിയുടെ സിഗരററിൻെറ പുകച്ചു കട്ടിക്കൂടി. അവളുടെ അമ്പരപ്പുനിറഞ്ഞ കണ്ണുകളുടെ കൃഷ്ണമണികൾ വികസിതമായി. കൃഷ്ണമണികളിൽനിന്നു് ഒരു ഭീകരമായ കറുത്ത നിഴൽ വളർന്നിറങ്ങി നിയോൺ ലൈററുകളുടെ വെളിച്ചത്തിൽ നഗ്നയായി നിന്നു. റാക്കരി വീണ്ടും അയാളുടെ ശരീരം കുലുക്കിനോക്കി. പക്ഷേ അയാൾ അതുപോലെ തന്നെ കിടന്നു. നഗ്നത. ഒരു ലങ്കോട്ടിയൊഴികെ അയാളുടെ ശരീരത്തിൽ മററു വസ്ത്രങ്ങളൊന്നുമുണ്ടായിരുന്നില്ല. ലങ്കോട്ടി! ഇന്നുവരെ തൻെറ ജീവിതം മുഴുവനുള്ള സമ്പാദ്യം ആ ലങ്കോട്ടിക്കുള്ളിൽ ഒരു സഞ്ചിയിൽ ഒളിച്ചുവച്ചിരുന്നു. റാക്കരി അയാളുടെ ലങ്കോട്ടി തുറന്നു. പക്ഷേ ആ സഞ്ചി കണ്ടുകിട്ടിയില്ല. ആ ചുണ്ടുകളിൽ ഒരു തെറി ഉയർന്നുവന്നു. വളരെ വെറുപ്പോടുകൂടി ചലനമററു് കിടന്നിരുന്ന ആ ശവശരീരത്തിലേക്കു തുപ്പിയിട്ടു് അവൾ ചിരിക്കാൻ തുടങ്ങി. ചിരിച്ചു് ചിരിച്ചു് അവളുടെ വയററിൽ വേദന ഉണ്ടായി. കൊതിയുള്ള കണ്ണുകളോടെ അവൾ മുകളിൽ കെട്ടിത്തൂക്കിയിരുന്ന പൊതിക്കെട്ടിലേക്കു നോക്കി. അവൾക്കു് കൈ എത്തുകയില്ലായിരുന്നു. ശവശരീരത്തെ ചുവരിന്നടുത്തേക്കു് നീക്കിയിട്ടിട്ടു് അതിൻെറ നെഞ്ചിൽ കയറിനിന്നു് കൈ എത്തി പൊതി അഴിച്ചെടുത്തു. എന്നിട്ടു് തിരിഞ്ഞുനോക്കാതെ ''ഹിഹി'' എന്നു ചിരിച്ചുകൊണ്ടു നടന്നു.

നിയോൺലൈററുകൾ ഓരോന്നായി അണഞ്ഞു. രാവിലത്തെ സന്ദർശകരുടെ വരവുപോക്കു തുടങ്ങി. രണ്ടു കിഴവന്മാർ അയാളുടെ അടുത്തുകൂടെ കടന്നുപോയി. അയാൾ ഗാഢമായ ഉറക്കത്തിലായിരിക്കുമെന്നു് വിചാരിച്ചു് അവർ പറഞ്ഞു: ''കഴുതയേയും കുതിരയേയും വിററിട്ടു് എത്ര സന്തോഷത്തോടുകൂടി ഉറങ്ങുന്നെന്നു് നോക്കു്.''

''ഇവററ എത്ര പേടി ഇല്ലാതെ ഉറങ്ങുന്നു. എനിക്കാച്ചാൽ രാത്രി ഉറക്കന്നെ വരില്ല.''

നേരം നന്നായി പുലർന്നപ്പോഴേക്കും ആളുകളുടെ വരവുപോക്ക് വർദ്ധിച്ചു. ആരോ പറഞ്ഞു: "ഓ, ആരോ ചത്തു കിടക്കുന്നു."

"ആ്ട അങ്ങാടിയിലെ പ്രാന്തനാണ്."

ഇതു് ധനിറാം സേഠിൻെറ വാക്കുകളായിരുന്നു. ശ്രീകൃഷ്ണൻെറ പ്രതിമ വച്ചിരുന്ന പീടികയുടെ വരാന്തയിൽ ആയിരുന്നു ശവം കിടന്നിരുന്നതു്. അതിൻെറ രണ്ടു പീടികകൾക്കു് അപ്പുറത്തായിരുന്നു ധനിറാം സേഠിൻെറ പീടിക. അയാൾക്കു് സേഠിനെ നന്നായി അറിയാമായിരുന്നു. ദുഷ്ടൻ! സഹതാപം ഇന്നു് ഇല്ലാതെയായി. ഈ ലോകം ഓന്തിനെപ്പോലെ എത്ര പെട്ടെന്നാണു് നിറം മാറിക്കൊണ്ടിരിക്കുന്നതു്. ചൂടുകാലത്തെ പൊരിയുന്ന ഒരു ഉച്ച സമയത്തെ അയാൾക്കു് ഓർമ്മയുണ്ടു്. ദാഹംകൊണ്ടു് അയാളുടെ നാക്കു് വരണ്ടിരുന്നു. അല്പം വെള്ളത്തിനുവേണ്ടി അയാൾ ധനിറാം സേഠിൻെറ കടയുടെ മുന്നിൽ വന്നുനിന്നു. ആ സമയത്തു് ധനിറാം സേഠ് കടയുടെ അകത്തു വച്ചിരുന്ന മെഷീനിൽനിന്നും തണുത്ത ഐസുവെള്ളം ഒഴിച്ചു കുടിക്കുകയായിരുന്നു.

"സേഠ്ജീ, അല്പം തണുത്ത വെള്ളം" അയാൾ യാചിച്ചു.

"തണുത്ത വെള്ളം! പോടാ പോ, വലുതായി പോയി. അവിടെ അടുത്തു് മെഷീൻ വെള്ളം വില്ക്കുന്നുണ്ടു്. രണ്ടു പൈസക്കു് ഒരു ഗ്ലാസ്സു് തരും. ഹി-ഹി—ശപ്പൻ!"

മെഷീൻ വെള്ളം വില്ക്കുന്ന ആളിൻെറ അടുത്തു ചെന്നപ്പോൾ അയാൾ പറഞ്ഞു: "പോടാ, ഞാൻ ധർമ്മശാലയൊന്നും ഇട്ടിട്ടില്ല. കണ്ടില്ലേ മേലേന്നു് എത്ര കഠിനമായ ചൂടാണു് വീഴുന്നതു്? ന്നിട്ടിവിടു് തണുത്ത വെള്ളം ചോദിയ്ക്കുന്നു്. പോ! പോ! മാറിക്കോളു! കച്ചോടത്തിനുള്ള സമയമാണു്."

"ഹാ, കച്ചോടത്തേയും മരണത്തേയുംപ്പററി ഒന്നും അറിയില്ലടാ കാലമാടാ. എല്ലാരും ഒന്നുതന്നെ പറേണ. എല്ലാക്കും അവനോൻെറ വരിക്കാരെ അറിയാം. ഇവക്കു് വില്പനയിൽ നിന്നു് ഒരിക്കലും ഒഴിവു കിട്ടൂല്ല. ഒരിക്കലും മരിക്കാൻ പോലും സമയം കിട്ടൂല്ല.

കുറച്ചു സമയത്തിനുശേഷം ആളുകൾ അയാളുടെ ചുററും കൂട്ടം കൂടാൻ തുടങ്ങിയിരുന്നു. ആ സമയത്തു് മട്ടിയും ഭോലയും കൈകളിൽ ടിന്നുമെടുത്തു് ശ്രീകൃഷ്ണന്റെ പ്രതിമ വച്ചിരുന്ന കടയിൽ എത്തി. അപ്പോഴും കട അടച്ചിരുന്നു. ഇതു് വിചിത്രകരമായ ഒരു കാര്യമായിരുന്നു. സാധാരണ അവരെത്തുന്നതിനുമുമ്പുതന്നെ കട തുടന്നിരിക്കുമായിരുന്നു.

ഭോലാ പതുക്കെ പറഞ്ഞു: മട്ടി ഇന്നു് ലാലാജിയുടെ വീട്ടിൽ എന്തോ കുഴപ്പംണ്ടു്. കട തൊറക്കാണ്ടിരിക്കണില്ലേ അതിലെന്തോ രഹസ്യംണ്ടു്.''

''ശരിന്ന്യാ. വല്ല്യസേഠ് കുറച്ചു് ദിവസായി സുഖല്യാണ്ടിരിക്കേന്നു. വല്ല...''

രണ്ടുപേരും അന്യോന്യം വളരെ ആകാംക്ഷയോടെ നോക്കി. രണ്ടുപേരുടേയും ദൃഷ്ടികൾ മുന്നിലെ ചുവരിൽ പതിച്ചിരുന്ന ഒരു സിനിമാ പോസ്റ്ററിൽ പതിച്ചു. ബസാർ ഇന്നു് അടപ്പാണെങ്കിൽ തീർച്ചയായും സിനിമാ കാണണമെന്നു് കണ്ണുകൾ കൊണ്ടുതന്നെ അവർ തീരുമാനിച്ചു.

''എന്നാലും ഇന്നു് ഒരു കടയും തുടന്നിട്ടില്യലൊ''

പെട്ടെന്നു് അവരുടെ ദൃഷ്ടികൾ ആ ആൾത്തിരക്കിൽ പതിച്ചു. അവരുടെ മുതലാളിയും ബസാറിലുള്ള മററു് എല്ലാ വ്യാപാരികളും അതിനിടയിലൂടെ തിരക്കിട്ടു് കറങ്ങി നടക്കുന്നു. ഭ്രാന്തന്മാരെപ്പോലെ. എല്ലാവരും കൂടിലിട്ട വെരുകിനെപ്പോലെ ആയിരുന്നു. കൊപ്രാ, ഈത്തപ്പഴത്തിന്റെ കുരു എന്നിവകൾ മരിച്ചയാളിന്റെ നാലുപാടും ചിതറി കിടന്നു. നിറപ്പകിട്ടുള്ള കടലാസ്സുകളുടെ കൂന തിളങ്ങുന്നുണ്ടായിരുന്നു. വിലപ്പിടിപ്പുള്ള ഷാളുകളുടെ ഒരു കൂന കുത്തബ്മീനാറുപോലെ ഉയർന്നുയന്നു പോയി. അതിലൂടെ വ്യാപാരികൾ കയറി ഇറങ്ങിനടന്നു. ആ കുത്തബ്മീനാറിനു് കൂടുതൽ പുതിയ മഞ്ചലുകൾ ഉണ്ടാക്കാൻ കഴിയില്ല. പക്ഷേ വ്യാപാരികളുടെ ഗർവ്വുകൊണ്ടു് അതു കൂടുതൽ ഉയർന്നു.

''ആരാ ചത്തെടക്കണേ?'' ഭോലാ ആരോടോ ചോദിച്ചു.

''അങ്ങാടീലുള്ള ഒരാളു്. ഇന്നു് അങ്ങാടി അടച്ചിരിക്കും''.

ഇതു് പറഞ്ഞതിനുശേഷം അയാശ് പിന്നേയും ആശംക്കൂട്ടത്തിൽ അലിഞ്ഞുചേൻ.

ഇതിനിടയിൽ മരിച്ചുകിടക്കുന്ന ആളിനെപ്പററി മദ്ദിയും അന്വേഷിച്ചിരുന്നു. അവർ രണ്ടുപേരും ആശംക്കൂട്ടത്തിൽനിന്നു വെളിയിൽ കടന്നു.

''അളിയാ, ഇന്നലെവരെ അയാശ് പ്രാന്തനേൻ. ഇന്നു് മനുഷ്യകുട്ട്യായി, കാലമാടൻ.''

അവർ രണ്ടുപേരും കൈകളിൽ റൊട്ടിപാട്ടയും എടുത്തുകൊണ്ടു് നടന്നു.

''കേട്ടോ, ആരെങ്കിലും ചത്തെങ്കിൽ ആദ്യത്തെ റൊട്ടി തിന്നാൻ പാടില്ല'' അവന്റെ ശബ്ദം വിഷാദം നിറഞ്ഞതായിരുന്നു.

''ഓ, റൊട്ടിക്കെന്താ തീണ്ടലിപ്പോ?'' ഫാഷൻബസാറിന്റെ നടവഴികളിലൂടെ ബാൻറുവാദ്യങ്ങളുടെ മുഴക്കത്തോടേ, ധൂമപടലങ്ങളോടെ വിലാപയാത്ര നീങ്ങിക്കൊണ്ടിരിക്കെ മദ്ദിയും ജോലയും തിരക്കിൽ അലിഞ്ഞുചേൻ. വിലാപയാത്രയിൽ തുടച്ചയായി പൈസാ എറിഞ്ഞുകൊണ്ടേ ഇരുന്നു. ഒരു പിടി പണം ജോലായുടെ സഞ്ചിയിൽ വീണു. അവൻ ആക്രോശിച്ചു.

''നമ്മട ബസാറിലെ പ്രാന്തൻ.''

''സിന്ദാബാദ്'' മദ്ദി ഏററു പറഞ്ഞു. പണം വാരി എടുത്തിട്ടു് രണ്ടുപേരും മാററിനി ഷോ കാണാൻ പോയി.

# കള്ളിമുള്ളിന്റെ ഉണങ്ങിയ ശിഖരം

ബലന്തോയുടെ ശ്വശ്രുരനും, ഭർത്തൃസഹോദരൻ മാധിയും വയറു നിറയെ കള്ളുകുടിച്ചിട്ട് രാത്രി മുഴുവനും അവളെ തെറി പറയുകയായിരുന്നു. അവളോളം വളർന്ന, പ്രായമെത്തിയ മകളും അടുത്തുകിടപ്പുണ്ടായിരുന്നു. (പക്ഷേ ആ തന്തയ്ക്കും മോനും നാണമുണ്ടായില്ല.) അവളുടെ ചെറിയ രണ്ടാൺകുട്ടികളും പേടിച്ച് തിത്തിരിപ്പക്ഷിയെ പോലെ ഒളിച്ച് പുതപ്പിനുള്ളിൽ തലയും മുഖവും മറച്ച് കിടന്നു. ഗിയാലാ മിണ്ടാതെ കേട്ടുകൊണ്ടിരുന്നതേയുള്ളു. ഗിയാലായ്ക്കു നൽകിയ വാഗ്ദാനം അവൾക്ക് ഓർമ്മവന്നു. പക്ഷേ, മുമ്പിലത്തെപോലെ 'പോട്ടെ, എന്തെങ്കിലുമാവട്ടെ' എന്നു പറയാൻ അവൾക്ക കഴിഞ്ഞില്ല. (കഴിഞ്ഞ കുറേ മാസങ്ങളായി ഒരിയ്ക്കലും അവൾക്കങ്ങനെ പറയാൻ സാധിയ്ക്കുന്നില്ല.)

അമ്മാവിഅപ്പനും, ഭർത്തൃസഹോദരനും ഇന്നാദ്യമായിട്ടല്ല അവളെ ചീത്തപറയുന്നതു്. പന്ത്രണ്ട് പതിമൂന്നു വർഷങ്ങളായി, കള്ളുകുടിച്ചു ലക്കില്ലാതാകുമ്പോഴൊക്കെ അവർ ബലന്തോയെ ചീത്തപറയുമായിരുന്നു. കഴിവുള്ളിടത്തോളം അവൾ ആരോടും അനാവശ്യം പറയാറില്ല. പക്ഷേ, ചീത്ത പറഞ്ഞില്ലെങ്കിൽ കുടിച്ച കള്ളിനു് പ്രയോജനമില്ലെന്നതുപോലെ രണ്ടു പേരും ശാഠ്യം പിടിച്ചിരുന്നു. ബലന്തോയുടെ കാര്യമാണെങ്കിൽ മൃഗങ്ങളെപോലും അവൾ ചീത്തപറയാറില്ല. തിരിച്ചെങ്ങാനും അവ അതവളുടെ പിടലിയ്ക്കുതന്നെ വച്ചാലോ എന്ന പേടിയായിരുന്നു അവൾക്കു്. മുമ്പൊക്കെ എല്ലാം അവൾ സഹിച്ചിരുന്നു. പക്ഷേ അടുത്തുകിടന്ന പ്രായമെത്തിയ പെണ്ണിന്റെ മുമ്പിൽവച്ച് യാതൊരു കുററവും ചെയ്യാതെ ആരുടെയെങ്കിലും ചീത്ത കേൾക്കുന്നതു് ഇപ്പോൾ അവൾക്ക സഹിയ്ക്കുമായിരുന്നില്ല.

രാത്രിയിൽ ബലന്തോയ്ക്കു് ഉറക്കം വന്നില്ല. അവളുടെ ഉള്ളിൽ ആരോ ഒരുപിടി കരുവേല മരത്തിന്റെ മുള്ളു വിതറി

യതുപോലെ അവശക്കു തോന്നി. അവശക്കു് ഒന്നു തിരിഞ്ഞു കിടക്കാൻ സാധിച്ചിരുന്നില്ല. ശ്രാവണ-ഭാദ്രപദമാസങ്ങളിലെ നക്ഷത്രങ്ങളെപ്പോലെ ആദ്രമായിരുന്നു. പക്ഷേ അദ്ധരാത്രിയ്ക്കുശേഷം പതുക്കെ കണ്ണുകശ തോന്നു, ചൂടാകാൻ തുടങ്ങി. ഈ അത്യുഷ്ണത്താൽ കണ്ണുകശ തന്നത്താൻ അടഞ്ഞു. തുറന്നപ്പോശ അവശ പരിഭ്രമത്തോടെ എഴുന്നേററിരുന്നു.

നേരം പുലന്നിരുന്നു. ഗിയാലാ കാളസ്സു് പുല്ലിട്ടുകൊടുക്കുകയായിരുന്നു. അവളുടെ മൂത്തമകശ അടുപ്പിൽ ചായവയ്ക്കുകയായിരുന്നു. ഉറങ്ങാത്തതുകൊണ്ടു് കടച്ചിലുള്ള കണ്ണുകൊണ്ടു് നോക്കുമ്പോശ എല്ലാ സാധനങ്ങളും അവശക്കു് അപരിചിതമായി തോന്നി. അവളുടെ കണ്ണുകശ സ്വയം അടഞ്ഞുപോകുകയായിരുന്നു. അവശ കൈപ്പടംകൊണ്ടു് കണ്ണുതിരുമി. പക്ഷേ, കൈപ്പത്തിയിൽ മുള്ളു കിളിച്ചുവന്നോ എന്നതുപോലെ അവശ പെട്ടെന്നു് കൈകളിലേയ്ക്കു നോക്കി. ഒരു നിമിഷത്തിനു ശേഷം കൈകശ തുടച്ചിട്ടു് വീണ്ടും കണ്ണുകശ തിരുമ്മി തുടങ്ങി. കഴിഞ്ഞ രണ്ടു വഷങ്ങളായി കണ്ണുകശ തിരുമുമ്പോഴൊക്കെ ബജറായുടെ മണികശ മെതിയ്ക്കുന്നതുപോലെ തന്റെ ശരീരം മർദ്ദിയ്ക്കുകയാണെന്നു് അവശക്കു തോന്നിയിരുന്നു. ഓരോ തവണയും തന്റെ രൂപത്തിന്റെ എല്ലാ അംശവും ചിതറിപോകുകയായിരുന്നുവെന്നു് അവശക്കനുഭവപ്പെട്ടു. ഗോതമ്പുചെടിയുടെ മഞ്ഞക്കമ്പുകശ പക്ഷികശ കൊത്തികൊത്തി പൊട്ടിച്ചെറിയുന്നതുപോലെ.

വിവാഹം കഴിഞ്ഞെത്തിയപ്പോശ അവളെ കാണാനെത്തിയ പെണ്ണുങ്ങശക്കു് അവളുടെ സൗന്ദര്യത്തെ എങ്ങിനെ പുകഴ്ത്തണമെന്നു് അറിയാൻ പാടില്ലായിരുന്നു. ഗ്രാമത്തിലെ ഏററവും മൂഢ ശട്ടയായ സോധാം നൈനസ്സുപോലും ഒരു കുററവും കണ്ടുപിടിയ്ക്കാൻ കഴിഞ്ഞില്ല. അവക്കു് അവളുടെ സൗന്ദര്യത്തിനു് ഒരുപമ പറയാൻ സാധിച്ചില്ലായിരുന്നു. 'ഹൂറിയെ പോലെ.' 'പ്രതിമ പോലെ'. മലരുപോലെ മററെല്ലാ മുഖങ്ങളും അവർക്കു വിളറിയതായിതോന്നി.

''തുണിച്ചുററാത്ത ജാട്ടകൾക്കു മനത്തുന്ന പൊട്ടിവീണ ഒരു തങ്കക്കുടം കിട്ടി'', അവർ പറഞ്ഞു. അവളുടെ കണ്ണുകൾ അവീൻപുഷ്പത്തെപ്പോലെ കത്തുന്നതായി അവർക്കുതോന്നി. പക്ഷേ, ഇന്നു്, കഷ്ടിച്ചു് പതിനാലുവഷം കഴിഞ്ഞപ്പോഴേയ്ക്കും അവീൻ പുഷ്പത്തെപോലെയുള്ള കണ്ണുകൾ മങ്ങിയ തവിട്ടുനിറമായിത്തീന്നു. ആ കണ്ണുകളിൽ നിന്നു പൊട്ടി വീഴാനിരുന്ന പ്രകാശകിരണങ്ങൾ, ചുററുപാടും ഒന്നും തന്നെ കാണാൻ കഴിയാത്ത വിധം മങ്ങിപ്പോയി. അകത്തുള്ള ഒന്നിൻെറയും ആകൃതിയോ വെളിയിലുള്ള സാധനങ്ങളുടെ പ്രതിബിംബമോ കാണാൻ അവൾക്കു കഴിയുന്നില്ല — പതിനാലു വർഷത്തെ പൊടിപടലത്തിൻെറ മൂടുപടം പോലെ രണ്ടു വശത്തും കാവി നിറം പടന്നുകിടന്നു.

കാളയ്ക്കു് തീററ ഇട്ടുകൊടുത്തിട്ടു് ഗിയാലാ അടുപ്പിനടുത്തു വന്നിരുന്നു. അവരുടെ മൂത്തമകൾ, ജീതാം പിഞ്ഞാണ കോപ്പയിൽ ചായ ഒഴിച്ചു് അയാളുടെ മുന്നിൽ വച്ചു. ഗിയാലാ കോപ്പ ചുണ്ടിനോടടുപ്പിച്ചപ്പോൾ ജീതാം ദ്രഷ്ടി ഉയത്തി അയാളുടെ ശരീരത്തിലേയ്ക്കു നോക്കി. അയാൾക്കു് അവളുടെ കണ്ണുകളുടെ തിളക്കം താങ്ങാൻ കഴിഞ്ഞില്ല. അയാൾ ദ്രഷ്ടികൾ താഴ്ത്തി. പക്ഷേ, ജീതാം അതുപോലെ തന്നെ നോക്കിക്കൊണ്ടിരുന്നു. അയാളുടെ കഴിഞ്ഞ കണ്ണുകളിലേയ്ക്കു്. പാറിക്കിടന്ന താടിയിലേക്കു്. അച്ഛൻെറയും മകളുടെയും ഈ പരസ്പര വീക്ഷണത്തിൽ എന്തെന്നറിയില്ല. ബലന്തോറു് കരച്ചിൽ പൊട്ടി. അവൾ ദുപ്പട്ടയുടെ തുമ്പു ചുരുട്ടി വായ്ക്കുള്ളിൽ കുത്തിക്കയററി. അതേ മുള്ളുകൾ — അവളുടെ ഉള്ളിൽ തറയ്ക്കാൻ തുടങ്ങി. വേദനയാൽ അവളുടെ രോമരോമാന്തരം പുകഞ്ഞു. പിന്നെ അങ്ങനെ ഇരുന്നിരുന്നു് അവർ കട്ടിലിന്മേൽ വീണു. ഇരിയ്ക്കുകയായിരുന്നതു കൊണ്ടു് ഗിയാലയോ, ജീതാമോ ഇതറിഞ്ഞില്ല.

ചായ കുടികഴിഞ്ഞു് ഗിയാലാ പരുത്തിവയലിൽ കിളയ്ക്കാൻ പോയി. ജീതാം വീട്ടിലെ ചാണകവും, അഴുക്കും വാരിക്കൂട്ടി. അടുപ്പു് ശരിയാക്കി. എന്നിട്ടു് വയലിൽ ചോറു

കൊണ്ടുകൊടുക്കാൻ പോയി. ബലന്തോം ക്ഷീണിച്ചു് കട്ടിലിന്മേൽ കിടന്നു. അവരം ഭക്ഷണം പോലും കഴിച്ചില്ല. ചെറിയ രണ്ടു കുട്ടികളും മിണ്ടാതെ എപ്പോഴാണു് സ്കൂളിൽ പോയതെന്നറിയില്ല. ഒററയ്ക്കു് അവൾക്കു പേടി തോന്നി. എന്തെങ്കിലും ജോലി ചെയ്യാമെന്നു കരുതി അവർ എഴുന്നേററിരുന്നു. പക്ഷേ കട്ടിലിൽ നിന്നെഴുന്നേററപ്പോഴേയ്ക്കു് മുൻവശത്തുള്ള ഭാഗത്തിലെ മതിലിന്നു മുകളിലൂടെ അമ്മാവിഅപ്പന്റെ തല ക്കെട്ടു കണ്ടു. അവളുടെ ഉള്ളിൽ ചിതറിക്കിടന്ന മുള്ളുകരം വീണ്ടും രോമകൂപങ്ങളെ വേദനിപ്പിക്കുവാൻ തുടങ്ങി. വീണ്ടും അവരം കട്ടിലിന്മേലേയ്ക്കു് വീണു. അപ്പോരം ഗിയാലാസ്സു്കൊടുത്തിരുന്ന വാഗ്ദാനം അവരം മറന്നുപോയിരുന്നു.

വിവാഹം കഴിഞ്ഞു് ഈ വീട്ടിൽ കാലെടുത്തു കുത്തിയതു മുതൽ അവളുടെ അമ്മാവിഅപ്പൻ അവളെ ആക്ഷേപിക്കാൻ തുടങ്ങിയിരുന്നു. ഏററവും വലിയ ആക്ഷേപം സ്ത്രീധനത്തെ സംബന്ധിച്ചായിരുന്നു.

''നമ്മളെന്തേ, ചാണസ്സുവസ്സു്ണവരോ മററാണോ; എമ്പോക്കികരം നമ്മളെ ചെപ്പടിവിദ്യ കാണിച്ചു ചതിച്ചു. കലപ്പില്ലാത്ത സൗന്ദര്യാണെങ്കിൽ വല്ലോരും തേൻപുരട്ടിയെന്താ നക്കിതിന്നുമോ?''

വളരെ നാളുകരം, മുഖത്തുനോക്കി ഇങ്ങനെ ആക്ഷേപിച്ചിട്ടില്ലെങ്കിൽ കൂടി കണ്ടവരോടൊക്കെ ബലന്തോനെ ഇങ്ങനെ ദൂഷിക്കുന്നതു് അവരം അറിയുന്നുണ്ടായിരുന്നു. തന്റെ ഭാഗത്തു് നിന്നു് പരാതിയുണ്ടാകത്തക്ക രീതിയിൽ ഒരിയ്ക്കലും അവരം പെരുമാറിയിട്ടില്ല. തളരാതെ വീട്ടുജോലികരം മുഴവൻ അവരം നടത്തി. വീട്ടിലുള്ള പത്തുപേർക്കു് അവരം ആഹാരം തയ്യാറാക്കി. ഏഴെട്ടു പശുക്കളെ പോററി. ആരും മുഷിഞ്ഞ വസ്ത്രങ്ങരം ധരിക്കാതിരിക്കുന്നതിൽ ശ്രദ്ധ വച്ചു. വീടു് വെടിപ്പായി സൂക്ഷിച്ചു. ഇങ്ങനെയൊക്കെ ആയിട്ടും വയസ്സന്റെ ദൂഷണം കൂടിക്കൂടി വരുന്നതു കണ്ടപ്പോരം അവളുടെ മനസ്സു തളരാൻ തുടങ്ങി. പതുക്കെ പതുക്കെ വയസ്സൻ സൂത്രത്തിൽ ബ

ലന്തോൻെറ മുഖത്തു നോക്കി അവളെ അപമാനിയ്ക്കാൻ തുട ങ്ങിയപ്പോഴേയ്ക്കു് അവളുടെ സഹനശക്തി തകൎന്നു.

ഒരു ദിവസം രാത്രിയിൽ അവൾ ഗിയാലായോടു ഈ കാ ര്യമൊക്കെ പറഞ്ഞു. പക്ഷെ, ഗിയാലാ പെണ്ണുങ്ങളെപ്പോ ലെയുള്ള ഒരു പുരുഷനായിരുന്നു. അയാൾ ഗൗരവപ്പെട്ടു.

''ജനിച്ചിട്ടിത്രേം നാളായി, പക്ഷെ ഞാനെൻെറ അച്ഛനമ്മ മാരെ എതിൎത്തു പറഞ്ഞിട്ടില്ല. അഥവാ നീ അവരെ എതി ൎത്തെന്തെങ്കിലും പറഞ്ഞാൻ ഉള്ള കഞ്ഞിയിൽ പാററ വീഴും. എന്തു വേണങ്കിൽ ചെയ്തോ. പക്ഷെ എൻെറ അച്ഛനമ്മമാ രോടു് ഒന്നും പറയരുതു്. ജീവിതകാലം മുഴുവൻ ഒന്നും പറ യരുതു്.''

ഗിയാലാ, അച്ഛനമ്മമാരോടു് ധിക്കാരമായി സംസാരിക്ക കയില്ല എന്നു് ബലന്തോനെക്കൊണ്ടു് ശപഥം ചെയ്യിച്ചു. ഈ പ്രതിജ്ഞ, വയലിൽ ഒഴുകി വീഴുന്ന തോടിൻെറ മുഖത്തു് കള്ളിമുൾച്ചെടിയുടെ ഉണങ്ങിയ ശിഖരങ്ങൾ ഇട്ടു് അടച്ചതു പോലെ അവൾക്കു തോന്നി...ബലന്തോൻെറ മനസ്സു് ദാഹാ ൎത്തമായ ഭൂമിയെപ്പോലെ വരളാൻ തുടങ്ങി. എന്നിട്ടു് അ തിൽ വിള്ളലുകളുണ്ടാകാൻ തുടങ്ങി.

മൂന്നു പൂൎണ്ണവർഷങ്ങൾ അവൾ തൻെറ അമ്മാവിഅപ്പൻെറ കഠിനമായ ദൂഷണങ്ങളും വഴക്കുകളും കേട്ടുകഴിഞ്ഞു. കടിയൻ അമ്മാവി അപ്പൻേറയും, വഴക്കാളി ഭൎത്തൃസഹോദരൻേറയും സഹിയ്ക്കാനാവാത്ത ചീത്തയും, വഴക്കും കേട്ടു് കഴിഞ്ഞുകൂടി. എന്നിട്ടും ഭൎത്താവിനു കൊടുത്ത വാക്കു് അവൾ ലംഘിച്ചില്ല. (ആദ്യം മുതല്ക്കേ അവൾ ഗിയാലായെ എല്ലാ രീതിയിലും മറ ച്ചുവയ്ക്കാൻ തോന്നത്തക്ക വിധം അയാളിൽ അത്ര അനുകമ്പ യായിരുന്നു. ഇപ്പോൾ ഗിയാലായുടെ ഇഷ്ടത്തിനു വേണ്ടി തൻെറ എല്ലാം ബലികഴിയ്ക്കാൻ സന്നദ്ധയാകത്തക്ക രീതി യിൽ അവളുടെ ഈ അനുകമ്പ അഭീഷ്ടമായി വളൎന്നു.)

പിന്നെ ഭൎത്താവിൻെറ അനിയൻെറ വിവാഹം നടന്നു. വീ ടിൻെറ അകത്തും പുറത്തും അയാളുടെ ഭാൎയ്യയ്ക്കു കിട്ടിയ സ്ത്രീധ നങ്ങൾ കൊണ്ടു നിറഞ്ഞു. ബലന്തോൻെറ അവശേഷിച്ച

മാനവും കെട്ട. വേറെ മാറി താമസിയ്ക്കാൻ അവരം ഭർത്താവി നോട പറഞ്ഞു. പക്ഷേ, അയാളുടെ അമ്മയും അച്ഛനും സഹോദരനും അയാളുടെ ഭാര്യയുടെമേൽ നൂറുനൂറു് അപവാദം കെട്ടിവച്ചതിനുശേഷം, അയാളെ ''പെൺക്കുസൻ'' എന്നു വിളിച്ചതിനുശേഷം, അയാളെ വീട്ടിൽ നിന്നും അടിച്ചിറക്കിയ ശേഷം മാത്രമേ ഗിയാലാ മാറിത്താമസിച്ചുള്ളു.

മാറിത്താമസിയ്ക്കുന്ന അവസരത്തിലും ഗിയാലാ പെണ്ണുങ്ങളെ പോലെ സംസാരിച്ചു. തന്ത അയാൾക്കു് അവകാശപ്പെട്ട ഓഹരി കൊടുത്തില്ല. കൊടുത്ത നിലം തന്നെ ചീത്തയും, വിളവു കുറഞ്ഞതും, കുററിച്ചെടികളും മുൾപ്പടർപ്പും നിറഞ്ഞതുമായിരുന്നു. വീട്ടുസാമാനങ്ങൾ തന്നെ അഞ്ചിലൊന്നോ ആറിലൊന്നോ മാത്രമേ കൊടുത്തുള്ളു. ക്ഷീണിച്ചു്, തളർന്നു്, വാർദ്ധക്യം പ്രാപിച്ച ഒന്നിനും കൊള്ളാത്ത രണ്ടു കാളകളും അയാളുടെ ഓഹരിയിൽ വന്നു. ബലന്തോൻെറ വീട്ടിൽ നിന്നു കിട്ടിയ പാത്രങ്ങളും, പാതിയിലേറെ തുണികളും ഗിയാലായുടെ അച്ഛനും അമ്മയും വച്ചു. ഗിയാലാ ഒന്നും മിണ്ടിയില്ല. ബലന്തോം, ഭർത്താവിനു കൊടുത്ത വാക്കുകളോർത്തു് അടങ്ങിയതേയുള്ളു. രണ്ടുപേരും സഹനശക്തി കടിച്ചിറക്കിക്കൊണ്ടു് നിന്നു.

സഹിച്ചുസഹിച്ചു് ഇപ്പോൾ പതിനൊന്നു വഷമായി. പന്ത്രണ്ടാം വർഷമാണിതു്. പന്ത്രണ്ടാം വർഷത്തിൽ കുപ്പക്കുനയുടെ തലയിലെഴുത്തുപോലും മാറുമെന്ന ഒരു പറച്ചിലുണ്ടു്. പക്ഷേ അവക്കു് രണ്ടുപേക്കും യാതൊരു ഗുണവും ഉണ്ടായില്ല. പകുതി പൊളിഞ്ഞ വീടു് അതേ സ്ഥിതിയിൽ തന്നെയായിരുന്നു വീടിനു കുമ്മായം തേയ്ക്കാത്തതോ പോകട്ടെ, വെറും ഇഷ്ടികപോലും മാററിവയ്ക്കാൻ കഴിഞ്ഞില്ല. അതേ തൊഴുത്തു് തന്നെയായിരുന്നു. ജ്യേഷ്ഠ-ആഷാഢമാസങ്ങളിൽ വെയിൽ പശുവിൻെറ ദേഹത്തു തന്നെ പതിച്ചുകൊണ്ടിരുന്നു. തൊഴുത്തിൻെറ മേൽക്കൂരയും മുമ്പുള്ളതു തന്നെയാണു്. പശുവിനെ വെയിൽ കൊള്ളിയ്ക്കാതിരിക്കുന്നതിനു പകരം വെയിൽ കാണുമ്പോഴേ അതു കിതയ്ക്കാൻ തുടങ്ങും. മുമ്പുതന്നെ ഉണ്ടായിരു

ന്ന മുറി മഴയത്തു് വെള്ളം വീണു നിറയുമായിരുന്നു. (കഴിയു ന്നിടത്തോളം ബലന്തോ വീടു് അലങ്കരിച്ചുകൊണ്ടിരുന്നു. പക്ഷേ അവളുടെ പരിശ്രമം കൊണ്ടു് അര നൂററാണ്ടു പഴക്കമുള്ള ചുവരുകളും തടിയും പുതിയതാകാൻ കഴിയുമായിരുന്നില്ല.) മാറിത്താമസിച്ചതിനു ശേഷം അവർ എരുമയെ വാങ്ങിക്കുകയോ നല്ല ആരോഗ്യമുള്ള കാളകളെ വാങ്ങുകയോ ചെയ്തില്ല. വണ്ടിയ്ക്കു കെട്ടാൻ ഒരു നല്ല ജോടി കാളകളെ വാങ്ങിയില്ല. കൂടെക്കൂടെ ക്ഷീണിച്ചുമെലിഞ്ഞ കാളകളെ കെട്ടി, കീറിയ ചെരുപ്പുകൾ പോലെ ഏന്തിവലിച്ചു് അയാൾ വണ്ടി കൊണ്ടുപോകുമായിരുന്നു ആളുകൾ അയാളുടെ വണ്ടിയെ 'ഗിയാലായുടെ പുത്തൻ കാളവണ്ടി' എന്നു കളിയാക്കാൻ തുടങ്ങി.

ഈ പന്ത്രണ്ടു വർഷങ്ങളിൽ അവർ അമ്മാവിഅമ്മയുടെയും, അമ്മാവി അപ്പന്റേയും, ഭർത്താവിന്റെ അനിയന്റേയും വായിലിരുന്നതു മുഴുവൻ കേട്ടു. എന്നിട്ടും ഗിയാലായ്ക്കു കൊടുത്ത വാക്കു് ലംഘിച്ചു് കള്ളിമുൾച്ചെടിയുടെ ഉണങ്ങിയ ശിഖരം പൊട്ടിപ്പോകാനവൾ അനുവദിച്ചില്ല. പക്ഷേ ഈ മുൾച്ചെടിയുടെ ചുള്ളിക്കമ്പിനോടൊപ്പം വളരെയേറെ ചെറിയ ചെറിയ കാര്യങ്ങൾ ഒരുമിച്ചു കൂടിയിരുന്നു. വെള്ളത്തിന്റെ ഒഴുക്കു് പൊടുന്നനെ നിന്നുപോയി...അവളുടെ മനസ്സു് ഇത്രകാലം ഉണങ്ങിയിരുന്നതിനാൽ എരിക്കിന്റെ കായപോലെ പൊട്ടി തുറന്നു പോകുകയായിരുന്നു...പിന്നെ, കള്ളിമുള്ളിന്റെ ഉണങ്ങിയ ശാഖ ഒടിഞ്ഞുപോകുന്നതുപോലെയായി തീരുന്ന വിധം ചിലപ്പോഴൊക്കെ വെള്ളം കുത്തി ഒഴുകുമായിരുന്നു ...

എല്ലാവരും പറയുന്നതു് അവളുടെ ഭർത്തൃസഹോദരന്റെ ഭാര്യയും പറഞ്ഞു. യാതൊരു കാരണവുമില്ലാതെ തന്നെ അവളുടെ ഭർത്തൃസഹോദരഭാര്യ അവളെ ദുഷിക്കുന്നതിൽ നിന്നും പിന്തിരിഞ്ഞില്ല. അവൾ സ്വന്തം വീട്ടിൽ നിന്നു് വന്നപ്പോൾ ബലന്തോന്റെ സ്ഥിതി മോശമായി വരുകയായിരുന്നു. അതോടെ അവൾ ബലന്തോനെ പരിഹസിച്ചു. ബല

ന്തോന്റെ കുഞ്ഞുങ്ങൾ എന്തെങ്കിലും കാര്യത്തിനു കരഞ്ഞാൽ അവർക്കു സന്തോഷമുണ്ടാകുമായിരുന്നു. ഗിയാലായും, ബല ന്തോനും ഉറക്കെ സംസാരിച്ചാൽ അവർ വഴക്കിടുകയാണെന്നു കരുതി അവളുടെ മനസ്സിൽ കുളിരു വീഴുമായിരുന്നു. ചുവ രിൽ ചെവി ചേർത്തു് അവൾ അവർ പറയുന്നതെല്ലാം കേൾ ക്കും. എന്നിട്ട് ഒന്നിനു പത്തായി എല്ലാവരോടും പറയും.

തന്നോടു് ഭർത്തൃസഹോദരന്റെ ഭാര്യയ്ക്കു് എന്താണു് പിണ ക്കമെന്നു് ആദ്യമൊന്നും ബലന്തോനു മനസ്സിലായിരുന്നി ല്ല. ഒരു ദിവസം പെട്ടെന്നു്, ഭർത്തൃസഹോദരന്റെ ഭാര്യയു ടെ അച്ഛൻ ഒരു വിദേശ എരുമയെ കൊണ്ടുകൊടുത്തു. അവ രുടെ അയല്ക്കാരിയായ ബചന്തിയുടെ മരുമകൾ ഇക്കാര്യ ത്തിൽ അവളെ അനുമോദിച്ചപ്പോൾ അവൾ മതിലിന്റെ മു കളിലൂടെ ബലന്തോനെ ഓട്ടക്കണ്ണിട്ടു നോക്കിക്കൊണ്ടു് അ വൾ കേൾക്കാനായി പറഞ്ഞു: ''ഈശ്വരൻ സഹായിച്ചു് എ ല്ലാമുണ്ടു്. ഏഴ് എരുമകൾ — ആനേപ്പോലുണ്ടു്. അച്ഛൻ പറയുകേരുന്നു. എത്ര എരുമ വേണങ്കിലും എടുത്തോണ്ടു പൊ യ്ക്കോളൂ...മററുള്ളോരെപ്പോലെ കലവുമെടുത്തു് വീടുകൾതോറും മോരിന്നു വേണ്ടി അലയേണ്ടി വരില്ലാലോ...

തന്റെ ഭർത്തൃസഹോദരപത്നിയ്ക്കു് സ്വന്തം വീട്ടുകാരുടെ സ മ്പന്നതയിലുള്ള അഹങ്കാരമാണു് തന്നോടു പിണങ്ങാനുള്ള കാ രണമെന്നു് അപ്പോൾ ബലന്തോനു മനസ്സിലായി. ഭർത്തൃഗൃ ഹത്തിലും അതുകൊണ്ടു തന്നെ അവൾക്കു് സ്ഥാനം ഉണ്ടായി രുന്നു. അവൾ ബലന്തോനെ വെറും ഏഴാം കൂലിയായി കരു തിയിരുന്നതു് ഇതുകൊണ്ടാണു്.

തന്റെ അച്ഛനമ്മമാരും ഇതുപോലെ തന്നെ സമ്പന്നരായി രുന്നുവെങ്കിൽ ഭർത്തൃസഹോദരപത്നിയുടെതുപോലെ തന്റെ വീടുവാതുക്കലും എരുമയെക്കൊണ്ടു നിത്തുമായിരുന്നു. അ പ്പോൾ ഈ ദൂഷണങ്ങൾ കേൾക്കേണ്ടതായി വരുമായിരുന്നി ല്ല. പക്ഷേ അവളുടെ അച്ഛനമ്മമാക്കു് അവൾക്കു് മൂന്നുജോടി വസ്ത്രംപോലും കൊടുക്കാനുള്ള കഴിവുണ്ടായിരുന്നില്ല. ആ

ദൃമായി ബലന്തോനു് ഇക്കാര്യം മനസ്സിലായി. (ആ സമയത്തു് തന്റെ നിർദ്ധനത്വം വളരെ അരോചകമായിത്തോന്നി.)

...ദിവസേന വെള്ളം ഏറിക്കൊണ്ടിരുന്നു. കള്ളിമുൾ ശാഖയ്ക്കു് തന്റെ ശക്തിയിലേറെ ബലം പ്രയോഗിക്കേണ്ടിവന്നു. പക്ഷേ, ശാഖയുടെ ചുററും തങ്ങിക്കൂടിയ സംഗതികൾ ഇതുവരെ ഇതു് ഒടിയുവാൻ അനുവദിച്ചില്ല. ബലന്തോന്റെ ഉള്ളിലെ ഭ്രമിയിൽ വീണ്ടും വീണ്ടും വിള്ളലുകളുണ്ടാകുവാൻ തുടങ്ങി. പുല്ലിന്റെ ചുവടുപോലും കരിഞ്ഞു തുടങ്ങിയിരുന്നു...

ബലന്തോം പകൽ മുഴുവൻ ക്ഷീണിച്ചു് കിട്ടിലിന്മേൽ കിടന്നു. സന്ധ്യനേരത്തു് ഗിയാലാ വീട്ടിൽ മടങ്ങിയെത്തിയപ്പോൾ ബലന്തോം കട്ടിലിൽ കിടക്കുന്നതു കണ്ടു് അയാളുടെ മനസ്സു നൊന്തു. (ബലന്തോന്റെ അവശേഷിച്ച രൂപസൗന്ദര്യവും നശിച്ചു കഴിഞ്ഞിരുന്നു. കണ്ണുകൾ വളരെയേറെ കുഴിഞ്ഞുപോയി. താഴെ നിന്നു നോക്കുമ്പോൾ കറുത്ത മൺകട്ടയാണോ എന്നു തോന്നും. മുഖവും, കൈകാലുകളും മഞ്ഞനിറമായി.)

ഗിയാലാ ഭഗ്നഹൃദയനായി പുൽത്തൊട്ടിലിൽ ഇരുപ്പായി. അയാളുടെ തലയും പുറവും വേദനിയ്ക്കാൻ തുടങ്ങി. അയാൾ തല കുനിച്ചു് തുമ്പാ പിടിയിൽ ചാഞ്ഞു. അയാളുടെ തല ചുററുകയായിരുന്നു. പതിനാലു വർഷം മുമ്പു് ശോഭായമാനമായ ബലന്തോന്റെ ലോലമായ രൂപം അയാൾ ഓർത്തു. (പാലുപോലെ വെളുത്തു് മെഴുകു കടലാസ്സിന്റെ പാവപോലെയുള്ള ആ പെണ്ണിനെ തൊട്ടാൽ അഴുക്കാകുമോ എന്നു ഭയന്നു്, ചുളി വീഴുമോ എന്നു ഭയന്നു് അയാൾ കൈകൊണ്ടു് തൊടുകപോലുമില്ലായിരുന്നു.

ഗിയാലാ തലയുയർത്തി നോക്കിയപ്പോൾ അയാളുടെ അനിയൻ മാധി മുമ്പിൽ കള്ളുകുടിച്ചു ലക്കില്ലാതെ തലമുടി പരത്തിക്കൊണ്ടു് ചുററി നടക്കുന്നുണ്ടായിരുന്നു. പുൽത്തൊട്ടിമേൽ ഗിയാലാ ഇങ്ങിനെ ഉദാസീനനായി ഇരിക്കുന്നതു കണ്ടു് ഉച്ചുററി ഉയർത്തി എത്തിനോക്കി. എന്നിട്ടു് ഉറക്കെ വ്യംഗ

മായി പറഞ്ഞു: കിട്ടാ, പെങ്കൂസാ എന്തോണ്ട വിസേസം?''
അവൻെറ ശബ്ദത്തിൽ ആവേശവും ക്രോധവും നിറഞ്ഞിരുന്നു.

ഗിയാലാ ഒരിയ്ക്കലും അവനോട്ട് ദേഷ്യപ്പെട്ടു സംസാരി ച്ചില്ല. വേറെ താമസിയ്ക്കാൻ തുടങ്ങിയിട്ട് പതിനൊന്നു വ ഷങ്ങളായിക്കഴിഞ്ഞു. അയാളുടെ കള്ളുകടിയനായ അനി യൻ പലകുറി അയാളോട്ട് ഇതുപോലെ മൂർഖമായി സംസാ രിച്ചു കഴിഞ്ഞു. പരിഹസിച്ചു കഴിഞ്ഞു. ബലന്തോനെ നേ രിട്ട് ചീത്ത പറഞ്ഞുകഴിഞ്ഞു. പക്ഷേ, മറുപടിയായി ഒ രിയ്ക്കലും ഗിയാലാ 'പോടാ' എന്നുപോലും പറഞ്ഞിട്ടില്ല. വെ ള്ളംപോലെ ചീത്തയൊക്കെ കുടിച്ചിറക്കിയിട്ട് അകത്തേയ്ക്കു കയറിപോകുമായിരുന്നു. ഇന്നും അയാൾ മുമ്പത്തെപ്പോലെ മിണ്ടാതെ അകത്തേയ്ക്കു കയറിപ്പോയി. മുറിയിലെ അന്ധ കാരത്തിൽ കിടന്ന ബലന്തോം, ഗിയാലാ ഇങ്ങനെ മുറിയ്ക്കു ള്ളിലേയ്ക്കു കടന്നു വരുന്നതു കണ്ടപ്പോൾ പതിമൂന്നു വഷമായി ഉണങ്ങിയ എരിയ്ക്കിൻെറ കായപോലെ വീണുപോയ ഹൃദയം ഉള്ളിൻെറ ഉള്ളിൽ തന്നെ വാടിക്കരിഞ്ഞു പോയി...സൂര്യ ൻെറ ചൂടു മുഴുവനും അവളുടെ മേൽ വഷിക്കപ്പെട്ടതുപോലെ.

ബലന്തോം എഴുന്നേററിരുന്നു. പക്ഷേ ഭത്താവിൻെറ അനി യനു പകരം ലക്കില്ലാത്ത അമ്മാവിഅപ്പനെയാണു് കണ്ടതു്. (മാധി ചിരിച്ചുകൊണ്ടു് മുമ്പുതന്നെ പൊയ്ക്കഴിഞ്ഞിരുന്നു.) തൻെറ മരണാസന്നമായ ദൃഷ്ടികളുയത്തി. അവൾ തൻെറ അമ്മാവിഅപ്പൻെറ നേക്കു നോക്കി. തന്നെ കൂട്ടിക്കൊണ്ടു പോകാനെത്തിയ യമൻെറ ദൂതന്മാരെ നോക്കുന്നതുപോലെ. (അമ്മാവിഅപ്പൻെറ മുമ്പിൽ ശിരസ്സുമറയ്ക്കാതെയാണു് ഇതു വരെ ഇരുന്നതെന്നു് വളരെ നേരത്തേയ്ക്കു് അവൾ ഓത്തതു തന്നെയില്ല. കട്ടിലിൽ എഴുന്നേററിരുന്നപ്പോൾ ശിരസ്സിൽ നിന്നു വീണുപോയ ഒപ്പട്ടാ അവൾ ഇതുവരെ ശരിയാക്കി ഇട്ടില്ലായിരുന്നു.)

...കള്ളിമുള്ളിൻെറ ഉണങ്ങിയ ശിഖരം മുറിഞ്ഞു. വെള്ള മുഴുവൻ ശിഖരമുൾപ്പെടെ, അവളുടെ ചുററും ഒന്നിച്ചുകൂടിയ ചില്ലറ സാധനങ്ങളോടൊപ്പം പത്തു വഷങ്ങളായി ഉണങ്ങി

കിടന്ന തോട്ടിലെ വെള്ളപ്പൊക്കം പോലെ ഉയർന്നു. ബല ന്തോന്റെ കരിഞ്ഞ മനോഭൂമിയിലെ പാറപോലെ ദൃഢമായ വിള്ളലുകൾ നനഞ്ഞു് വീണ്ടും പൊട്ടി...

''നിന്റെ...'' ശിരസ്സിൽ തുണി ഇടാതെ ഇരിക്കുന്ന ബല ന്തോനെ കണ്ടിട്ടു് അമ്മാവിഅപ്പൻ ഉറക്കെ തെറി പറഞ്ഞു. ''നീ എന്നെ സന്യാസിയാക്ക്യോ? തേവിടിച്ചി! നിന്നെ തുണ്ടം തുണ്ടായി അരിഞ്ഞു ഞാൻ കൊന്നളയും. കാററുപോ ലും വെളിക്കു കടക്കൂല. എന്താടി നിൻറമ്മേടങ്ങത്ത മറവി...''

പക്ഷേ ഇന്നു് മുമ്പിലത്തെപോലെ ബലന്തോനു് അമ്മാവി അപ്പനെ ഭയമില്ല. അവൾ ദുപ്പട്ടാ തലയിലെടുത്തിട്ടില്ല. ദൃഷ്ടി താഴ്ത്തിയതുമില്ല. അമ്മാവിഅപ്പന്റെ മുഖത്തേയ്ക്കു് അ തേപോലെ തന്നെ തുറിച്ചു നോക്കിക്കൊണ്ടു് ഇരുന്നു.

''എന്തേ കാര്യം? തന്ത ചീത്ത പറയുന്നതു കേട്ടിട്ടു് അടുത്തു ചെന്നു് കുഴഞ്ഞ സ്വരത്തിൽ ചോദിച്ചു.

''ഇദു് നോക്കു്, ഹറാമ്പിറന്നോന്റെ മോൾ എന്നെ കളി യാക്കണെതു് ബാക്കീള്ള എല്ലാ വേലേം എറക്കി. ഇനി ഇതൊന്നേള്ള ബാക്കി. അതും ആയി. കാണു്ണൊണ്ടോ, മയി ലിനെപോനാണോല്ലാണ്ടിരു്ക്കു്ണേ... ആ മമ്മട്ടി ഇങ്ങെടു ത്തോളു, ഇപ്പ ഞാനിവട അഹങ്കാരം തീർത്തളയാം...''

''ങ്ങളെന്തിനാ ഈ വെളുത്ത രോമത്തിന്നു കളങ്കം വരു്ത്ത ണതു്. ഈ മോനെക്കൊണ്ടു് ചെയ്യിയ്ക്കു്. പിന്നെ നമ്മട ചേട്ടന്റെ കാലം തെളിഞ്ഞോളും...ഇന്നിവൾടെ കഴുത്തു ഞാൻ അറുത്തു തരാം...'' മാധി അഴിഞ്ഞുകിടന്ന[1] തലമുടി കെട്ടിവച്ചിട്ടു് വെല്ല്യ വിളിച്ചു.

പിന്നെ പുൽതൊട്ടിലിന്ന മേൽ കയറി മതില്യ ചാടി ബല ന്തോന്റെ മുററത്തെത്തി. ബലന്തോന്റെ അമ്മാവിഅപ്പനും തെറി പറഞ്ഞുകൊണ്ടു് നടവഴിയിലേയ്ക്കു പാഞ്ഞു. ലക്കി ല്ലാത്ത തെറി കേട്ടിട്ടു് ഗിയാലാ അകത്തു നിന്നു് ഇറങ്ങി വ ന്നപ്പോൾ രാക്ഷസന്മാരെപ്പോലെ വരുന്ന തന്റെ സഹോദര നെയും അച്ഛനെയും കണ്ടു് പേടിച്ചുപോയി.

---

1 സിക്കു പുരുഷന്മാർ മുടി വളർത്താറുണ്ടു്.

...''പക്ഷേ, കള്ളിമുള്ളിൻെറ ഉണങ്ങിയ കൊമ്പു് ഒടിഞ്ഞു പോയിരുന്നു.

രണ്ടുപേരും വരുന്നതിനു മുമ്പുതന്നെ ബലന്തോം എഴുന്നേററു. അവളുടെ കഴിഞ്ഞ കണ്ണുകൾ ചുവന്നിരുന്നു. അതു പോലെ നഗ്നശിരസ്സോടെ മൂലയിൽ കിടന്ന കോടാലി എടുത്തു കൊണ്ടു് വെല്ലുവിളിയ്ക്കാൻ തുടങ്ങി:

''വാടാ. ഏതു പന്നീട മോനാടാ എൻെറ നേക്കു് വരണം വിചാരിയ്ക്കു്ണേ...എന്നെ തൊട്ടാൽ ഞാനവരെ കുടുംബത്തി ൻെറ മുഴുവൻ കുടൽ പുറത്തെടുക്കും...''

ഗിയാലയ്ക്കുപോലും തിരിച്ചറിയാത്ത തരത്തിൽ അവളുടെ ശബ്ദം അത്ര ഉയന്നിരുന്നു. കുട്ടികൾ പേടിച്ചു് വീട്ടിനുള്ളിൽ ഒളിഞ്ഞു് ഉറക്കെ കരച്ചിൽ ആരംഭിച്ചു. ഗിയാലായുടെ അ ച്ഛനും, അനിയനും അല്പം പേടിച്ചു. പന്ത്രണ്ടു വഷങ്ങളായി പട്ടിയെപോലെ തങ്ങളുടെ ആട്ടും തുപ്പും കൊണ്ടു കഴിഞ്ഞി രുന്ന അതേ സ്ത്രീയാണീ നില്ക്കുന്നതെന്നു് വിശ്വസിക്കാൻ അ ച്ഛനും മകനും സാധിച്ചില്ല. പക്ഷേ ഇന്നു് ആ സ്ത്രീയാണു് സാക്ഷാൽ കാലനായി കോടാലി ഉയത്തിപിടിച്ചു് രണ്ടു പു രുഷന്മാരുടെ മുമ്പിൽ അവതരിച്ചുനില്ക്കുന്നതു്. ഇക്കാര്യം അവരുടെ ലഹരി കയറിയ കണ്ണുകൾക്കുപോലും വിചിത്ര മായി തോന്നി. പക്ഷേ അടുത്ത ക്ഷണത്തിൽതന്നെ ലഹരി പിടിച്ച ആ കണ്ണുകൾ കൂടുതലൊന്നും ആലോചിക്കാതെ കൂടു തൽ ആപത്തിൽ ചാടി. തന്തയും മോനും, ആ മയിൽപേട പോലെയുള്ള പെമ്പിറന്നോരെ കടിച്ചുകീറിത്തിന്നാനായി ചാടി എത്തി.

''ബലന്തോം!'' ഗിയാലാ ആക്രോശിച്ചുകൊണ്ടു് അവ ളുടെ നേരെ ഓടി.

''പക്ഷേ ബലന്തോം... ഇനി എന്തു് ബലന്തോം!'' ബല ന്തോം അവിടെയെങ്ങും ഉണ്ടായിരുന്നില്ല... കള്ളിമുള്ളിൻെറ ഉണങ്ങിയ ശിഖരം ഒടിഞ്ഞുപോയിരുന്നു.

ഗിയാലാ അടുത്തെത്തുന്നതിനു് മുമ്പുതന്നെ ബലന്തോം തൻെറ നേരെ വരികയായിരുന്ന മാധിയുടെ നേരെ ഓടി.

അവൾ മാധിയുടെ വലത്തു തോളിൽ വളരെ ശക്തിയായി വെട്ടി. മാധിയുടെ കൈ ഒടിഞ്ഞു് ചില്ലിക്കമ്പുപോലെ തൂങ്ങിക്കിടന്നു. അമ്മാവിഅപ്പൻ മുമ്പോട്ടുവന്നപ്പോൾ അവൾ മാധിയെ വിട്ടിട്ടു് അയാളുടെ നേക്കു തിരിഞ്ഞു. കോടാലികൊണ്ടു് ഒരു സമ്മാനം കിട്ടിയപ്പോൾ ഗിയാലായുടെ തന്ത തെറി പറഞ്ഞുകൊണ്ടു് ലാത്തിയോ, വടിയോ എടുക്കാനെന്ന നാട്യത്തിൽ തന്റെ വീട്ടുമുററത്തേയ്ക്കു പോയി. ഗിയാലാ ഓടി ബലന്തോന്റെ അടുത്തുചെന്നപ്പോൾ കോലടി കളിക്കുമ്പോലെ കാൽ പിന്നോട്ടുവെച്ചു് ഹുംകാരം മുഴക്കി പിറകിലുള്ള ചുവരിനോടു ചേർന്നുനിന്നു. അവിടെനിന്നു് അവൾ വെല്ലുവിളിച്ചു.

''ഇനി ഏതെങ്കിലും കൂടപ്പിറപ്പുണ്ടെങ്കിൽ എന്റെയടുത്തു വാ!... നോക്കു്... നീയൊരു പതിനാലു വഷം എന്റെ കരളു വാട്ടി. ഞാൻ പെണ്ണാന്നു കരുതി, അല്ലേ?... അല്പം അടുത്തു വാ .. നിന്റെയൊക്കെ ചോര ഞാൻ കുടിച്ചില്ലെങ്കി... അവളെ വിളി, ദിവസോം അപ്പനമ്മമാരുടെ വീട്ടിന്നു് പിടിയാനേ കൊണ്ടുവന്നു കെട്ടുന്ന ജമീന്ദാറിന്റെ മോളേ... ശപ്പന്മാരേ, ചുണയന്മാരേ ഒന്നു് പട്ടിണിക്കാരുടെ മകൾടടുക്ക വന്നൊന്നു നോക്കാം... പതിനാലു വഷമായി ഞാൻ നിന്റെയൊക്കെ ചീത്ത കേട്ടു. പക്ഷേ, എന്റെ ദാരിദ്ര്യം മനസ്സിലാക്കി നീയൊക്കെ എന്റെ ആത്മാവിനെ കീറിമുറിയ്ക്കുരുന്നു... വാ, വാ, ഇനി അടുത്തുവാ.. പെണ്ണുങ്ങടെ കൈയ്യൊന്നു നോക്കിനെടാ വീരന്മാരേ... ചോര കുടിക്കുമെടാ.'' ഒരു നിമിഷനേരത്തേയ്ക്കു്, രക്തം കുടിച്ചിട്ടുവന്നതുപോലെ അവളുടെ മുഖം രക്തനിറമായി. ഭയന്നു് ആരും അവളുടെ അടുത്തു ചെന്നില്ല.

ബഹളം കേട്ടു് സമീപവാസികൾ തടിച്ചുകൂടി. എല്ലാവരും ശിരസ്സുമറക്കാതെ കോടാലിയും ഉയത്തിനില്ക്കുന്ന ബലന്തോനെ കണ്ടു. പുറമേ യാതൊരു നിയന്ത്രണവുമില്ലാതെ സംസാരിക്കുന്നതു കണ്ടിട്ടു് പലരും നാണിച്ചു് തലകുനിച്ചുകളഞ്ഞു. ഗിയാലായുടെ തന്തയോടും അനിയനോടും ദേഷ്യ

മുണ്ടായിരുന്നവരൊക്കെ ഇതുകണ്ടു് പുഞ്ചിരിക്കുകയും, ചിരിക്കുകയും ചെയ്തു. തന്റെ അറുപതു് വയസ്സു പ്രായത്തിനിടയിൽ ഇത്തരം നാണമില്ലാത്ത ഒരു പെമ്പിറന്നോരെ കണ്ടിട്ടില്ലാത്ത ഗ്രാമത്തിലെ ഒരു പ്രമാണി ലജ്ജയും, ദേഷ്യവും കൊണ്ടു് എരിഞ്ഞു തീരുകയായിരുന്നു. തെറിപറയുന്നതു സഹിക്കാതായപ്പോൾ അയാൾ മുന്നോട്ടു നീങ്ങി തന്റെ മാഹാത്മ്യവും അധികാരവും പ്രകടിപ്പിച്ചുകൊണ്ടു് ഭീഷണി മുഴക്കി:

''മിണ്ടാണ്ടിരിക്കണോ, ഇല്ലേ... ഹറാമ്പിറന്ന, ഭൂതം പിടിച്ച നാശമേ! എന്തേ ഇത്രകണ്ടു മദിക്കണേ?''

അയാൾ അല്പം മുന്നോട്ടുവന്നപ്പോൾ ബലന്തോം താക്കീതു നല്കി.

''മൂപ്പീന്നേ, നോക്കു്—തന്റെ തലക്കെട്ടു് താഴെ എറക്കാണ്ടിരുന്നോ. തന്റെ പ്രമാണിത്തം തന്റെ കീശയിൽ വച്ചോളു. ഇവരെന്നോടക്രമം കാട്ട്യപ്പോഴൊക്കെ തന്റെ ന്യായത്തം എവിടെപോയേൻ. ഈ ഗ്രാമത്തലൊണ്ടാന്നോ അതോ വേറെ വല്ലിടോം?...''

പ്രമാണി വായ അടച്ചു.

എന്നിട്ടു് പ്പേററു പെട്ടെന്നു് തിരിച്ചുവച്ചു. ഇന്ദർ പ്രമാണി പേടിച്ചുപേടിച്ചു് അടുത്തുതന്നെ നിന്നിരുന്ന ഗിയാലായുടെ മേൽ തട്ടിക്കയറി. ''എന്തടാ, നീയൊരു ആണാണോ? ഈ കൊരങ്ങിയെ നീ ഇത്ര തലേക്കേററി വച്ചിരിക്ക്യാ? ഇതോലൊള്ള പെമ്മരിയാട്ടിന്റെ പിറകെ നീ ഗ്രാമത്തിനെയാകെ അപമാനിക്ക്യേണ്. നാണാവണില്ലേടാ, നായേ?''

കണ്ണടച്ചു തുറക്കുന്നനേരംകൊണ്ടു് ആളുകൾ ബലന്തോനെ വിട്ടു്, ഗിയാലയുടെ തലയിൽ കയറി.

''ഇവൻ ആണാണോ?''

''ഇവനിൽ ആണത്വം ഉണ്ടെങ്കിൽ പെമ്പ്രന്നോററു് ഇതുപോലെ തലയിലേറോ?''

''ഇവൻ പെമ്പിള്ളേർക്കു ശേഷം ഉണ്ടായതാ. പെണ്ണുങ്ങളേക്കാൾ കഷ്ടാണു്. എട്ട്യേൻ!''

''എന്റെ പെമ്പ്രന്നോരെങ്ങാനും ഇങ്ങനെ ചെയ്താൽ അവളെ ഞാൻ കണ്ടിച്ച് ദൂരെ എറിയൂലേ, കുത്തിച്ചി.''

''എന്തു പറയണന്നൊള്ളതു് പെണ്ണിന്റെ സാമത്ഥ്യാണു്. തലമുടിക്കു കുത്തിപ്പിടിച്ചു് പെടലിക്കു് രണ്ടു പെട പെടയ്ക്കണം. പിന്നെ തക്കിളിക്കമ്പിപോലെ ശരിയായിക്കോളും.''

ഗിയാലാ കൊള്ളിവാക്കുകളും തെറിയും കേട്ടു. പക്ഷേ, ഇതൊക്കെ ഒരു സ്വപ്നമായേ അയാൾക്കു തോന്നിയുള്ളു. ''പെണ്ണു്'' എന്ന ശബ്ദംകേട്ടു്, നൂറുകണക്കിനു് ആളുകൾ ഇരുവശത്തുനിന്നു് തന്റെ രണ്ടു കൈകളും വടം വലിക്കുന്നതുപോലെ വലിക്കുകയാണോ എന്നു് തോന്നി (അയാളുടെ പേരിൽ തന്റെ എല്ലാ കാര്യങ്ങളും ഉപേക്ഷിച്ച സ്ത്രീയായിരുന്നു ബലന്തോ. തന്റെ ശരീരംപോലും വെടിഞ്ഞവൾ... ബലന്തോയിലാണു് തന്റെ പ്രാണൻ കിടക്കുന്നതെന്നുപോലും അയാൾക്കു തോന്നാറുണ്ടു്. രാജാവിന്റെ ജീവനിരിക്കുന്നതു് അശ്വത്ഥമരത്തിന്റെ കൊമ്പിൽ ഞാന്നു കിടക്കുന്ന തത്തയിലാണെന്നു് കഥയെഴുത്തുകാർ ചിത്രീകരിക്കുന്നതുപോലെ.) ഇവർ സ്ത്രീയോടു് എന്തുപറയുകയായിരുന്നു. അയാൾ പൊടുന്നനെ ഉന്മാദമുള്ളവനായിത്തീർന്നു.

അവസാനം, വിവരമുള്ള ആളുകൾ വളരെ ആലോചിച്ചതിനുശേഷം അയാളുടെ അച്ഛനെ അവിടെനിന്നു് നിർബ്ബന്ധപൂർവ്വം കൂട്ടിക്കൊണ്ടുപോയി. അവിടെ കൂടിയിരുന്ന എല്ലാവരും ബലന്തോനെയും, 'പെണ്ണായ' ഗിയാലായേയും മനസ്സുനിറയെ ചീത്ത പറഞ്ഞിട്ടു് പിരിഞ്ഞു. വീട്ടുമുററത്തെ ബഹളം ഗ്രാമം മുഴുവനായി പരന്നു. പക്ഷേ, കോടാലിയും പിടിച്ചു് ചുവരിന്മേൽ ചാരി ബലന്തോം ഇപ്പോഴും ആ നില്പിൽതന്നെ നില്ക്കുകയായിരുന്നു.

ഗിയാലാ പേടിച്ചു് മിണ്ടാതെ അകത്തുപോയി. (അകത്തേയ്ക്കു് കയറുമ്പോൾ എപ്പോഴാണു് താൻ മന്ദഹസിച്ചതെന്നയാൾ അറിഞ്ഞില്ല. അയാളുടെ അസാധാരണമായ പുഞ്ചിരി കണ്ടിട്ടു്, ചെന്നിറമായ സന്ധ്യയ്ക്കു് വിലപിക്കുന്ന കുട്ടികൾ കൂടുതൽ ഭയന്നു് പൊടുന്നനെ നിശ്ശബ്ദരായി.)

...അപ്പോൾ വെളിയിലെന്തോ സാധനം ഉരുണ്ടുവീഴുന്ന ശബ്ദം അയാൾ കേട്ടു. കൊടുങ്കാററിൽ ഇരുവൂൾ മരത്തിന്റെ ഏതോ ഉണങ്ങിയ ഒരു കമ്പ് ഒടിഞ്ഞുവീണതാണോ എന്നു തോന്നി. അയാൾ വെളിയിലേയ്ക്കോടി. ബലന്തോം മുഖമടിച്ചു വീണുകിടന്നിരുന്നു. അയാൾ അവളെ പൊക്കി എടുത്തു് അകത്തേയ്ക്കു കൊണ്ടുവന്നു.

ഈ സംഭവം നടന്നതിന്റെ ഏഴാം ദിവസം ബലന്തോം മരിച്ചുവെന്നു് ആളുകൾ അറിഞ്ഞു.

# ശൂലത്തിൽ കൊരുത്ത നിമിഷം

ഉണർന്നെണീററപ്പോൾ അന്നത്തെ ദിവസം ലീനവുമായി എങ്ങിനെ കഴിച്ചുകൂട്ടുമെന്ന് കരുണയ്ക്ക് അറിഞ്ഞുകൂടായിരുന്നു. ഞായറാഴ്ചയാണ്. കിടക്കയിൽ നിന്നുന്നെഴുന്നേൽക്കാൻ അവൾക്ക മനസ്സുവന്നില്ല. മുമ്പൊരിക്കലും ഉണ്ടാവാത്ത ആശ്ചര്യകരമായ ഒരു ഉദാസീനതയും ആലസ്യവും അവളുടെ അംഗങ്ങളിലാകെ ഉറഞ്ഞുകൂടി.

എത്ര രാത്രികളായി അവൾക്ക ശരിയായി ഉറക്കം വരാതെയായിട്ട്. എന്നും രാവിലെ കിടക്കയിൽ നിന്നെണീക്കുമ്പോൾ, രാത്രി മുഴുവൻ മൈലുകളോളം ദൂരം താൻ നടക്കുകയായിരുന്നുവെന്ന് അവൾക്കുതോന്നി. രാവിലെ ഉണരുമ്പോൾ എല്ലാവരുടേയും ശരീരം പൂപോലെ മൃദുവും പുതുമയുള്ളതും ആയിരിക്കേ, അവൾ ചുമടെടുത്ത് ക്ഷീണിച്ചതുപോലെ ഉണരുന്നു.

കഴിഞ്ഞ രാത്രിയിൽ അവൾക്ക് തീരെ ഉറക്കം വരില്ല. പ്രഭാതത്തിൽ കോഴികൂവുന്നതു് അവൾ കേട്ടു. പതുക്കെ എണീററ് ലീനവിന്റെ കട്ടിലിൽപോയി ഉറങ്ങുന്ന ലീനവിനെ നോക്കിക്കൊണ്ടു കിടന്നു. പിന്നെ അവളുടെ ചെറിയ വൃത്താകൃതിയിലുള്ള കവിൾ തന്റെ കവിളിനോടുചേർത്തു. പിന്നെപ്പോഴെന്നറിയില്ല, അവളുറങ്ങി.

ഉണർന്നപ്പോൾ, ഇന്നത്തെ ദിവസം എങ്ങനെ കഴിക്കണമെന്ന് അവൾ ആലോചിച്ചുതുടങ്ങി. ഉറങ്ങണോ? എഴുന്നേല്ക്കണോ? വളരെനേരം അങ്ങനെതന്നെ കിടന്നു. ലീനവിന്റെ ക്രമമായ ശ്വാസോച്ഛ്വാസം കേട്ടുകൊണ്ടിരുന്നു. പരിചാരിക ചായക്കോപ്പ അടുത്തുള്ള ടീപ്പോയ്മേൽ കൊണ്ടുവച്ചപ്പോൾ അവൾ എണീററിരുന്നു.

''കൊച്ചമ്മേ, ഇന്നെന്തേ പററ്യേ? എണീക്കുലേ?''

''ഒന്നുല, കടോരിയാ. ഇന്ന് ഞായറാഴ്ചയല്ലേ...''

''ഇന്നു് ഞായറാഴ്ച്ചാണു്. നാളെ തിങ്കൾ. തിങ്കളാഴ്ച രാവിലേ തന്നെ...''

''പോട്ടെ, പോട്ടെ, ഒന്നും ഓർമ്മിക്കണ്ട! വേണ്ട!'' അവളുടെ ഉള്ളിൽ നിന്നാരോ ആക്രോശിച്ചു.

ചായ കുടിച്ചിട്ടു് കോപ്പ തിരികെ ടീപ്പോയു്മേൽ വച്ചു.

അവളുടെ തലയ്ക്കുള്ളിൽ പൊടിക്കാററടിക്കുന്നതിന്റെ ഇരമ്പലുണ്ടെന്നു അവൾക്കുതോന്നി. മണ്ണിന്റെ പൊടി. ദൂരെ നിന്നെത്തുന്ന ഹുങ്കാരം. ഒന്നും കാണാനില്ല. ഒന്നും തോന്നുന്നില്ല. ഇന്നു് ഞായറാഴ്ചയാണു്. നാളെ തിങ്കളാഴ്ച. തിങ്കളാഴ്ച രാവിലെ...

കരുണ വാച്ചുനോക്കി. മണി എട്ടര. നാളെ പത്തുമണിക്കുശേഷം ഏതു സമയത്തും...ഏതു സമയത്തും...സത്യത്തിൽ ഇരുപത്തഞ്ചരമണിക്കൂറേ ശേഷിച്ചിട്ടുള്ളു!

കരുണ ലീനുവിന്റെ മുഖത്തേയ്ക്കു നോക്കി. ലീനുവിന്റെ കറുത്തു നീണ്ടു് പട്ടുപോലെയുള്ള കൺപീലികൾ അവളുടെ തുടുത്ത കവിളുകളുടെ അരികത്തു് ചെറുതായി പ്രതിഫലിച്ചിരുന്നു. അവളുടെ ചുരുണ്ട അളകങ്ങൾ നെററിയിൽ തൂങ്ങികിന്നിരുന്നു. കരുണയ്ക്കു മിസേജു് ദിവാന്റെ വാക്കുകൾ ഓർമ്മവന്നു. ''ഹോ,'' നിന്റെ മകൾക്കു് ആറുവയസ്സിന്റെ പ്രായംകൂടി ഉണ്ടായിരുന്നെങ്കിൽ ഞാൻ അവളെ ലളിതിനെക്കൊണ്ടു കല്യാണം കഴിപ്പിച്ചുകൊണ്ടു പോകുമായിരുന്നു. ലീനൂ, മോനീ, നീ എട്ടുവർഷം പിന്നോട്ടുപോയെന്തുകൊണ്ടു ജനിച്ചില്ല?''

എനിക്കറീല ആംടീ, അതമ്മയ്ക്കറീയാരിക്കും. അമ്മാ പറയുന്നു്'' ലീനു നാണത്തോടുപറഞ്ഞു.

പുഞ്ചിരിയായിരുന്നോ, കണ്ണീരായിരുന്നോ, അതോ നെടുവീർപ്പായിരുന്നോ, കരുണയുടെ തൊണ്ടയിൽ അപ്പോൾ വന്നു തടഞ്ഞിരുന്നതെന്നു് അറിയില്ല. അതു കുടിച്ചിറക്കാൻ കരുണ ശ്രമിച്ചു.

അശ്രദ്ധയായി അവൾ പത്രം തിരിച്ചുമറിച്ചുനോക്കി കുട്ടികൾക്കുവേണ്ടി സപ്രു ഹൗസിൽ നല്ല രണ്ടു ചിത്രങ്ങൾ കാണി

ക്കന്നുണ്ട്. ''ആ ഇതുകൊള്ളാം. ലീനുനെക്കൊണ്ടുപോകാം. പിന്നെന്തെന്നറിയില്ല...''

കരുണ ലീനവിനെ ഉണർത്തി. തയ്യാറെടുപ്പിച്ചു.

''അമ്മാ, ഏതു ഫ്രോക്കിടണം?'' ലീന ചോദിച്ചു.

കരുണ അലമാരി തുറന്നു. ലീനവിൻെറ ഫ്രോക്കും, സ്കർട്ടും, ബ്ലൗസും ഹാംഗറിൽ തൂക്കിയിട്ടിരുന്നു. കരുണയ്ക്ക് വളരെക്കുറച്ചേ വസ്ത്രങ്ങളുണ്ടായിരുന്നുള്ളു. ബാക്കി വസ്ത്രങ്ങൾ മുഴുവൻ ലീനവിൻെറതായിരുന്നു. കരുണ പറഞ്ഞു:

''ഇഷ്ടമുള്ളതെടുത്തോളൂ.''

ലീനവിൻെറ മുഖത്തൊരു ചെറിയ നിഴൽ പരന്നു. അവൾ അമ്മയുടെ മുഖത്തേയ്ക്കുനോക്കി. കരുണ മറെറവിടേക്കോ നോക്കാൻ രണ്ടടി മുന്നോട്ടുവച്ച് മേശയിൽ നിന്നു് ഏതൊ പുസ്തകം നേരേയാക്കിവയ്ക്കുകയാണെന്നു് നടിച്ചു. പിറകിൽ ഉയൻ്ന കടപട ശബ്ദത്തിൽ നിന്നും ലീന ഹാംഗറിൽ നിന്നു വസ്ത്രങ്ങളെടുക്കുകയായിരുന്നെന്നു് അവൾ ഊഹിച്ചു. ലീന വളരെ നേർത്ത കറുത്ത സ്കർട്ടും, കടുംമഞ്ഞ നിറത്തിലുള്ള ഹാൻഡ്ലൂം സിൽക്ക് ബ്ലൗസും എടുത്തു.

വസ്ത്രങ്ങൾ എടുത്തുകൊണ്ടു് ലീന നിശ്ശബ്ദയായി അടുത്തമുറിയിലേക്കുപോയി. കുറച്ചുദിവസങ്ങളായി അവൾ കരുണയുടെ മുന്നിൽനിന്നു് വസ്ത്രങ്ങൾ മാററിയുടുക്കാറില്ല. താൻ വളർന്നുവെന്നു് ലീനവിനും അനുഭവപ്പെടുന്നുണ്ടെന്നു് കരുണ ഓർക്കുകയായിരുന്നു. ഭ്രാന്തിപ്പെണ്ണ്. സ്വന്തം അമ്മയുടെ മുന്നിലും നാണം വരുന്നു. ആ നിമിഷത്തിൻെറ കാഠിന്യത്തിൽ കരുണയെ സംബന്ധിച്ചിടത്തോളം അയവു വന്നു.

കരുണ അപ്പോഴും മേശയ്ക്കരികെ മൗനം പൂണ്ടുനില്ക്കുകയായിരുന്നു. ലീന വസ്ത്രങ്ങൾ മാററി ഉടുത്തു് വന്നു. ആദ്യമായി ലീന മുമ്പത്തേക്കാൾ വലുതും, പൊക്കമുള്ളവളുമായി കരുണയ്ക്കു തോന്നി.

കടോരിയ, മേശമേൽ ചായകെററിൽ കൊണ്ടുവച്ചിരുന്നു.

''ലീന എളുപ്പം രണ്ടുകപ്പുചായയെണ്ടാക്ക്,'' കരുണ പറഞ്ഞു'' ഞാൻ ദാ വന്നു''.

തൻെറ മുഖത്തു വീണ നിഴൽ ലീനയിൽ നിന്നൊളിച്ചുവ യ്ക്കാൻ അവരം ആഗ്രഹിച്ചു.

മേശയ്ക്കുമുന്നിലിരുന്ന കരുണ, കപ്പിൽ സ്പൂണിട്ട് ഇളക്കി ക്കൊണ്ടിരുന്നു. അരസ്പൂൺ പഞ്ചസാര എത്രയോ മുമ്പുതന്നെ അലിഞ്ഞുചേൎന്നിട്ടുണ്ടെന്നു് അവംക്കറിയാമായിരുന്നു. ലീന പറോട്ടയും വെണ്ണയും തിന്നുകയാണ്. അവളും തൻെറ മുഖ ത്തു് യാതൊരു നിഴലും വീഴാതിരിയ്ക്കാൻ വളരെ ശ്രമിക്കുന്നു ണ്ടായിരുന്നതായി കരുണയ്ക്കനുഭവപ്പെട്ടു.

കുറച്ചു ദിവസങ്ങരംകൊണ്ടു് ലീന വളൎന്നുവെന്നു്, തൻെറ യൊപ്പം വളൎന്നെത്തിയെന്നു് കരുണയ്ക്കുതോന്നി. രണ്ടുപേരും സമപ്രായരായ പെൺകുട്ടികളായിരുന്നു. സ്ത്രീകളുമായിരുന്നു.

രണ്ടുപേൎക്കും അറിയാവുന്ന ഒരു കാര്യമുണ്ടായിരുന്നു. രണ്ടു പേരും പറഞ്ഞില്ല. അന്യോന്യം സമാധാനിപ്പിക്കാൻ വേ ണ്ടി ഓരോരുത്തരും അറിയാൻ പാടില്ലാത്തതുപോലെ നടി ക്കുകയായിരുന്നു.

''ലീന, കുറച്ചുകൂടി വെണ്ണ കഴിയ്ക്കു്.''

''എന്നാൽ തരു അമ്മാ.''

അമ്മയെ സന്തോഷിപ്പിക്കാൻ വേണ്ടി മാത്രം വെറുതെ അ വരം വെണ്ണ കഴിക്കുകയായിരുന്നു.

''ലീന പാലിൽ ഓവൽടിന്നിട്ടുതരട്ടെ?''

''ഇട്ടേയ്ക്കു്, അമ്മാ.''

നാളെ, അറിയില്ല...അതിനുശേഷമുള്ള കാര്യം ഓൎക്കുന്ന തിൽനിന്നു് കരുണ സൎവ്വശക്തിയുമുപയോഗിച്ച് സ്വയം ത ടഞ്ഞു.

രണ്ടുപേരും സപ്രൂഹൗസിലെത്തി. കരുണ ഹാളിലെ അ ന്ധകാരത്തോടും സിനിമയോടും കൃതജ്ഞയായിരുന്നു. സി നിമയും, ഇരുട്ടും, ഇരുപത്തിരണ്ടരമണിക്കൂറുകളുടെ കുറെ ഭാഗ ങ്ങരം നിറയ്ക്കുകയായിരുന്നു.

സിനിമ തീൎന്നപ്പോരം അവർ ക്വീൻസ്‌വേയിൽ പോയി. കരുണ ലീനയ്ക്കു് മുത്തുകൊണ്ടുള്ള തടിച്ച ജയപ്പൂർ വളകരം വാ ങ്ങിക്കൊടുത്തു. ഒരു കഥാപുസ്തകം വാങ്ങിക്കൊടുത്തു.

''എന്തേ തിന്നുന്നേ ലീനു?''

''ഒന്നും വേണ്ട അമ്മാ.''

അതു പറഞ്ഞിട്ട് ലീനു തള്ളയുടെ മുഖത്തേയ്ക്ക് നോക്കിയപ്പോൾ അവരുടെ മുഖം വല്ലാതെയിരുന്നു. ലീനു പെട്ടെന്നു പറഞ്ഞു.

''കാളിററിൽ പോകാമ്മാ? പുഴുങ്ങിയ മുട്ട കഴിക്കണം?''

ലീനു പുഴുങ്ങിയ മുട്ടകഴിച്ചു. കരുണ ഒരു കപ്പുകാപ്പിയും.

മേശമേൽ, മേശയ്ക്കുചുററും നിർദ്ദയമായ ഒരു മൗനം നിഴലാടി. രണ്ടുപേരും അർത്ഥമില്ലാതെ അവിടെയുമിവിടേയും മററുള്ള ആളുകളേയും നോക്കിഇരുന്നു.

നേരം വൈകുകയായിരുന്നു. കോണാട്ടുപ്ലേസിലെ ബഹളം വർദ്ധിച്ചുവന്നു. കുറെ നടന്നപ്പോൾ കരുണ ലീനയോടു ചോദിച്ചു: ''ഇനി വീട്ടിൽ പോകാനോ, അതോ വേറെ വല്ലിടവും പോകാനുണ്ടോ?''

ലീനു അല്പം ആലോചിച്ചു. ''ഞാൻ, രജനിയെ ഒന്നു കാണട്ടേമ്മാ?'' അവൾ ചോദിച്ചു.

കരുണ ഞെട്ടി. ''കാണട്ടേമ്മാ'' ലീനുവിനും പേടിയുണ്ടോ എങ്ങാനും...

കരുണ സ്വയം നിയന്ത്രിച്ചിട്ട് പറഞ്ഞു ''ശരി, ശരി കാണാല്ലോ. വാ പോകാം.

രജനി ലീനുവിനെ തന്റെ മുറിയിലേയ്ക്കു കൂട്ടികൊണ്ടുപോയ്ക്കഴിഞ്ഞപ്പോൾ രജനിയുടെ അമ്മ കരുണയുടെ അടുത്തിരുന്ന് അനിശ്ചിതമായ അനുമാനത്തോടെ ചോദിച്ചു. ''ഞാനൊരു കാര്യം കേട്ടു...''

കരുണയ്ക്ക് ഇത്തരം ഊഹാപോഹങ്ങളോട്, സഹതാപങ്ങളോട് നീരസമായിരുന്നു. കരുണയ്ക്ക് മററുള്ളവരുമായി തന്റെ ദുഃഖം പറഞ്ഞുകൊണ്ടിരിക്കുക എന്ന കാര്യം ഒരു ഭിക്ഷക്കാരൻ സ്വന്തം ശരീരത്തിലെ കുഷ്ഠരോഗം ബാധിച്ച ഭാഗങ്ങൾ വഴിപോക്കർക്ക് കാണിച്ചുകൊടുക്കുന്നതുപോലെ യായിരുന്നു.

അവിടന്നും എഴുന്നേററ് പൊയ്ക്കളയാൻ കരുണ ആഗ്രഹിച്ചു. പക്ഷേ അതു സാധിക്കുകയില്ല. അതുകൊണ്ടും പെട്ടെന്നു രജനിയുടെ അമ്മയുടെ വാക്കുകൾക്കിടയിൽ കടന്നുപറഞ്ഞു.

''ആ, നാളെ തീരുമാനമുണ്ടാവു ''

''നാളെ കേസാണോ?'', സംസാരം തുടങ്ങുമുമ്പ് അവസാനിപ്പിക്കാൻ രജനിയുടെ അമ്മ ആഗ്രഹിച്ചില്ല.

''ആ, നാളെ...'' രജനിയുടെ അമ്മക്കു വീണ്ടും ചോദ്യങ്ങൾ ചോദിക്കാൻ ധൈര്യം ഉണ്ടാകാതിരിക്കാൻ വേണ്ടി കടുപ്പിച്ചാണു കരുണ പറഞ്ഞതു്.

ഇരുൾ വീഴുകയായിരുന്നു. തണുപ്പു വർദ്ധിച്ചുവന്നു. കരുണ ലീനുവിനെ വിളിച്ചു.

''മോനീ, വരു പോകാം.''

'ആ! ഞാൻ തളർന്നമ്മാ.'' ലീനുവിനു പെട്ടെന്നും തന്റെ ക്ഷീണത്തെപ്പററി ബോധ്യമായി.

വീട്ടിലെത്തിയപ്പോഴേയ്ക്കും രാത്രിയായി.

''ചപ്പാത്തിണ്ടാക്കട്ടെ കൊച്ചമ്മാ?'' കടോരിയാ ചോദിച്ചു.

''നീ ചീനച്ചട്ടി അടുപ്പിൽ വയ്ക്കു—ഞാൻ ദാ വരുണു.''

കരുണ സ്വന്തം കൈകൾകൊണ്ടും ചപ്പാത്തി ഉണ്ടാക്കി. നല്ല വൃത്താകൃതിയിലുള്ള, കട്ടന്നചപ്പാത്തി. അതിൽ വെണ്ണ പുരട്ടി. ചപ്പാത്തി ഉണ്ടാക്കുന്ന അവസരത്തിൽ അവളുടെ ഉള്ളിൽ എന്തോ ഞെളിഞ്ഞുപിരിയുന്നുണ്ടായിരുന്നു. കുട്ടിക്കാലത്തും അച്ഛൻ പല്ലുതേക്കുന്നതിനു ബബ്ബൂലമരത്തിന്റെ ചെറിയ കമ്പുകൾ പിരിച്ചൊടിക്കുന്നതുപോലെ.

ചപ്പാത്തി തിന്നുകഴിഞ്ഞിട്ടു് ലീനു തന്റെ രജായിക്കുള്ളിൽ അമർന്നു.

നിശബ്ദത വലിയ ഭാരമുള്ള ഒരു ശിലയാണു. ഒരു വൻ പാറക്കെട്ടാണു്. അതിന്റെ ഭാരം മുഴുവൻ കരുണയുടെ നെഞ്ചിൽ അമർന്നിരിക്കുകയാണു.

''ലീനുമോളെ, നീ കൈകളിൽ ക്രീം പുരട്ട്യോ?'' കരുണ ആ പാറക്കെട്ടു ഉടയ്ക്കാൻ ശ്രമിക്കുകയായിരുന്നു.

''ഓ! അമ്മീ, ഞാൻ അതു മറന്നേ പോയി''. ലീന പെട്ടെന്നു രജായിയിൽ നിന്നു് എഴുന്നേററുകൊണ്ടു് പറഞ്ഞു. എല്ലാററിലും വച്ചു് അത്യാവശ്യമായിരുന്ന ആ കാര്യം മറന്നു പോയതു പോലെ.

''നില്ലു ഞാൻ തരാം!'' കരുണ അലമാരിയിൽ നിന്നു് ക്രീം എടുത്തു ലീനവിനു് പുരട്ടികൊടുത്തു. ആ ക്ഷണത്തിന്റെ പിരിമുറുക്കത്തെ ലഘൂകരിച്ച ആ ജോലിയോടു് അവൾ കൃതജ്ഞതയായിരുന്നു.

ക്രീം പുരട്ടിയിട്ടു് ലീന കിടന്നു് കണ്ണുകൾ അടച്ചു.

കരുണയും വിളക്കു അണച്ചു് കിടന്നു.

എത്ര സമയം കടന്നുപോയി എന്നു് അറിഞ്ഞില്ല.

അടുത്ത മുറിയിൽ ടെലിഫോൺ മണിയടിച്ചു.

''ഹലോ'', കരുണ റിസിവർ എടുത്തു.

''ഹലോ, കരുണ, എന്തുചെയ്യുകയായിരുന്നു?''

''ഓ തോശി! ഒന്നുല്ല, ചുമ്മാ കിടക്കുകേൻ''.

''ഞാൻ വൈകുന്നേരവും നിന്നെ റിംഗു് ചെയ്തേൻ. നീ വീട്ടിൽ ഉണ്ടായിരുന്നില്ല.

''ആ ഞാനും ലീനവും ഞങ്ങ് വെളിയിൽ പോയിരുന്നു.

''ലീന എവിടെ?''

''ഉറങ്ങി.''

''ശരി, ഞാൻ വിചാരിച്ചു...പിന്നെ...പിന്നെ...നീ എന്തേ ചെയ്യുണാതെന്നു് ചോദിക്കാൻ.''

''ഓ, തോശി,'' തോശി തന്നോടു് അഭിനയിക്കുകയല്ലേയെന്നു് കരുണ സംശയിച്ചു. തന്നോട വലിയ സ്നേഹമുള്ള തന്റെ ഉററ ചങ്ങാതിയായ തോശി.

'കരുണാ, ഞാൻ കുറച്ചു നേരത്തേയ്ക്കു് ഞങ്ങ് വരട്ടെ?'' തോശി അപേക്ഷിക്കുകയായിരുന്നുവെന്നു തോന്നി.

''വരൂ'' കരുണ അല്പം നിന്നിട്ടു് പറഞ്ഞു! എല്ലാ ബുദ്ധിമുട്ടുകളിലും അവൾ ഒററക്കിരിക്കാൻ ഇഷ്ടപ്പെട്ടു. പക്ഷേ തോശിയുടെ കാര്യം അങ്ങനെയായിരുന്നില്ല. കുറച്ചു സമയത്തിനു ശേഷം തോശിവന്നു.

''ആരുടെ കൂടെ വന്നു?'' കരുണ ചോദിച്ചു.

''ഡ്രൈവർ വന്നിട്ടുണ്ട്. കാർ താഴെയുണ്ട്.''

രണ്ടുപേരും നിശ്ശബ്ദരായി ഇരുന്നു.

ഒരു കപ്പ് കാപ്പി കുടിക്കുന്നോ?'' കരുണ ചോദിച്ചു.

''ഇപ്പോൾ വേണ്ട'' തോമസിയുടെ തൊണ്ടയ്ക്കുള്ളിൽ എന്തോ തടഞ്ഞിരുന്നു.

''ഒരു കപ്പ് നല്ല ചൂടുള്ള കാപ്പി കുടിയ്ക്കണോന്ന് എനിയ്ക്കു തോന്നുണ്ട്.'' എന്തെങ്കിലും പറയുന്നതിനുവേണ്ടി മാത്രം കരുണ പറഞ്ഞു.

''ശരി'' തോമസി സമ്മതിച്ചു.

കരുണ ഇലക്ട്രിക് കെററിലിന്റെ പ്ലഗ് മുറിയിലുള്ള പൗവർ പോയിൻറിൽ കുത്തി. എന്നിട്ട് ദിവാനിൽ വന്നിരുന്നു.

ഒരു നിമിഷത്തേയ്ക്കു് തോമസി കരുണയെനോക്കി. പിന്നെ അവൾ വേറെ എവിടേയോ നോക്കാൻ തുടങ്ങി. ഇങ്ങനെയുള്ള സമയത്തു് ആരു് ആരോടു് എന്തുപറയും? അവൾ ദീർഘമായി ഒന്നു ശ്വസിച്ചു. എന്നിട്ട് കരുണ കേൾക്കാതിരിക്കാൻ വേണ്ടി വളരെ പതുക്കെ ഉച്ഛ്വസിച്ചു.

കഠിനവും, ഭാരിച്ചതുമായ ആ നിശ്ശബ്ദതയിൽ കെററിലിൽ വെള്ളം തിളയ്ക്കുന്ന ശബ്ദം രണ്ടുപേരും കേട്ടുതുടങ്ങി. വെള്ളം അപ്പോഴും തിളച്ചിട്ടില്ലെന്നു് കരുണക്കറിയാമായിരുന്നു. പക്ഷേ, അവൾ കെററിലിന്റെ അടപ്പെടുത്തു് കെററിലിന്റെ ഉള്ളിലേയ്ക്കു് എത്തിനോക്കി. ചുററും വെള്ളത്തിന്റെ ചെറിയ ചെറിയ തുള്ളികൾ മുത്തുമണികൾപോലെ കൊരുത്തുകൊണ്ടിരുന്നു. കരുണവീണ്ടും പാത്രം അടച്ചുവെച്ചു.

''തണുപ്പത്തു് ഒരു കപ്പ് ചൂടുകാപ്പി എത്ര സുഖം തരുന്നു.' കരുണ പറഞ്ഞു.

''ഇപ്പോൾ എനിക്കും കുടിക്കാൻ തോന്നുണ്ട്''. കാപ്പിയുടെ ആവശ്യം അവൾക്കൊട്ടുമുണ്ടായിരുന്നില്ലെങ്കിൽ പോലും, തോമസി പറഞ്ഞു.

കരുണ ഗ്ലാസ്സ് എടുക്കാൻ അടുക്കളയിലേക്ക് പോയി തോശിയും പിന്നാലെ ചെന്നു.

കാപ്പി തയ്യാറായി. രണ്ടുപേരും നിശ്ശബ്ദരായി കാപ്പി മോന്താൻ തുടങ്ങി.

''കരുണാ, എന്തെങ്കിലും പറയൂ.'' തോശി ആ നിശ്ശബ്ദതയെ ഭയന്നിരുന്നു.

പൊടുന്നനെ കരുണയുടെ കണ്ണുകൾ നിറഞ്ഞു. ആ സമയത്ത് അവളുടെ കഠിനമായ സംയമനം എങ്ങനെ തകർന്നു പോയെന്ന് അറിയില്ല.

കരുണയുടെ കൈകൾ വിറയ്ക്കുകയായിരുന്നു. അവൾ കപ്പ് മേശമേൽ വച്ചു. തോശി കൈ നീട്ടി കരുണയുടെ വിരലുകളിൽ പിടിച്ചു. മെല്ലെ മെല്ലെ അവളുടെ പുറത്തു തട്ടി. തോശി എണീററ് വെളിയിലേയ്ക്കു പോയി. താഴെ കാർ സ്റ്റാർട്ടുചെയ്യുന്ന ശബ്ദം കേട്ടു. മടങ്ങിവന്ന് തോശിപറഞ്ഞു. ''രാത്രിയിൽ ഇവിടെ താമസിക്കുന്നെന്നു ഞാൻ ഡ്രൈവറോടു പറഞ്ഞയച്ചു.'' കരുണയ്ക്കു് അതുകൊണ്ടു് ആശ്വാസമോ, സന്തോഷമോ ഉണ്ടായില്ല. അവൾ മിണ്ടിയില്ല. മടിയിൽ വച്ചിരുന്ന തന്റെ കൈകളിലേക്ക് അവൾ തുറിച്ചുനോക്കിക്കൊണ്ടിരുന്നു.

തോശി കാപ്പിയുടെ കപ്പെടുത്തു് അവളെ ഏല്പിച്ച തന്റെ കപ്പ് എടുത്തു് കാപ്പി മോന്താൻ തുടങ്ങി.

''ഈ നാഴികയെ, ഈ നിമിഷങ്ങളെ എത്രനാൾ ഞാൻ പേടിച്ചു പേടിച്ചുകഴിഞ്ഞു. ദിവസവും ഞാൻ മരിച്ചുകൊണ്ടിരുന്ന അതേവീട്ടിൽ പതിമൂന്നുവർഷങ്ങൾ ഈ നാഴികയെ ഭയന്നു് ഞാൻ കഴിഞ്ഞു.'' കരുണ തോശിയേക്കാൾ ഏറെ തന്നോടു തന്നെ സംസാരിക്കുകയായിരുന്നു.

തോശി മൗനമായിരുന്നു.

എപ്പോഴെങ്കിലും ആ വീട്ടിന്റെ ഉമ്മറപ്പടി കടന്നു് വെളിയിലേക്ക പോകാൻ തോന്നിയാൽ ലീനവിന്റെ മുഖം എന്റെ മുമ്പിൽ വന്നു നില്ക്കുമായിരുന്നു. ഈ നാഴികയെ ഭയന്നു് എന്റെ കാലുകൾ നിന്നുപോകുമായിരുന്നു.''

''നോക്കു് കരുണാ ഒരിക്കൽ ധൈര്യപ്പെട്ടു് നീ ഈ തീരുമാനം എടുത്തു. ഇനി പേടിയ്ക്കാതേ.''

''ഇല്ല തോശി ഞാൻ തീർച്ചയാക്കിക്കഴിഞ്ഞു.'' പക്ഷേ അവളുടെ ഉള്ളിൽ എന്തോ കുത്തിക്കയറികൊണ്ടിരുന്നു.

അവരു എണീററു് കെററിലിൽ പിന്നെയും വെള്ളമൊഴിച്ചു് വീണ്ടും പ്ലഗ്ഗ് കുത്തി. എണീററും ഇരുന്നും സ്വയം നിയന്ത്രിക്കാൻ ശ്രമിച്ചു.

''വക്കീലിനെ കണ്ടോ?''

''ഇന്നലെ.''

''എന്തെങ്കിലും പറഞ്ഞോ?''

''അതന്നെ, കുട്ടിയെ അച്ഛനോ, അമ്മയ്ക്കോ കൊടുക്കണമെന്നു്. ഇതു് ജഡ്ജിയുടെ ഇഷ്ടമാണത്രേ. ശരിയാണെന്നു് അയാൾക്കു് തോന്നണതു്.''

''നരകത്തിൽ പോട്ടെ ഈ നിയമം. അമ്മയ്ക്കു് കുട്ടിയോടു് കടമ ഇല്ലെ? അമ്മ പെറണം, അമ്മ വളർത്തണം, അമ്മ കഷ്ടപ്പെടണം...''

തോശിയ്ക്കു് ദേഷ്യം വരികയായിരുന്നു.

കരുണയ്ക്കു്, താൻ സഹിച്ച ആ കഷ്ടപ്പാടുകളെപ്പററിയുള്ള ഓർമ്മ വരികയായിരുന്നു. എങ്ങനെ അവരു ലീനുവിനെ വളർത്തി. ഒററയ്ക്കു് എങ്ങനെ ലീനുവിനു് അമ്മയുടേയും അച്ഛന്റേയും സ്നേഹം നൽകി.

ആനന്ദിനു് അവന്റെ കുട്ടിയിൽ കടുകുമണിയോളം പോലും സ്നേഹമുണ്ടായിരുന്നില്ല. സിംഹങ്ങളും നരികളും കൂടി തങ്ങളുടെ കുട്ടികളെ സ്നേഹിക്കുന്നു, കാത്തുസൂക്ഷിക്കുന്നു. പക്ഷെ ഈ ആനന്ദ് ആണെങ്കിൽ...

''ഈ ആനന്ദിനും കഷ്ടപ്പെടുത്താൻ ഇതേ കണ്ടൊള്ളു. രണ്ടരകൊല്ലത്തിൽ നീ ഈ വീടുണ്ടാക്കി. ഇപ്പോ ലീനുവും വലുതായി. ഇത്രയും നാളിനുശേഷം നിനക്കല്പം സുഖംണ്ടായി. അപ്പോ അയാരു മോളെ തിരിച്ചുകൊടുക്കണംന്നും പറഞ്ഞു കേസു്കൊടുത്തു. ആരെങ്കിലും ചോദിച്ചാൽ, നീ അതിനെ സ്നേഹിക്കുലേ, വളത്തുലേ, അതിന്റെ ചെലവു വഹിയ്ക്കുലേ...

ഈ കേസ് ദുഃഖിപ്പിക്കാൻ വേണ്ടി മാത്രം...അല്ലാണ്ടേന്താ...?''

കരുണയുടെ മുഖത്തേയ്ക്കു നോക്കുമ്പോഴാം തോശിയ്ക്ക് ആനന്ദിനോടുള്ള ദേഷ്യം വർദ്ധിക്കുകയായിരുന്നു.

കെററിലിൽ വെള്ളം തിളയ്ക്കുന്ന ശബ്ദം ഉയർന്നു. കരുണ എഴുന്നേററ് കപ്പ് കാപ്പി കൂടി ഉണ്ടാക്കി. തന്റെ കപ്പ് മേശമേൽ വച്ചിട്ട് അവൾ അകത്തേയ്ക്കുപോയി. തോശി എഴുന്നേററു് അകത്തേയ്ക്കുനോക്കി. കരുണ ലീനുവിനെ രജായികൊണ്ടു പുതപ്പിക്കുകയായിരുന്നു. തോശി ധിറുതിയിൽ മടങ്ങിവന്നു് സോഫായിൽ ഇരുപ്പായി. മുറിയിൽനിന്നു മടങ്ങിയപ്പോൾ, കവിളുകളിലെ മാംസപേശികൾ തുടിക്കത്തക്കരീതിയിൽ കരുണയുടെ മുഖത്തു് കണ്ണീർ ഉണങ്ങി വലിഞ്ഞിരുന്നു. ദിവാനിൽ ഇരുന്നതോടെ കരുണ കൈകൾകൊണ്ടു് മുഖം പൊത്തി വിങ്ങി വിങ്ങിക്കരയാൻ തുടങ്ങി. തോശിയും ദിവാനിൽ വന്നിരുന്നു. കരുണയുടെ വിറയ്ക്കുന്ന ചുമലുകളിൽ നിശ്ശബ്ദമായി അവൾ കൈ ചുററി.

''ഞാൻ ആലോചിയ്ക്കുകയാണു്...ജഡ്ജി ലീനുവിനെ ആനന്ദിനുതന്നെ കൊടുത്താൽ...അയാൾ ലീനുവിനെ കൊണ്ടുപോയാൽ...രാത്രി...രാത്രി സമയത്തു് അവളെ രാജായി പുതപ്പിക്കാൻ ആരുണ്ടാവും?''

എവിടെയെങ്കിലും ഒളിഞ്ഞിരുന്നു കരയാൻ തോശി കൊതിക്കുകയായിരുന്നു. അവളുടെ തൊണ്ടയിൽ എന്തോ എരിയുകയായിരുന്നു.

കരുണാ സ്വയം നിയന്ത്രിച്ചു.

''തോശീ, നീ ഇവിടെത്തന്നെ ദിവാനിൽ ഉറങ്ങുല്ലേ?'' പക്ഷേ, തോശി അവിടെ വല്ലപ്പോഴും താമസിക്കുമ്പോഴൊക്കെ ദിവാനിൽതന്നെയാണു് ഉറങ്ങിയിരുന്നതെന്നു് കരുണയ്ക്കു് അറിയാമായിരുന്നു. തോശി തലകുലുക്കി: ''ശരി.''

കരുണ അകത്തുനിന്നു് ഒരു വെളുത്ത വിരിപ്പുകൊണ്ടുവന്നു. ഒരു രാജായിയും കൊണ്ടുവന്നു. തന്റെ നൈററ് സ്യൂട്ട് തോ

ശിക്കകൊടുത്തു. ഒഴിഞ്ഞ കോപ്പകരം ട്രേയിൽവച്ചു് അടുക്കളയിൽ കൊണ്ടുപോയി.

ലൈററണച്ചിട്ടു് അവരം തന്റെ കട്ടിൽ പോയികിടന്നു.

താൻ എന്താണാഗ്രഹിക്കുന്നതെന്നു് കരുണയ്ക്കറിയില്ലായിരുന്നു. ഈ രാത്രി ദൈർഘ്യമേറിയതാവട്ടെയെന്നോ, ഒരിക്കലും അവസാനിക്കരുതെന്നോ, അതോ പെട്ടെന്നു് അവസാനിച്ചു് പെട്ടെന്നു് നേരം വെളുക്കട്ടെന്നോ, ഈ ശ്വാസം മുട്ടൽ തീരട്ടെന്നോ. അവരം ഒന്നും ആഗ്രഹിക്കുകയല്ലായിരുന്നു. അവരം ഒരു കാര്യവും പ്രതീക്ഷിയ്ക്കുകയായിരുന്നില്ല. അവരം ഒന്നും തന്നെ ആലോചിക്കുകയായിരുന്നില്ല.

രാത്രി വളരെ നേരമായിരുന്നു. കരുണ എഴുന്നേററു. എന്നിട്ടു് മിണ്ടാതെ ലീനവിന്റെ കൂടെ കിടപ്പായി. അവരം മെല്ലെ ലീനവിന്റെ കവിരംത്തടത്തിൽ തന്റെ ചുണ്ടുകരം അമർത്തി.

## ചതി

നസീബ് ആസ്സാമിൽനിന്നും അവധിക്കു വരുമ്പോഴൊക്കെ തന്റെ ഗ്രാമത്തിലെ ജമ്മുക്കാരിയായ കിഴവിയെ തീർച്ചയായും കാണാറുണ്ടായിരുന്നു. കിഴവിയും ഒററ ശ്വാസത്തിനുള്ളിൽ അവനു് നൂറുനൂറു ആശീർവ്വാദം കൊടുത്തിരുന്നു. ''എന്റെ പഞ്ചവർണ്ണക്കിളി എപ്പോ വന്നു? ഇനി ജോലി എന്നുമ്പോൾ ആക്കീണ്ടു്. പരദേശത്തിലെ ജീവിതം ജയിൽവാസത്തിനു തുല്യാണു്. ''പക്ഷെ എന്താപ്പോ തെററു്? വയററുപ്പിഴപ്പിനു്വേണ്ടി ദുനിയാവു് എന്തൊക്കെ വേണമെങ്കിലും ചെയ്യുന്നു.''

നസീബു് ''ഉം'' എന്നു മൂളി ജമ്മുക്കാരിയായ കിഴവിയുടെ എല്ലാ ചോദ്യങ്ങൾക്കും മറുപടി കൊടുത്തിരുന്നു. വാസ്തവത്തിൽ കിഴവിയോടു് ഇക്കാര്യങ്ങൾ സംസാരിക്കാനല്ല, ലോഹ്യം പറയാനായിരുന്നു പോയിരുന്നതു്. ഇന്നാളിന്റെ മകൻ ജോലിയിൽ പ്രവേശിച്ചിട്ടു് മിണ്ടാട്ടം പോലും ഇല്ലാതായി എന്നു് എൺപതു വയസ്സുള്ള ഈ കിഴവി മനസ്സിൽ വിചാരിക്കണ്ട എന്നു് കരുതിയാണു് പോയിരുന്നതു്. കിഴവിയുടെ ചോദ്യത്തിനു ഉത്തരം കൊടുക്കുമ്പോൾ ആസ്സാമിലെ നദികൾക്കുമുകളിൽ പാലംകെട്ടാൻ മണ്ണുകുഴിക്കുന്ന മൺവെട്ടിപോലെ അവന്റെ ചിന്തകൾ കറങ്ങി നടന്നു. സന്തു്റാം കോൺട്രാക്ടറുടെ പക്കൽ എന്തു മന്ത്രമുണ്ടെന്നു് അറിയില്ല, ഒരു പാലം തീർന്നാൽ ഉടനെ മറെറാരു പാലത്തിന്റെ കോൺട്രാക്ടു് കിട്ടുമായിരുന്നു. കോൺട്രാക്ടറിനു് ഏററവും കൂടുതൽ യുവാക്കളുടെ ആവശ്യം നേരിട്ടിരുന്നു. സന്തു്റാം ഗ്രാമത്തിൽ ചുററി നടന്നു് എല്ലാ ചെറുപ്പക്കാരേയും കൂട്ടി നൂറുകണക്കിനു് മൈലുകൾക്കപ്പുറത്തു് കൊണ്ടുപോകുമായിരുന്നു. നസീബാകട്ടെ ഇതിനു മുമ്പിലത്തെ കോൺട്രാക്ററു മുതൽ അയാളുടെകൂടെ ഉണ്ടായിരുന്നു. ഒരിക്കൽ അപ്പൻ തന്റെ പെങ്ങളുടെ കല്യാണത്തിനു് ഗ്രാമത്തിൽ വന്നപ്പോൾ ജമ്മുക്കാരി തള്ളയ്ക്കു് പക്ഷവാതം പിടിച്ചുവെന്നു് അറിഞ്ഞു, തള്ളയുടെ ഒരു വശത്തെ

കൈകാലുകഠം മററവശത്തെ കൈകാലുകളുടെ സഹായത്തോടുകൂടി അല്ലാതെ ഇളക്കാൻ സാധിക്കുകയില്ലെന്നു് അവൻ അറിഞ്ഞു. ഒരു ചെറുവിരലിനു് എന്തു ബലം ഉണ്ടാകാനാണു്? പക്ഷേ അത്രപോലും കഴിവു കിഴവിയ്ക്കുണ്ടായിരുന്നില്ല. കന്നുകാലി തൊഴുത്തിലെ ചെറിയ മുറിയിൽ മക്കഠം ഇട്ടുകൊടുത്തിരുന്ന കയററുകട്ടിലിന്മേൽ രാപ്പകൽ അവർ ചുരുണ്ടുകൂടി കിടന്നു. മക്കഠം പണ്ടേ അവരുടെ നിയന്ത്രണത്തിനെതിരായിരുന്നു. ഇപ്പോഠം അവരുടെ ഭാര്യമാരുപോലും ഒന്നും ചോദിയ്ക്കാതായി. തൊഴുത്തിലെ കയററു കട്ടിലിൻമേൽ കിടന്നു് കിഴവി നാലു മരുമക്കളിൽ ആരെങ്കിലും ഒരാഠം അവിടെക്കൂടി കടന്നുപോയാൽ തൻെറ മനസ്സിലെ ക്രോധം മുഴുവൻ അവരുടെ മേൽ തീക്കാമെന്നു കരുതിയിരിക്കുകയായിരുന്നു. അവർ കിടപ്പായശേഷം വീട്ടുകാര്യങ്ങഠം ഒന്നും ശരിയായി നടക്കുന്നില്ലെന്നു് അവക്കു് തോന്നി. എരുമയെ പശുവിൻെറ പുൽതൊട്ടിലിനു് മുന്നിൽ കെട്ടിയിട്ടുവെന്നും പശുവിനെ ആടിനെ കെട്ടുന്ന കുററിയിൽ ബന്ധിച്ചെന്നും അവക്കു തോന്നി. പല പ്രാവശ്യം ഉറക്കം തൂങ്ങുന്ന അവസരത്തിൽ ഇങ്ങനെ പ്രശംസിച്ചിരുന്നു. ഓടിച്ചാടി നടക്കുന്ന മുയലിനെ കോഴിക്കൂട്ടിൽ എന്തിനു് അടച്ചിടുന്നു? ഇത്ര വലിയ കോഴിയെ ഇരുമ്പുചങ്ങലകൊണ്ടു് എന്തിനു് കെട്ടിയിടുന്നു? അവളുടെ ചെറിയ മരുമകഠം മൂത്തമരുമകളുടെ കയററുകട്ടിലിൽചെന്നു കിടക്കുന്നോ, മൂത്തമരുമകഠം നടുവിലത്തെ മരുമകളുടെ കയററു കട്ടിലിൽ ചെന്നു കിടക്കുന്നോ എന്നു ചിന്തിക്കുകയാണെങ്കിൽപോലും അതു വലിയ കാര്യമല്ല. പക്ഷെ അവർ ദുഃഖിതയായിരുന്നു. എല്ലാം ഉള്ളിൽ ഒതുക്കി എന്നു മാത്രം.

മക്കഠംക്കു് തള്ളയുടെ സുഖക്കേടിൽ ദുഃഖം ഉണ്ടായിരുന്നു. കിഴവിയ്ക്കു് കാട്ടുപ്രാവിൻെറ മാംസം കൊടുക്കാൻ ആരോ മക്കളെ ഉപദേശിച്ചു. അവർ അടുത്തുപ്രദേശത്തുള്ള എല്ലാ പ്രാവുകളേയും ഓരോന്നായി പിടിച്ചുകൊണ്ടുവന്നു. നെററിയിൽ ഏതോ പൊട്ടുതൊടാൻ ആരോ പറഞ്ഞുകൊടുത്തപ്പോഠം അവർ തങ്ങളുടെ മാന്യതക്കു് അനുസരണമായി ഏററവും കൂടിയ

പൊട്ട തൊട്ടവിച്ചു. ധാരാളിച്ചുകഴിയുന്ന കൃഷിക്കാരുടെ വീട്ടിൽ ചുരുങ്ങിയ ചെലവുകൾകൊണ്ടു് എന്തുണ്ടാകാനാണു്? ഇന്ന കാര്യം ചെയ്താൽ കുടുംബത്തിൽനിന്നു് ആപത്തു് ഒഴിയുമെന്നു ആരെങ്കിലും അറിഞ്ഞാൽ മാത്രംമതി. പക്ഷെ തന്റെ സുഖക്കേടു് ചികിത്സിച്ചു് ഭേദമാക്കാൻ കഴിയാത്തതാണെന്നു് തള്ളയ്ക്കും ഇപ്പോൾ മനസ്സിലായി. നിരാശ വദ്ധിച്ചതോടൊപ്പം അവരുടെ മനസ്സിൽ വേണ്ടാത്ത കാര്യങ്ങൾ ഉണ്ടാകാൻ തുടങ്ങി. തന്റെ മരുമകളെപ്പററിയും, വാസ്തവം പറഞ്ഞാൽ ഗ്രാമത്തിലെ എല്ലാ മരുമക്കളെപ്പററിയും ഇതുവരെ ഉള്ളിൽ ഒതുക്കിയിരുന്ന കാര്യങ്ങൾ ഇപ്പോൾ ഏതെങ്കിലും രൂപത്തിൽ പുറത്തുവരാൻ തുടങ്ങി: ഗ്രാമത്തിലെ ഒരു മനുഷ്യനും അവരുടെ സുഖക്കേടിന്റെ വിവരം അന്വേഷിക്കാൻ വരികയില്ലായിരുന്നു. മക്കളും മരുമക്കളും ഭക്ഷണം അവരുടെ തലയ്ക്കൽ വെച്ചിട്ടു് ഭക്ഷണം പൊയ്ക്കളയുമായിരുന്നു. നസീബിനെപ്പോലെ പല മാസങ്ങളോളം വെളിയിൽ കഴിച്ചിട്ടു് അവധിയിൽ ഗ്രാമത്തിലെത്തുന്ന ചിലർ മാത്രം അവരുടെ അടുത്തിരുന്നു് സംസാരിക്കുമായിരുന്നു.

ജമ്മുക്കാരി തള്ളയെ കുറിച്ചു കേട്ടപ്പോൾ നസീബിനു് ദുഃഖമുണ്ടായി. ഗ്രാമത്തിലെ എല്ലാവരുടേയും കാര്യങ്ങൾ കേട്ടാലേ ഉറക്കം വരു എന്നുണ്ടായിരുന്ന പാവം സ്ത്രീയ്ക്കു് ദിവസം മുഴവൻ കട്ടിലിന്മേൽ എങ്ങനെ അടിഞ്ഞുകൂടി കിടക്കാൻ കഴിയുന്നു? മരണമുണ്ടായാൽ അതിന്റെ മുൻപന്തിയിൽ തള്ളയില്ലാതിരുന്ന ഏതു സ്ഥലമുണ്ടായിരുന്നു? അവരുടെ അഭിപ്രായം സ്വീകരിയ്ക്കാതെ നടത്തിയിരുന്ന ഏതൊരു വിവാഹം ഉണ്ടായിരുന്നു? ഏതു ചുവരുകളാണു് അവരുടെ അഭിപ്രായമില്ലാതെ കെട്ടി ഉയത്തപ്പെട്ടിട്ടുള്ളതു്? ഏതു കിണററിന്റെ വെള്ളം കോരാനുള്ള പാത്രത്തിന്റെ കയറുപൊട്ടുമ്പോഴാണു് അവരു് കാണാതിരുന്നിട്ടുള്ളതു്? * മുറബ്ബെബന്ധി കാലത്തു് പരിസരത്തുള്ള ഭൂമിയുടെ വില അവക്കറിയാമായിരുന്നു ഓരോ കിണററിനും ഓരോ വൃക്ഷത്തിനും എന്തെന്തുവില ഇട്ടി

* നിലം അളന്നു് അതിരിടുന്ന കാലം.

രുന്നു എന്നും അവക്കു് നന്നായി അറിയാമായിരുന്നു. അവരുടെ സാമത്ഥ്യം കൊണ്ടുതന്നെയാണു് മക്കാംക്കു് ഏററവും നല്ല ഭൂമി വാങ്ങിക്കാൻ സാധിച്ചതു്. സ്കൂറം മാസ്റ്റർ ഏതു പെൺകുട്ടിയെ നോക്കിയാണു് റോഡിൽ തിരിയുന്നതെന്നും, ഗ്രാമനികുതിക്കാരൻ ആരുടെ വീട്ടിലെല്ലാം വന്നുപോയികൊണ്ടിരുന്നുമെന്നും അവർക്കറിയാമായിരുന്നു.

സുഖക്കേടു പിടിപെടുന്നതിനുമുമ്പു്, പതിനഞ്ചു വയസ്സുള്ള ഒരു ജാട്ടുചെറുക്കൻ പതിമൂന്നു വയസ്സു പ്രായമുള്ള ഒരു മുക്കുവ പ്പെണ്ണിന്റെ കുടം തലയിൽ ഏററിവച്ചുകൊടുത്തുകൊണ്ടിരിക്കുമ്പോറം, ഇത്രയും ഭാരം തലയിലേററിയാൽ പെണ്ണിന്റെ ഇടുപ്പു് ഒടിഞ്ഞുപോകുമെന്നു് പറഞ്ഞു. ആരെങ്കിലും അറിഞ്ഞാലും ഇല്ലെങ്കിലും ശരി ജാട്ടു ചെറുക്കനെ എളിയിലെടുക്കാൻ കഴിയുമെന്നു് മുക്കുവപ്പെണ്ണു് മറുപടിയിൽ വെല്ലുവിളിച്ചതായി ജമ്മുക്കാരി തള്ളയ്ക്കു് തീച്ചയായും അറിവുകിട്ടിയിരുന്നു.

കേട്ടു കേട്ടു നസീബിന്റെ വയറു നിറഞ്ഞു. അയാറം കിഴവിയെ പോയി കണ്ടപ്പോറം ആറുമാസകാലം മനസ്സിൽ അടക്കിവെച്ചിരുന്ന എല്ലാ സംഗതികളും കിഴവി അയാളോടു പറഞ്ഞു. ആ വഷം കാലാവസ്ഥ എത്ര മോശമായിരുന്നു? തോരാതെ മഴ പെയ്തുകൊണ്ടിരുന്നു. വിളവുകറം വെട്ടുകിളികറം നശിപ്പിച്ചു. വേപ്പുമരത്തിന്റെ ഒരിലപോലും വെട്ടുകിളികറ ബാക്കിയിട്ടില്ല. ഇതിനും പുറമെ ജോത്സ്യൻ സ്വസ്ഥത തരുകയില്ലായിരുന്നു. അഷ്ടഗ്രഹയോഗം ഉണ്ടാകുമെന്നും അതിതുവരെ ഉണ്ടായിട്ടില്ലെന്നും പറയുന്നു. വായു, വെള്ളം, മണ്ണു് ഇവ ഒന്നായിതീരുമെന്നു് കുട്ടികറക്കുപോലും അറിയാമായിരുന്നു. ദൈനംദിന ജീവിതത്തിലും പ്രവത്തനങ്ങറം നടന്നുകൊണ്ടിരുന്നു. ജാട്ടുകറം അതേ ഉത്സാഹത്തോടുകൂടി വിളവുകറം സൂക്ഷിച്ചുകൊണ്ടിരുന്നു. ആൺകുട്ടികളും പെൺകുട്ടികളും കളങ്ങളിലും പറമ്പുകളിലും കണ്ടുമുട്ടി. പരസ്പരം നോക്കിയിട്ടു് വെള്ളത്തിന്റെ തൊട്ടി എടുത്തുകൊണ്ടോ അല്ലെങ്കിൽ പനങ്കുരു എടുത്തു് ചവച്ചുകൊണ്ടോ ശിരസ്സു കുനിച്ചു് തി

രികെ വരുമായിരുന്നു. കിഴവി ചിലതൊക്കെ കേട്ടു. ചില തൊക്കെ കേട്ടില്ല. പഞ്ചാബു് മുഴുവൻ പരസ്യമായിരുന്ന ഒരു അപവാദവാർത്ത കിഴവിയുടെ ചെവിക്കലും എത്തി. ഭക്രായുടെ തടാകത്തിൽ ഒഴുകി കൂടുന്ന വെള്ളത്തെ അണക്കെട്ടിനു് ഇപ്പോൾ കൂടുതൽ സമയം തടഞ്ഞുനിർത്താൻ കഴിയാതായിരിക്കുന്നു എന്നു് ആളുകൾ പറയുന്നു.

അണ പൊട്ടുന്നതുകൊണ്ടു് എന്തു നഷ്ടമുണ്ടാകുമെന്നു് കുട്ടികൾക്കുപോലും അറിയാം. പഞ്ചാബിലെ വളക്കൂറുള്ള മണ്ണു മുഴുവൻ സമുദ്രത്തിൻെറ അഗാധതയിൽ ചെന്നു വീഴേണ്ടതായിരുന്നു. കരുവേല വൃക്ഷവും ഇലന്തമരവും എന്തിനു്, അരയാലും വടവൃക്ഷവും പോലും ചുവടോടെ പിഴുതു വീഴേണ്ടതായിരുന്നു, തരിശുഭൂമികളെ സംബന്ധിച്ചിടത്തോളം ഒരു വ്യത്യാസവുമുണ്ടാവുകയില്ല. വെള്ളവും വായുവും നദികളുടെ മുഖഭാവം മാററും. ശക്തിയായി ഒഴുകുന്ന ജലധാരക്കു് കുഴികളേയും കിടങ്ങുകളേയും പററി എന്തറിയാനാ? നദി ഇനി പൊതുനിരത്തുപോലെ നേരേ ഒഴുകിപ്പോകും. എല്ലാ മനുഷ്യനും ഉള്ളാലെ പേടിയായിരുന്നു. പക്ഷെ എല്ലാവരും പുറമേ ചിരിച്ചു. പ്രളയത്തെ എല്ലാവരും ഭയന്നു. കുട്ടികൾ മാത്രം ഭയന്നില്ല. ആരോ വഴിയാത്രക്കാരൻ ചടുപുടു കളിച്ചുനില്ക്കുന്ന കുട്ടികളോടു്, ഇത്ര വലിയ കൊടുങ്കാററിൽ ഇത്ര ശബ്ദം ഉണ്ടാക്കികളിക്കാൻ എങ്ങനെ സാധിക്കുന്നു എന്നു് ചോദിച്ചു. ഒരു താന്തോന്നിച്ചെറുക്കൻ മറുപടി കൊടുത്തു ''കളിച്ചില്ലെങ്കിൽ പിന്നെ എന്താ ചെയ്യാ? അച്ഛൻ പറയുന്നതു് കുറച്ചു് ദിവസത്തിനുള്ളിൽ ലോകം അവസാനിക്കുമെന്നാണു്''. നസീബു് ഈ പരിതഃസ്ഥിതിയിലും ചഞ്ചലനായില്ല. മററുള്ളവരെപ്പോലെ പേടിച്ചു് നസീബു് തൻെറ സഹോദരിയുടെ കല്യാണം നീട്ടിവെച്ചില്ല എന്നതിൽ ജമ്മുക്കാരി തള്ള സന്തോഷിച്ചു, തൻെറ മക്കളോടപേക്ഷിച്ചിട്ടു് പെണ്ണിൻെറ കല്യാണത്തിനു് പങ്കുകൊള്ളാമെന്ന കാര്യത്തിൽ അവർ സന്തുഷ്ടയായിരുന്നു. അവർ പറയുന്നതു് മററുള്ളവർ അംഗീകരിച്ചില്ലെങ്കിൽ തന്നെ എന്താ? പറയാനുള്ള അവസരമെങ്കിലും കിട്ടുമല്ലൊ.

''മകനേ നീ ഒരു കാര്യത്തിന്നാണു് വന്നതു്. എന്നെ നിന്റെ സഹോദരിയുടെ കല്യാണം തീച്ചയായും കാണിക്കണം. ഞാനാണങ്കിൽ ഇവിടെ തൊഴുത്തിൽ അടിഞ്ഞുകിടക്കുകയാണു്. പകൽ സമയത്തു എന്നെ സ്കൂളിൽ ഇരുത്തിയിട്ടു് എടുത്തുകൊണ്ടുപോവുക. എന്തറിയാം ഇനി എത്ര നാരം ഞാൻ ജീവിക്കുമെന്നു്. മരിക്കുന്നതിനുമുമ്പു് ഗ്രാമത്തിന്റെ മുഖം ഒന്നു കാണും.''

ഇത്രയും പറഞ്ഞിട്ടു് ജമ്മുക്കാരി കിഴവി മൌനം അവലംബിച്ചു. ഇതിൽ കൂടുതൽ എന്തു പറയാൻ കഴിയും? പിന്നെ സുഖക്കേടിനെപ്പററി ചോദിക്കാമെന്നു് അവക്കു് തോന്നി. ഇപ്പോഴും ആരും പക്ഷവാതത്തിനു് ചികിത്സ ഒന്നും കണ്ടുപിടിച്ചിട്ടില്ലേ? കൽക്കത്തയിലും ഇതിനു് മരുന്നുകിട്ടുകയില്ലേ. മരുന്നു കുടിച്ചിട്ടു് ഗ്രാമത്തിന്റെ സുഖസന്തോഷങ്ങളിൽ പങ്കുകൊള്ളാൻ സാധിക്കുകയില്ലേ. ഏതെങ്കിലും തരത്തിൽ ചികിത്സിച്ചു ഭേദപ്പെടുത്താൻ കഴിയുക ഇല്ലേ. പഴയതുപോലെ ആരോഗ്യവതിയായി ധാന്യമണികരംപോലെ ചിന്നിച്ചിതറുന്ന തന്റെ കുടുംബാഗങ്ങളേയും ഗ്രാമത്തെ തന്നേയും മുഷ്ടികളിൽ ഒരുമിച്ചുചേക്കാൻ കഴിയുകയില്ലെ? അവരുടെ സുഖക്കേടിനുള്ള ഏതെങ്കിലും മരുന്നു് എവിടെയെങ്കിലും തീച്ചയായും ഉണ്ടായിരിക്കും. മുമ്പിലത്തെപ്പോലെ എണീററു് ഇരിക്കാൻ സാധിക്കത്തക്ക വിധത്തിലുള്ള എന്തെങ്കിലും സന്തു്റാം കാൺട്രാക്ടറിൽ നിന്നു് തീച്ചയായും കിട്ടാൻ സാധിക്കും. സന്തു്റാം ഗ്രാമത്തിലുള്ള പകുതി ആളുകരംക്കും നന്മ ഉണ്ടാക്കി കൊടുത്തിട്ടുണ്ടു്. അയാരം ഒരു കിഴവിയുടെ പരാതി കേരംക്കില്ലെ? സന്തു്റാംമേസ്തിരിയും നസീബും റബ്ബിനേ പിടലിക്കു പിടിച്ചു അവരുടെ അടുത്തുകൊണ്ടുവരണമെന്നും അസ്സൽ കിഴവിയുടെ കാല്ക്കൽവീണു് താൻ കൊടുത്ത സുഖക്കേടിൽ നിന്നും തിരിച്ചെടുക്കണമെന്നും കിഴവി ആഗ്രഹിച്ചു.

കിഴവിയുടെ ദൃഷ്ടിയിൽ പാമ്പുകടിയ്ക്കു ചികിത്സിക്കാൻ വേണ്ടി സ്വന്തം കലാവിദ്യകൊണ്ടു് കടിച്ച പാമ്പിനെത്തന്നെ തിരികെ കൊണ്ടുവരുന്ന ഒരു പാമ്പാട്ടിയായിരുന്നു സ

ന്ത്ററാം. പാമ്പാട്ടിയുടെ ആജ്ഞയനുസരിച്ചു് തൻെറ വിഷം പാമ്പിനു തിരിച്ചെടുക്കേണ്ടിവന്നിരുന്നു. കല്യാണത്തിൽ സംബന്ധിക്കുന്ന കാര്യവും രോഗം ഭേദമാകുന്ന കാര്യവും ഓൎത്തപ്പോഠം ജമ്മുക്കാരി കിഴവിയുടെ മുഖത്തു് അസാധാരണമായ ഒരു പ്രകാശം വരുന്നു. കിഴവി സുഖമുള്ള പാതി ശരീരത്തോടുകൂടിതന്നെ എണീററു് നടക്കം എന്നു് നസീബിനു തോന്നിപ്പോയി. ഇപ്പോഠം ഒരു സുഖക്കേടും ഭേദമാകാത്തതല്ലെന്നു് നസീബു് കിഴവിയെ ആശ്വസിപ്പിച്ചു. ഡാക്ടർമാരുടെ പക്കൽ എല്ലാ സുഖക്കേടുകഠംക്കും മരുന്നുണ്ടു്. അതുകൊണ്ടു് തള്ള നിരാശപ്പെടരുതു്. ഇതു കേട്ടപ്പോഠം കിഴവിയുടെ മുഖത്തെ പ്രകാശം അല്പം മങ്ങി. അവർ ഒരുപക്ഷെ പൂൎണ്ണമായ ആരോഗ്യവതിയാകാനും ആഗ്രഹിച്ചിരുന്നില്ല വീണ്ടും സ്വാധീനം ചെലുത്താൻ കഴിയാത്തവിധം ആറുമാസംകൊണ്ടു് ലോകം വളരെ മാറിയിരുന്നു. മക്കളും, മരുമക്കളും സ്വന്തക്കാരും അന്യരെപ്പോലെയായി. അവർ കിഴവിയെ മുമ്പിലത്തെപോലെ കരുതുമെന്നു് എന്തു് തീച്ച? നാലു ദിവസം ജോലിക്കു പോകാതെ ഇരിക്കുകയാണെങ്കിൽ താലൂക്കനുള്ളിലെ ലോകം മുഴുവനും മാറുമായിരുന്നുവെന്നു് ഗ്രാമത്തിലെ ചെരുപ്പുകുത്തി പറയുമായിരുന്നു. അവരുടെ സ്ഥിരമായ വരിക്കാർപോലും വേറെ ചെരിപ്പുകുത്തികളെകൊണ്ടു് ജോലി ചെയ്യിപ്പിച്ചു തുടങ്ങിയിരുന്നു. പാവം കിഴവിയാണെങ്കിൽ ആറുമാസമായി സുഖക്കേടാണു്. അവരുടെ സാമ്രാജ്യത്തിൽ ആരാണു് കൈകടത്തിയിട്ടുള്ളതെന്നാക്കറിയാം. തനിക്കു് ഉടമയാകാൻ കഴിയാത്ത ആ ലോകത്തെ ആ രാജ്യം വീണ്ടുകിട്ടിയതിനുശേഷം ആണെങ്കിൽപോലും തള്ളക്കു് പേടിയായിരുന്നു.

അവരെ ഇപ്പോഠം ആർക്കറിയാം. അവഠം ഉദാസീനയായി. ഏതു ദൂരയാത്രയായാലും അവർക്കെന്തു കൊടുക്കലും വാങ്ങലുമാണു്. തൻെറ നില മരണത്തേക്കാഠം കഷ്ടമായിക്കഴിഞ്ഞ സ്ഥിതിക്കു് മററുള്ളവരുടെ സന്തോഷത്തിൽ അവക്കെന്തോകഷ്ണമാണുള്ളതു്? നസീബു് കിഴവിയുടെ മുഖത്തേക്കുതന്നെ ഉററുനോക്കിക്കൊണ്ടിരുന്നു. അവരുടെ മനസ്സിലെ

ചിന്തകൾ അച്ചടിച്ച അക്ഷരങ്ങൾ വ്യക്തമായും അവരുടെ നെററിയിൽ തെളിഞ്ഞുനിന്നു. അവരുടെ കണ്ണുകൾ ദൂരെ ശൂന്യതയിൽ തങ്ങിനിന്നിരുന്നു. വളരെപ്പേർ വീട്ടിൽ നിന്നിറങ്ങി തങ്ങളുടെ താവളങ്ങൾ പൊക്കമുള്ള കുന്നുകളിൽ ഉണ്ടാക്കുന്നതു് അവർ കാണുകയായിരുന്നു. തന്റെ വീട്ടുകാർ മുഴുവനും തന്നെ തൊഴുത്തുമുറിയിൽ തള്ളിവിട്ടിട്ടു് മാതാററാണിയുടെ കുന്നിൽ പോയിരിക്കുകയാണെന്നു് അവൾക്കു് തോന്നി. കുടുബാംഗങ്ങളിൽ ആരുംതന്നെ അവരുടെകൂടെ ഉണ്ടായിരുന്നില്ല എന്നു് അവർക്കു കാണാൻ കഴിഞ്ഞു.

ഭക്രാഅണക്കെട്ടിൽ വെള്ളംനിറച്ച ദൈവം വലുതാണു്. അണക്കെട്ടിലെ വെള്ളം വിശ്വത്തിന്റെ മാലിന്യങ്ങൾ കഴുകികളയുകയാണെന്നു് തള്ളയ്ക്കു് വ്യക്തമായി തോന്നി. ഉള്ളിന്റെ ഉള്ളിൽ വെള്ളം പുളഞ്ഞൊഴുകുന്നതുപോലെ, കിംവദന്തികൾ അസത്യമാവുകയില്ലെന്നു് അവൾക്കറിയാമായിരുന്നു. തന്റെ യൗവനകാലത്തു് കോട്ടയിലെ ഭൂകമ്പത്തെക്കുറിച്ചു് അവൻ അനേകം വൃത്താന്തങ്ങൾ കേട്ടിരുന്നു. ഇതുകേട്ടു് അവൾ വളരെ വ്യാകുലയായി. പക്ഷെ ഭക്രായുടെ അണക്കെട്ടു് പൊട്ടുന്നതു് ദൈവദത്തമായ ഒരുകാര്യമായി അവൾക്കു തോന്നി. എന്തുകൊണ്ടെന്നാൽ അതു് ഒററയടിക്കു് പഞ്ചാബിനെ മുഴുവൻ വിമുക്തമാക്കും. ഇത്രയേറെ വെള്ളം അവിടെ തടഞ്ഞുനിർത്തിയ എഞ്ചിനീയറെ എങ്ങനെ എങ്കിലും ഒന്നു കാണണമെന്നു് തള്ളയ്ക്കു് ആശ തോന്നി. ഒരു ശുഭദിനത്തിൽ രോഗിയായി ജീവിതം മടുത്തു് ഇരിയ്ക്കുമ്പോൾ ഇത്ര വലിയ അണക്കെട്ടു് പൊട്ടിത്തെറിച്ചു പോകുമെന്നു് എഞ്ചിനീയർക്കു് അറിയാമായിരുന്നു എന്നു് തള്ളയ്ക്കു് വിശ്വാസമുണ്ടായിരുന്നു.

തള്ള ശൂന്യമായി കണ്ണുയർത്തി നസീബിന്റെ നേരേ നോക്കി. ''സത്യം പറഞ്ഞാൽ ഭക്രാ പൊട്ടുന്നതിനെപ്പററി എല്ലാ വിവരവും നിനക്കറിയാമായിരിക്കും. ഇനി എത്ര ദിവസം ബാക്കിയുണ്ടു്? ഈ നിർഭാഗ്യയായ അണക്കെട്ടു കുറച്ചു ദിവസംകൂടെ നിക്കില്ലേ?'' ഭക്രാഅണക്കെട്ടു് പൊട്ടുന്നതിൽ തള്ളയ്ക്കു് സന്തോഷമാണെന്നു നസീബു് ധരിക്കരുതെന്നു് കരുതി വളരെ

ബുദ്ധിമുട്ടി ഈ അവസാനത്തെ വാചകം അവർ ഉച്ചരിച്ചു. കിഴവിയുടെ മനസ്സിൽ തുറക്കാൻ പോകുന്ന ക്രോത്തണക്കെട്ടിനെ സംബന്ധിച്ച വിചാരങ്ങൾ ഊഹിക്കാൻ സാധിക്കുകയില്ലായിരുന്നു എന്നതു് സ്വാഭാവികമാണു്. വിദൂരമായ ഭാവിയിൽപോലും ഇതുപോലെ ഒരു കാര്യത്തെപ്പററിയുള്ള പ്രതീക്ഷ ഇല്ലായിരുന്നു എന്നും നസീബിനു് അറിയാമായിരുന്നു. ''നിങ്ങൾക്കെന്താ തള്ളേ, നിങ്ങൾ അകാരണമായി പേട'ക്കുന്നു. ഒരു അണക്കെട്ടും പൊട്ടാൻ പോകുന്നില്ലാ. എന്താ അശ്രാരോ ചാക്കനും, പോക്കനും ഉണ്ടാക്കിയതല്ല. അതിൽ പ്രഗത്ഭരായ ജോലിക്കാരുടെ കൈമിടുക്കുണ്ടു്. ഇതുപോലെയുള്ള ഊഹോപാഹങ്ങൾ പ്രചരിപ്പിക്കുന്ന ആളുകൾ തൊഴിൽ ഇല്ലാത്തവരാണു്. നിങ്ങൾ ഒന്നും ആലോചിക്കാണ്ടു് സുഖമായിട്ടു് ഉറങ്ങിക്കോ.'' അവൻ തള്ളയെ ആശ്വസിപ്പിച്ചു. ഇതുകേട്ടു തള്ളയുടെ മുഖം പഞ്ഞിപോലെ വെളുത്തു. അവരുടെ ശരീരത്തിന്റെ ഒരു ഭാഗത്തു് ചോരയോട്ടത്തിന്റെ വേഗതകൂടി. തന്റെ നേരേ ഏററവും വലിയ ഒരു ചതി ഉണ്ടായി എന്ന രീതിയിൽ തുടിക്കുന്ന ഹൃദയത്തോടെ അവർ സംസാരിച്ചു. ശരീരത്തിന്റെ ജീവനുള്ള ഭാഗംപോലും ജീവനററതായിതീർന്നു എന്നപോലെ അവർ ക്ഷീണിച്ചു കട്ടിലിന്മേൽ വീണു.

## മരണസമയം

അർദ്ധരാത്രിയോടെ കാലിൽ പാമ്പു കടിച്ചെന്നു് രചന സ്വപ്നം കണ്ടു.

അവൾ ഞെട്ടി ഉണർന്നു. എഴുന്നേററു് ലൈററിട്ടു. കാലിന്മേൽ സൂക്ഷിച്ചു പരിശോധിച്ചു. കിടക്ക തട്ടികടഞ്ഞു. പക്ഷേ അതൊരു വെറും സ്വപ്നമായിരുന്നു.

ഒരു പക്ഷേ ഇന്നലത്തെ കാര്യം ഓർമ്മയിലുണ്ടായിരുന്നിരിക്കണം. സിനിമാക്കു പോകാൻ നേരത്തു് ഒരു പൂ പൊട്ടിച്ചു തലയിൽ ചൂടാൻ തുടങ്ങുകയായിരുന്നു. അപ്പോൾ അമ്മ പറഞ്ഞു: ''ഇരുട്ടത്തും, കാലത്തും പൂച്ചെടിന്മേൽ കൈവയ്ക്കാണ്ടിരി. ജൂലായ് മാസാണു്. ചെടിമ്മേൽ ന്യൂറു സർപ്പങ്ങളെഴയണുണ്ടാവും.''

ജൂലായ് മാസക്കാലത്തു് മഴ പെയ്യുന്നു. പൂക്കൾ വിടരുന്നു. ചെടികൾ പുഷ്ടിക്കുന്നു. ഊഞ്ഞാലുകൾ തയാറാവുന്നു. പലഹാരങ്ങൾ തയ്യാറാകുന്നു. മേളയിൽ പങ്കെടുപ്പിക്കാൻവേണ്ടി, ഭർത്തൃഗൃഹത്തിൽനിന്നു് ആങ്ങളമാർ പെങ്ങമ്മാരെ കൊണ്ടുപോകുന്നു. ഇതേ മാസത്തിൽ തന്നെ പാമ്പുകളും ധാരാളം ഉണ്ടാവുന്നു. രചന ഓർത്തു.

ദൂരെയെവിടെയോ പട്ടികൾ കരയ്ക്കുന്നുണ്ടായിരുന്നു. രാത്രിയുടെ അന്ധകാരത്തിൽ ചിറകടിച്ചു് ഒരു കറുത്ത പക്ഷി വീട്ടിനു മുകളിലൂടെ പറന്നകലുന്നു.

ഈ ദുസ്വപ്നം എങ്ങനെയുണ്ടായി? പാമ്പുകടിയേററു് മനുഷ്യൻ മരിയ്ക്കാറുണ്ടു്. പക്ഷേ അവൾ മരിയ്ക്കാനാഗ്രഹിക്കുന്നില്ല മരണ സമയം ആയിട്ടില്ല.

മരണത്തിനും എന്തെങ്കിലും സമയമുണ്ടോ? രചന സ്വയം ചോദിച്ചു.

ടാപ്പിൽനിന്നു് വെള്ളം ഇററിററു വീഴുന്നുണ്ടായിരുന്നു.

അവളുടെ ഓർമ്മ വീണ്ടും സ്വപ്നത്തെ ചുററിപ്പററിയായി. ശരിയാണു്! കാലങ്ങൾ ബാഹ്യമായിട്ടുള്ളതു മാത്രമല്ല. മന

സ്റ്റിൻെറയുംകൂടിയാണും. ഇതിൽ ഒന്നിൽ എത്തിയാൽ ഒന്നും കാണാനാവുകയില്ല. മററെ കാലത്തു്, ചൂടുള്ള വായു പ്രസരിക്കമ്പോരം ചുഴലിയുണ്ടാവുന്നു. ഇതാണു് മരണ സമയം— അസ്വാസ്ഥതയോടെ രചന ഓത്തു.

പക്ഷേ അവരം മരിക്കാനാഗ്രഹിക്കന്നില്ല. ഇപ്പുറത്തും അവരംക്കും അരവിന്ദുണ്ടു്. അപ്പുറത്തു് ഭാവി. വഴിയിൽ പൂക്കരം വിടർന്നുനിൽപ്പുണ്ടു്. അരവിന്ദും തൻെറ തലമുടിക്കെട്ടിൽ ഒരു പൂവു ചൂടിയിരുന്നു.

ഒരു മിന്നാമിനുങ്ങു് തിളങ്ങുന്ന പൃഷ്ഠം ഉയർത്തി പറക്കുകയായിരുന്നു. പക്ഷേ ഒരു നിമിഷം കഴിഞ്ഞു് അതെവിടെപ്പോയെന്നു് അറിയില്ല.

സ്വപ്നത്തിൽ കണ്ട പാമ്പിനെപ്പററി വീണ്ടും ഓത്തു. ഈ ലോകത്തിൽ വച്ചും ആ പാമ്പും തന്നെ മാത്രം എന്തിനു കടിച്ചു? പക്ഷേ എന്താണതിൻെറ തെററും! ഇതു് പാമ്പിൻെറ സ്വഭാവം ആണും...അരവിന്ദിൻെറ സ്വഭാവം എത്ര നല്ലതാണും! ഒഴുകുന്ന ഒരു നദിയിലെ തണുത്ത വെള്ളംപോലെ.

നദിയിൽ വെള്ളപ്പൊക്കമുണ്ടാകുന്നു. മനുഷ്യർ അതിൽ മുങ്ങിമരിക്കുന്നു...ഇല്ല. അവരം മരിക്കാനാശിക്കുന്നില്ല.

ഇരുട്ടത്തിരുന്ന കറുത്ത പൂച്ചയുടെ കണ്ണുകരം തിളങ്ങുന്നുണ്ടായിരുന്നു.

ഇന്നും ആവശ്യമില്ലാത്ത കാര്യങ്ങരം ആലോചിക്കുകയാണെന്നും രചനയ്ക്കു് തോന്നി. അവരം തിരിഞ്ഞു കിടന്നും ഉറങ്ങാൻ ശ്രമിച്ചു. പക്ഷേ...എന്താണോ, ഇപ്പോരം അരവിന്ദനെക്കുറിച്ചു ഓർമ്മ വരുന്നു. അരവിന്ദൻ, അവളുടെ പ്രിയൻ, പത്തു മൈലപ്പുറത്തുള്ള മറെറാരു പട്ടണത്തിൽ ഉറങ്ങുകയായിരിക്കും.

അവനും തന്നെക്കുറിച്ചു സ്വപ്നങ്ങരം കാണുന്നില്ലെന്നും ആക്കറിയാം? അതോത്തപ്പോരം അവരം പുളകംകൊണ്ടു.

ആകാശത്തിലൂടെ നീങ്ങിക്കൊണ്ടിരുന്ന ചന്ദ്രൻ വീടിനു മുകളിൽ എത്തിക്കഴിഞ്ഞിരുന്നു. ഇത്ര ധിറുതിപിടിച്ചു ഈ ചന്ദ്രൻ എങ്ങോട്ടാണും പോകുന്നതു്? അരവിന്ദൻ പാക്കുന്ന

പട്ടണത്തിലേയ്ക്കോ? ഓർത്തപ്പോൾ ചുണ്ടുകളിൽ മന്ദഹാസം വിരിഞ്ഞു.

അവന്റെ മുന്നിലെത്തുമ്പോഴെല്ലാം അവൾ മന്ദഹസിക്കുമെന്ന കാരണത്താൽ അരവിന്ദൻ വഴക്ക പറയുമായിരുന്നു. അവൾ വളരെ ഗാംഭീര്യം വരുത്താൻ ശ്രമിക്കാറുണ്ട്. പക്ഷേ, അറിയാതെ ചിരിപൊട്ടിപ്പോകും.

അവൾക്ക ഉറക്കം വന്നില്ല. എണീററിരുന്നു. 'നിശാറാണി'യെന്ന പുഷ്പത്തിന്റെ പരിമളം കാററിലൂടെ ഒഴുകിയെത്തി. നീട്ടി നീട്ടി ശ്വസിച്ച് ആ സൌരഭ്യം ഉള്ളിലൊതുക്കിത്തുടങ്ങി.

പക്ഷേ രാവിന്റെ റാണിയുടെ ചുവട്ടിൽ പാമ്പു വരുമെന്ന് പറയാറുണ്ട്. ഹോ! പാമ്പ്!

രചന എഴുന്നേററ് ലൈററിട്ടു. കൂജയിൽനിന്ന് ഗ്ലാസ്സിൽ വെള്ളം പകർന്ന് കുടിച്ചു. എന്നിട്ട് പഠിക്കാൻ ഇരുന്നു.

പുസ്തകത്തിൽ മനസ്സുറയ്ക്കുന്നുണ്ടായിരുന്നില്ല. എന്തെന്നറിയില്ല, ഉള്ളിൽ ഭീതിയെന്ന അനുഭവം ഉണ്ടായിക്കൊണ്ടിരുന്നു.

സ്റ്റേഷനിൽ ട്രയിൻ ചൂളം വിളിച്ചു.

ഇന്ന് ഈ ചൂളം വിളി അപരിചിതമായും ഭീതിപ്പെടുത്തുന്നതായും തോന്നുന്നു.

''അമ്മാ ചായ ഉണ്ടാക്കട്ടെ?'' അവൾ അമ്മയോട്ട ചോദിച്ചു. അമ്മ ഉണർന്നു കഴിഞ്ഞിരുന്നു.

''ഇന്ന് നീ ഇത്ര നേരത്തെ എങ്ങന്യാ ഒറക്കഴിറേറ?'' എഴുന്നേററ് ഇരുന്നുകൊണ്ട് തള്ള തുടർന്നു. ''പഠിച്ചോളൂ. ചായ ഞാനുണ്ടാക്കാം.''

രചന കുളിക്കാൻ കുളിമുറിയിലേയ്ക്കു പോയി.

അവൾ കുളിച്ച് തയ്യാറായി. ചായ കുടിച്ചു. പത്രത്തിലൂടെ ശ്രദ്ധാപൂർവ്വം കണ്ണുകളോടിച്ചു.

മുത്തശ്ശിയെ രാമായണത്തിൽനിന്ന് ഒരു അദ്ധ്യായം വായിച്ചു കേൾപ്പിക്കുകകൂടി ചെയ്തു.

ഇന്നത്തെ ദിവസം വളരെ സാവധാനത്തിലാണ് നീങ്ങുന്നത്.

അവൾ കോളേജിലേയ്ക്കു നടന്നു. ബസ്സ് സ്റ്റാൻഡിലൂടെ കടന്നപ്പോൾ അരവിന്ദനെ ഓർത്തു. അവന്റെ പട്ടണത്തിലേയ്ക്കു പോകുന്ന വണ്ടി ഹോൺ മുഴക്കി. അവളെ ക്ഷണിക്കുന്നതുപോലെ.

രചന പെട്ടെന്നു ബസ്സിൽ കയറി.

അരവിന്ദനോടു് എന്താണു് പറയുക? എന്തിനാണവൾ അവിടെ ചെന്നതു്?

ഓർത്തപ്പോൾ സ്വയം ദേഷ്യം വന്നു.

ദുസ്വപ്നം കണ്ടെന്നു പറയും...അവനപ്പോൾ കളിയാക്കും. ഇപ്പോൾ ഉറക്കം തെളിഞ്ഞിട്ടുപോലുമുണ്ടാവില്ല. പത്തു മണിക്കാണു് ആഫീസു് ആരംഭിക്കുന്നതു്.

ആലോചനയിൽ മുഴുകി ഇരിക്കുമ്പോൾ ബസ്സ് അരവിന്ദന്റെ നാട്ടിലെത്തി.

ബസ്സ്സ്റ്റോപ്പിന്റെ അടുത്തുതന്നെയായിരുന്നു അരവിന്ദൻ താമസിച്ചിരുന്നതു്. വഴിയിലെ ഇലക്ട്രിക് കമ്പിയിൽ കറൻറടിച്ചു് ഒരു പക്ഷി ചത്തു് ഞാന്നു കിടന്നിരുന്നു.

അരവിന്ദന്റെ വീടെത്തി.

''രചന കതകിൽ മുട്ടി.

''ആരാത്? അരവിന്ദൻ ഉള്ളിൽനിന്നു് ചോദിച്ചു.

അവൾ മറുപടിയ്ക്കുപകരം കതകിൽ തട്ടി.

കുറച്ചു നേരത്തേയ്ക്കു് നിശ്ശബ്ദത കളിയാടി.

രചന വീണ്ടും ശക്തിയായി കതകിൽ ഇടിച്ചു. അരവിന്ദൻ വാതിൽ തുറന്നു. അവൾ മന്ദഹസിച്ചു. അവൻ അമ്പരന്നുപോയി.

' അവനെ ഒരു വശത്തേയ്ക്കു് മാററിയിട്ടു് അവാം ഉള്ളിലേയ്ക്കു കടന്നു. പെട്ടെന്നു നടുങ്ങിനിന്നു.

''രചനാ, ഇതു് സുഷമയാണു്...ഞങ്ങളുടെ ആപ്പീസിലെ സ്റ്റെനോ...രാത്രി...രാത്രി ഏറേ നേരായിരുന്നു. ഞാൻ പറഞ്ഞു...ആപ്പീസിലെ ചില തിരക്കിട്ട പണിീണ്ടായിരുന്നു...'' അമ്പരപ്പിൽ എന്തൊക്കെയോ അരവിന്ദൻ പറഞ്ഞുകൊണ്ടിരുന്നു.

തല ഉയർത്തി രചന സുഷമയുടെ നേരെ നോക്കി പറഞ്ഞു: ''എന്റെ പേരു് രചനയെന്നാണു്. അരവിന്ദന്റെ കാമുകി.''

എന്നിട്ടു് ശ്രദ്ധാപൂർവ്വം അരവിന്ദന്റെ നേർക്കു് നോക്കി. അവളുടെ മനസ്സു് മുങ്ങിത്താഴുന്നതുപോലെ തോന്നി.

''ക്ഷമിക്കു്. പറയാണ്ടു് ഞാനിങ്ങടു് വരരുതായിരുന്നു'' അവരം പറഞ്ഞു. എന്നിട്ടു് നിന്ന നില്പിൽ തിരികെ നടന്നു.

അരവിന്ദൻ അവളെ പിറകിൽനിന്ന് വിളിച്ചു. പക്ഷേ അവരംക്കു് തോന്നി: താൻ രചനയല്ല. ഇയാരം അരവിന്ദനല്ല. ഏതു സ്ഥലത്താണു് താൻ വന്നതു്? ഇവരേതാണു്? ഇതു് ഏതു കാലമാണു്? അടുത്തെങ്ങും ഒന്നും കാണാൻ കഴിയുന്നില്ല.

അവളുടെ മനസ്സിൽ, എത്രയെന്നറിയില്ല, കൊടുങ്കാററു് ഉയരുന്നുവെന്നവരംക്കു തോന്നി. അതിൽ പിശാചുക്കരം നൃത്തം വയ്ക്കുന്നെന്നു തോന്നി.

അവരം തന്റെ നഗരത്തിലേയ്ക്കു പോകുന്ന ബസ്സിൽ സ്ഥലം പിടിച്ചു.

കഴിഞ്ഞ രാത്രിയിൽ സ്വപ്നത്തിൽ പാമ്പുകടിച്ചുവെന്നു തോന്നിയ സ്ഥാനത്തേയ്ക്കു് അവരം നോക്കി.

പാമ്പുകടിയുടെ വിഷം ഇപ്പോരം ശരീരമാകെ വ്യാപിക്കുന്നതായി അവരം ക്കനുഭവപ്പെട്ടു.

## സഗ്രാം തള്ള

*പൗഷമാസത്തിലെ തണുത്ത രാത്രി സഗ്രാം തള്ളയുടെ ശരീരത്തെ തണുത്തു വിറപ്പിച്ചു. വായിൽ അവശേഷിച്ച രണ്ടുമൂന്നു പല്ലുകൾ കൂട്ടിയിടിച്ചു തുടങ്ങി. കൈകാലുകൾ മരവിച്ചുതുടങ്ങിയിരുന്നു. കൊടും തണുപ്പേററു് മൂക്കിൽനിന്നും വായിൽനിന്നും വെള്ളം ഒഴുകി ഇടയ്ക്കിടെ തെല്ലു് നിന്നിട്ടു് വഴി കാണാൻ വേണ്ടി കണ്ണുകൾ തിരുമ്മി. പക്ഷേ കണ്ണിൽനിന്നൊഴുകുന്ന വെള്ളത്തിൻെറ പ്രവാഹം നിർത്താൻ കഴിഞ്ഞില്ല. തണുപ്പു കൂടുതൽ കൂടുതൽ അനുഭവപ്പെട്ടപ്പോൾ കാലുകൾ വലിച്ചു വലിച്ചു വെച്ചു് വേഗം നടക്കാനവർ ശ്രമിച്ചു. ചാക്കകഷണംകൊണ്ടു പൊതിഞ്ഞ ഒരു കയ്യിൽ ഒരു ഇരുമ്പുപത്തിയും, ഒരു കലിച്ചാക്കും പേറി എല്ലായിടത്തും എത്തിനോക്കിക്കൊണ്ടു് അവർ സ്റ്റേഷൻ മുററത്തു് എത്തിച്ചേർന്നു. സ്റ്റേഷൻ മുററത്തു് ചുടുകാട്ടിലെ നിശ്ശബ്ദത തങ്ങിനിന്നു. എങ്ങുനിന്നും ശബ്ദം ഉയരുന്നുണ്ടായിരുന്നില്ല. കാററിനാൽ ശബ്ദമുഖരിതമായിരുന്ന സ്റ്റേഷൻ ഇന്നു് കുറേക്കൂടി ഭീതിജനകവും ശൂന്യവും ആയിത്തോന്നി.

പാളത്തിൽ കിടന്നിരുന്ന വണ്ടിയുടെ നിഴൽപററി നടന്നപ്പോൾ അവർ ഓർത്തു: പകൽ അവസാനിക്കാൻ പോകുന്നു. എന്നിട്ടും സ്റ്റേഷനുള്ളിൽ ഒരു മനുഷ്യനെയും കാണാനില്ല. തീവണ്ടി ചൂളമടിയ്ക്കുന്ന ശബ്ദംപോലും കേൾക്കുന്നില്ല. തണുപ്പു് ഇന്നും മനുഷ്യരെ വീടുകളിൽ ബന്ധനസ്ഥരാക്കിക്കളഞ്ഞു. പേടിച്ചു് ആരും മുഖം വെളിയിൽ കാട്ടുന്നില്ല. ജോലി ചെയ്യേണ്ടവർ പോലും ഇത്തരം തണുത്ത രാത്രികളിൽ വേല ചെയ്യാത്ത കള്ളന്മാരായിത്തീർന്നുപോകുന്നു. സർക്കാർ ചൗക്കിദാർ കള്ളുകുടിച്ചിട്ടു് കുഷൻ സീററുള്ള വണ്ടിയിൽ ക്ഷീണം വലിച്ചുറങ്ങുന്നു. ഈ കൊടും തണുപ്പത്തു് കൈപോലും വെളിയിലെടുക്കാൻ

---

* ഡിസംബർ, ജനുവരി.

ആരുമെനക്കെട്ടും? ആരു് ആരെ ഉള്ളിൽ കടന്നതിനു് ചോദ്യം ചെയ്യും? എല്ലാവരും സ്വയം രക്ഷിക്കാനുള്ള ശ്രമത്തിലാണു്. രാപ്പകൽ സ്വസ്ഥതയില്ലാത്ത, മുജ്ജന്മത്തിലെ ചെയ്തികളുടെ ഫലം അനുഭവിക്കേണ്ടിവരുന്ന ഒരാൾ മാത്രമേയുള്ള. ജീവിതം മുഴുവൻ ഒരൊററ ദിവസം പോലും തള്ള സ്വസ്ഥമായി ശ്വസിച്ചിട്ടേയില്ല!

ദുഃഖം പേറി പേറി ഇത്രയും നാൾ കഴിഞ്ഞു. ഓരോ കല്ലുരിത്തുണ്ടിന്റെയും പിറകെ ഓടി ഓടി യുവത്വം നഷ്ടപ്പെടുത്തി. ഓർമ്മയിൽ മുങ്ങിക്കൊണ്ടു് സഗ്രാം തള്ള റയിൽ ലൈനുകൾ കുറുകെ നടന്നുപോവുകയായിരുന്നു. ലൈററിന്റെ കട്ടത്ത പ്രകാശത്തിൽ തിളങ്ങുന്ന ലൈനുകൾ ഫണം വിടർത്തി ഇഴയുന്ന പാമ്പിനെപ്പോലെ അവൾക്കു തോന്നി. ഈ ഇഴയുന്ന പാമ്പുകൾ അവരെ പലപ്പോഴും മുന്നോട്ടു നീങ്ങാൻ അനുവദിച്ചില്ല. വിഷമിച്ചു് ഓടിയും വീണും അപ്പോഴൊക്കെ രക്ഷപ്പെട്ടു.

സ്റ്റേഷൻ കാമ്പൗണ്ടിൽനിന്നു് കൽക്കരി സംഭരിക്കുന്ന ജോലി ചെയ്തു ചെയ്തു് പല വഷങ്ങൾ പിന്നിട്ടു. ദില്ലി സ്റ്റേഷന്റെ മൈലുകളോളം വിസ്തൃതമായ കാമ്പൗണ്ടിന്റെ ഓരോ ഇഞ്ചും അവർക്കു പരിചിതമായിരുന്നു. ലൈൻ ക്രോസിങ്ങുകൾ എവിടെയൊക്കെ ആണെന്നും വലിയ തുലാസുകൾ എവിടെയാണെന്നും മലിനജലം ഒഴുകി വീഴുന്ന കുഴി എവിടെയാണെന്നും അവർക്കറിയാം. കൽക്കരി മോഷ്ടിക്കുന്ന അവസരത്തിൽ അവരുടെ പിറകെ ഏതെങ്കിലും ചൗക്കിദാർ ഓടിയെത്തിയാൽ കൽക്കരി എവിടെ ഒളിച്ചുവയ്ക്കണമെന്നവർക്കു് അറിയാമായിരുന്നു. പിടിക്കപ്പെട്ടാൽ ചൗക്കിദാരോടു് എങ്ങനെ സംസാരിക്കണമെന്നും, ഹവീൽദാർ വന്നാൽ അയാളോടു് എങ്ങനെ തർക്കിക്കണമെന്നും, ക്ലീനരോടു് എങ്ങനെ വഴക്കിടണമെന്നും, ഫിററരോടു് ചിരിച്ചു കുഴഞ്ഞുകൊണ്ടു് എങ്ങനെ സംസാരിക്കണമെന്നും അവർക്കറിയാമായിരുന്നു. ജീവനെ പണയം വച്ചുകൊണ്ടു് പലപ്പോഴും സഗ്രാം തള്ള കൽക്കരി കടത്തികൊണ്ടുപോയിട്ടുണ്ടു്. കൽക്കരി മേ

ഷ്ടിച്ചുകൊണ്ടു് ഓടുമ്പോൾ പലപ്പോഴും ഷണ്ടുചെയ്തുകൊണ്ടി രിക്കുന്ന തീവണ്ടി എൻജിന്റെ മുന്നിലൂടെ ചാടി കടന്നു് പി റകെ ഓടിവരുന്ന ആളുകൾക്കു് പിടികൊടുക്കാതെ കഴിയുമാ യിരുന്നു. അവർ കൂടെക്കൂടെ ആലോചിക്കും: ഈ കൈക്കൂലി വാങ്ങുന്നവരെത്ര നല്ലവരാണു്! ഒന്നോ രണ്ടോ അണ എറി ഞ്ഞുകൊടുത്താൽ ഒരു ചാക്കു നിറയെ കല്ക്കരി വാരിക്കൊണ്ടു പോകാം. തീവണ്ടി എൻജിന്റെ ഫയർമാനെ രണ്ടണ കാ ണിച്ചാൽമതി അവൻ സസന്തോഷം ജ്വലിക്കുന്ന കരിക്കട്ട കൾ വാരിക്കൂട്ടിത്തരും. പക്ഷേ ഈ നേരേ വാ നേരേ പോ മനുഷ്യൻ എല്ലാററിലും ചീത്തയാണു്. എന്തൊക്കെതന്നെ പറഞ്ഞാലും ഇവററകളുടെ തലയിൽ കയറുകയേ ഇല്ല. 'നി ങ്ങടെ കൈയ്യിലെന്തൊക്കെയുണ്ടോ അതൊക്കെ ഇങ്ങടു് തന്നി ട്ടുപൊയ്ക്കോ'. എന്നാണിവററകൾ പറയുക. അഥവാ കൈ യ്യിലൊന്നുമില്ലെങ്കിൽ ഒഴിഞ്ഞ വണ്ടിയിൽ അവരുടെ അടു ത്തു ചെന്നിരുന്നു് അവരുടെ പ്രസംഗങ്ങൾ കേട്ടു പോരുന്നു്. അമ്മയും ഭാര്യയും തമ്മിൽ വ്യത്യാസം കാട്ടാത്ത പട്ടികളും നീചരുമാണിവററ. ഈ ഹിന്ദുക്കൾക്കു് ഇറച്ചി വേണം. വൃദ്ധനായാലും കൊള്ളാം ചെറുപ്പക്കാരായാലും കൊള്ളാം. ഇറച്ചി തിന്നുന്നവർക്കെന്തോ? കാര്യം സാധിച്ചുകിട്ടണം നട വൊടിയുന്നവർക്കേ വിഷമം അറിയൂ. പക്ഷേ ഇപ്പോളാരും അവരുടെ നേർക്കു നോക്കാറേയില്ല. തന്നെയല്ല ഭീഷണിപ്പെടു ത്തും. പിടിച്ചു തള്ളും. തെറി പറയും. ഇതൊക്കെ ഓർത്തു കൊണ്ടു് സഗ്രാം തള്ള കണ്ണിൽനിന്നു് ഒഴുകിക്കൊണ്ടിരുന്ന വെള്ളം തുടച്ചുനോക്കി. മുഖത്തെ ചുളിവുകൾ തണുപ്പുകൊണ്ടു് കൂടുതൽ മരവിച്ചുവരുന്നതായി തോന്നി. അവർ വീണ്ടും ഓ ർത്തു: മാനഭയംകൊണ്ടു് യൌവനം ഒളിക്കാൻ ശ്രമിക്കുകയും ഈശ്വരനോടു് വാദ്ധക്യത്തിനുവേണ്ടി അപേക്ഷിക്കുകയും ചെയ്യു ഒരു കാലമുണ്ടു്. "എന്നെ എങ്ങും വെറുതെ നില്ക്കാൻ പോലും അനുവദിക്കാത്ത ഈ ചെറുപ്പം നശിച്ചുപോട്ടെ..." പക്ഷേ, വയസ്സുകാലത്തു് കാര്യം അതിനേക്കാൾ വഷളാ ണു്...എല്ലാവരും വെറുക്കുന്നു. വയസ്സുകാലത്തു് വെറുതെ കി

ട്ടുന്ന പണവും, യുവത്വവും നാണംകെട്ടതാണെന്നു് ഒരു പറച്ചി ലുണ്ടു്. പക്ഷെ തന്റെ കൈവശം പണവുമില്ല, യുവത്വവു മില്ല. പിന്നെ എന്തടിസ്ഥാനത്തിലാണു് സംസാരിക്കുക. പണം മുഴുവൻ ബുദന്റെ സുഖക്കേടിനു ചിലവഴിച്ചു. ഏതൊ ക്കെ കഷ്ടപ്പാടുകളിൽ നിന്നൊക്കെ തടി രക്ഷപ്പെടുത്തിയോ അതൊക്കെ വീണ്ടും തലയിൽ വന്നു കയറി ..ഭർത്താവു മരിച്ച തിനുശേഷം എത്ര ദുഃഖം സഹിച്ചു്, വേല ചെയ്തു ചെയ്തു് ബുദ നെ വലുതാക്കി. സ്വന്തം ശരീരം വിററു് അവനു ജോലി വാങ്ങിക്കൊടുത്തു. അവന്റെ കല്യാണം നടത്തിച്ചു...ഈശ്വ രൻ ഒരു കുട്ടിയേയും കൊടുത്തു...ഇനി കഷ്ടപ്പാടുകളൊക്കെ തീരുമെന്ന വിശ്വാസമായിരുന്നു. പക്ഷേ, തന്നെപ്പോലെയു ള്ള നിർഭാഗ്യശാലികൾക്കു് സുഖത്തിന്റെ ശ്വാസം കഴി ക്കാൻ മുജ്ജന്മത്തിലെ പാപഫലം അനുവദിക്കാറില്ല.

കല്യാണം യമന്റെ രൂപംപൂണ്ടെത്തി......മകൻ രോഗി യായി.

സഗ്രാം തള്ളയ്ക്കു് സ്വന്തം വിവാഹത്തെപ്പററിയുള്ള ഓർമ്മ വന്നു. വിവാഹത്തിനു സമമായി വിവാഹം മാത്രമേ ഉള്ളു. വിവാഹത്തിനുശേഷം ആദ്യമായി ബുദന്റെ അച്ഛനോടൊപ്പം വന്നപ്പോൾ അയാളുടെ ഉള്ളിൽ എന്തെന്തഭിലാഷങ്ങളായിരു ന്നു. രാപകൽ 'സഗ്രാം' 'സഗ്രാം' എന്നു പറഞ്ഞു പിറകിൽ നിന്നു മാറാതെ നടക്കും. ജോലി സ്ഥലത്തു് അദ്ധരാത്രിയ്ക്കു ശേഷമുള്ള ഡ്യൂട്ടിയ്ക്കു അയാളെ നിയമിച്ചാൽ തന്നെ ഒററയ്ക്കി ട്ടിട്ടു് അയാൾ ജോലിയ്ക്കു് പോകുകയില്ലായിരുന്നു. സുഖക്കേ ടാണെന്നു് നടിച്ചു് ദിവസങ്ങളോളം വീട്ടിൽനിന്നു വെളി യിൽ ഇറങ്ങുമായിരുന്നേയില്ല. അയാൾ പറയുമായിരുന്നു: ''സഗ്രാം, നീ വിചാരപ്പെടണ്ട. എൻറടുത്തുതന്നെ ഇരുന്നോ ളൂ. തിന്നാനും കുടിയ്ക്കാനുമുള്ള വകകളൊക്കെ ഞാൻ അങ്ങാടീന്നു കൊണ്ടരാം. എനിക്കു് ഇഷ്ടംപോലെ ശമ്പളം കിട്ടുന്നുണ്ടു്. എനിക്കു് അച്ഛനമ്മമാരൊന്നുമില്ല എന്തെങ്കിലും അയച്ചുകൊടു ക്കാൻ...''

''ശരിതന്ന്യാ. അതോണ്ടാണ് അയലത്തൊള്ളോര് എന്നും എന്നെ കററം പറേണത്ത്. അമ്മായി അമ്മയും ഇല്ല്യാ നാത്തൂനും ഇല്ല. പുതിയ പെണ്ണുതന്നെ ചൗധരണി! എടീ അവനെ നീ ദിവസം മുഴുവൻ മുമ്പിൽ പിടിച്ചിരിത്തിരിയ്ക്കുണ്യാണോ? വെളിയിലിറങ്ങി ഒന്നു നോക്ക് ലോകമെങ്ങന്യാ കഴിയുന്നെന്ന്.''

''സഗ്രാം, നീ കാര്യമാക്കണ്ട. മനുഷ്യര് പറേണത്ത് കൂടുതൽ ശ്രദ്ധിക്കാണ്ടിരി. വീട്ടിനുള്ളിൽ നമ്മളെന്താ ചെയ്യണന്നവർക്കറിയോ?''...ഇതൊക്കെ ഓർത്തപ്പോഠം സഗ്രാം തള്ളയ്ക്കു് സങ്കടം വന്നു. തണുത്ത കാററിൻെറ പ്രവാഹം അവരുടെ ഓർമ്മയുടെ ചങ്ങലക്കണ്ണികളെ മുറിച്ചു.

ലൈററിൻെറ പ്രകാശത്തിൽ അവരുടെ കണ്ണു ചിമ്മിപ്പോകുകയായിരുന്നു. അവരുടെ കാൽ വെള്ളയിൽ റയിൽ ലൈനുകളിൽനിന്ന് മുള്ള കുത്തിക്കയറിക്കൊണ്ടിരുന്നു. നെററിമേൽ ഒരു കൈ വച്ചുകൊണ്ടും തൻെറ കീറിയ ചെരുപ്പും വലിച്ച് അവർ വേഗത്തിൽ നടക്കുകയായിരുന്നു. കള്ളനെപ്പോലെ എല്ലായിടവും സൂക്ഷിച്ചു പരിശോധിച്ച്, ഇടയ്ക്കിടെ വണ്ടിയുടെ നിഴൽ പററിനിന്ന് ആരെങ്കിലും ഇനി പിന്നാലെ വരുന്നുണ്ടോ എന്നു് നോക്കി.

കരിക്കുനകഠം അവരുടെ ദൃഷ്ടിയിൽ പെട്ടു. ലൈററിൻെറ തീക്ഷ്ണമായ വെളിച്ചത്തിൽ ഈ ഉയന്ന കൂനകഠം സ്വർണ്ണത്തിൻേറയും, വെള്ളിയുടേയും കൂനകളായിത്തോന്നി. ഇതിൽനിന്നു്, രണ്ടു വലിയ ചാക്ക് കരി മോഷ്ടിച്ച് ബുദ്ധനു മരുന്നും കുഞ്ഞിന് ചോറുവയ്ക്കാൻ അരിയും, അമ്മായി അമ്മയ്ക്കും, മരുമകഠംക്കും വയറുനിറയ്ക്കാൻ ചോളത്തിൻെറ ആട്ടയും വാങ്ങും. ഇന്നു് എത്ര നല്ല അവസരമാണെന്നു് അവർ ഓക്കുമായിരുന്നു. തണുപ്പ് അവരുടെ അസ്ഥികളിലേയ്ക്കാഴ്ന്നിറങ്ങിയാലും യാതൊരു മടിയുമില്ലാതെ രണ്ടാവത്തി വന്നു വാരിക്കൊണ്ടുപോകാൻ കഴിഞ്ഞാൽ ഈ തണുപ്പുകാലത്തെ രണ്ടു മൂന്നു ദിവസങ്ങഠം ബുദ്ധിമുട്ടുകൂടാതെ കഴിഞ്ഞുപോകും. ഒപ്പം ഉച്ചനേരത്തു കൽക്കരിയും വാരിക്കൊണ്ടുപോകും. ചാരക്കൂമ്പാരത്തിൽനി

ന്നു് പാതി എരിഞ്ഞ കരി വാരിക്കൊണ്ടുപോകുന്നതിൽ ആരാണു് തടയുക? പൊടുന്നനെ അവരോർത്തു: ചാരക്കൂമ്പാരത്തിൽ ബൂദൻ വളൻ വലുതായതുപോലെ അവൻെറ മകനും ഇതേ ചാരക്കൂമ്പാരത്തിൽ വളൻ വലുതാവുന്നു.

കരിയുടെ രണ്ടു ചുമടു്...വീട്ടിലുള്ള എല്ലാ അംഗങ്ങളുടേയും രണ്ടു ദിവസത്തെ ആഹാരമാണു്. ഇന്നു് നല്ല അവസരമാണു്. ഇത്ര തണുത്ത രാത്രയിൽ വെളിയിൽ ഇറങ്ങാൻ ആക്കും കഴികയില്ല...ഇന്നു് രണ്ടു മൂന്നു് ചുമടു കരി കൊണ്ടുപോകാം... ഈ ഹിന്ദുക്കളെക്കാൾ നല്ലതു് മുസ്ലീങ്ങളായിരുന്നു. ഹിന്ദുസ്ഥാനും പാക്കിസ്ഥാനും ഇടിവെട്ടേല്ക്കട്ടെ, പാവങ്ങളെ കഷ്ടപ്പെടുത്തി. മുമ്പു് ഹിന്ദുക്കളും മുസ്ലീങ്ങളും തമ്മിൽ എത്ര മൈത്രിയിലായിരുന്നു. ഒരാൾ മറേറയാൾക്ക വേണ്ടി ജീവൻ ബലി കഴിയ്ക്കുകയായിരുന്നു. ഇപ്പോൾ ഒരു പട്ടിയ്ക്കു മറേറ പട്ടിയെ കണ്ടുകൂടാതായി. ഇന്നു് ഇവിടെ കർബാറലിയെങ്ങാനും ഉണ്ടായിരുന്നെങ്കിൽ തനിയ്ക്കു് ഈ ദുർദ്ദശ ഉണ്ടാകുമായിരുന്നോ? അയാൾ തന്നിൽ ജീവൻ അപ്പിച്ചിരിക്കുകയായിരുന്നു. ഒരിക്കലും അയാൾ തനിയ്ക്കു് പൈസയുടെ വിഷമം ഉണ്ടാക്കാൻ ഇടയാക്കിയിട്ടില്ല. ഡ്രൈവർ നഥാ.സിംഗും അയാളോടൊപ്പം താമസിക്കുകയായിരുന്നു. പക്ഷേ, അലിയുടെ സാന്നിദ്ധ്യത്തിൽ എന്തെങ്കിലും പറയാൻ അയാൾ ധൈര്യപ്പെട്ടമായിരുന്നോ? മറിച്ചു് ഏടത്തി, ഏടത്തി എന്നു വിളിച്ചു വിളിച്ചു് അയാളുടെ തൊണ്ടയുണങ്ങുമായിരുന്നു. നഥാസിംഗ് പല പ്രാവശ്യം പറഞ്ഞു: ''ഏടത്തി, പറേണതു് കേട്ടോളൂ. കർബാർ അലീൻെറ കൂടെ നിക്കാഹു് ചെയ്തോ ഇതു് പററിയ സമയാണു്. ഈ ചെറുപ്പോം ചന്തോം സദാ നിലനില്ക്കിണ്ടാവില്യ...ങ്ങടെ ബൂദനും വളരും ങ്ങ്ളും ഒരു ബീബിയായിത്തീരും...അയാൾക്കു് എന്തിൻെറ കമ്മിയാ ഉള്ളേ...ങ്ങടെ ബ്രാഹ്മണത്തം ഒന്നു കളഞ്ഞോ...''

''ശു്...ശു്...നഥാസിംഗ് അല്പം നാണം വേണ്ടേ സംസാരിക്കാൻ. ജോനകൻെറ കൂടെ കല്യാണം ചെയ്തിട്ടു് എൻെറ ജാതി ഭ്രഷ്ടുണ്ടാക്കാനാ?...''

''ങ്ങ'ടെ ഇഷ്ടംപോലെയാവട്ടെ ഏട്ടത്തി. ഇപ്പോ ഏതു ഗംഗാനദീലാണ് കളിച്ച് ശുദ്ധണ്ടാക്കണേ?...ദിവസോം അയാൾ ങ്ങ്ളെ വണ്ടീക്കേററി കൊണ്ടേപോന്നില്ലേ...പിന്നെ ഈ അപവാദമേയോക്കെ മറയുന്ന്...ആർക്കാ ങ്ങ്ളെ അറിയാണ്ടേള്ളെ? അലിയോടൊള്ള പേടീണ്ടാണാളോള വായടച്ചിരിയ്ക്കുണത്. അല്ലെങ്കിൽ ങ്ങ്ളെ ആർക്കാ പേടി? എന്റെ വാക്ക് ഓർത്തോളൂ. ഏട്ടത്തി, ഒരിക്കൽ ങ്ങ്ളു് ഈ കാര്യമോർത്തു കരയും...''

ആശകളെക്കൊണ്ട് മനസ്സു നിറച്ച്, കഴിഞ്ഞ കാലങ്ങളെക്കുറിച്ചോർത്ത്, കണ്ണുകൾ തുടച്ചുകൊണ്ട്, റയിൽ പാളങ്ങൾ മുറിച്ചുകടന്ന് സഗ്രാം നടന്നു. വാഷിംഗ് ലൈൻ മുറിച്ചുകടക്കാൻ തുടങ്ങുമ്പോൾ അവരുടെ കാൽ ഒരു ചെളിക്കുണ്ടിൽ പൂണ്ടുപോയി. തണുപ്പേററു വിറച്ചിരുന്ന സഗ്രാം തള്ള മുക്കുകുത്തി വീണു. കാൽമുട്ടിന്റെ വണ്ണയിൽ ഞൊട്ട വീണു. കൈവെള്ളയിൽ ഇരുമ്പുപട്ട തറച്ചുകയറി. ആ മുറിവിൽനിന്നു് രക്തം ഒഴുകുന്നതു് അവർ കണ്ടു. വേദനകൊണ്ട് അവക്ക് എഴുന്നേററു് നില്ക്കാനാവില്ലായിരുന്നു. ഉറക്കെ കരയാൻ അവർ ആഗ്രഹിച്ചു. ഇങ്ങനെയുള്ള ജീവിതത്തേക്കാൾ നല്ലതു് മരണമാണെന്നു് അവക്കു തോന്നി. താനില്ലെങ്കിൽ ഈ ലോകത്തിനെന്തു നഷ്ടം? ഇതൊക്കെ ഓർത്തുകൊണ്ട് ലൈൻ മുറിച്ചു കടന്നതേയുള്ളു, അപ്പോൾ ഢക്, ഢക് എന്നു് ശബ്ദിച്ചുകൊണ്ട് തൊട്ടടുത്തുകൂടി എൻജിൻ കടന്നുപോയി. ആ എൻജിന്റെ കീഴിൽ പെട്ട് ചത്തിരുന്നെങ്കിൽ നന്നായിരുന്നെന്നു് അവരാശിച്ചു...

'അവരെക്കൊണ്ടു് എഴുന്നേൽക്കാൻ കഴിയുമായിരുന്നില്ല. മുന്നിൽ എരിഞ്ഞുകൊണ്ടിരുന്ന കരിക്കുനയുടെ അടുത്തു ചെന്നിരുന്നു് തീ കായാൻ അവർ ആഗ്രഹിച്ചു. പക്ഷേ, കരി നിറച്ച അംഗീട്ടിയുടെ അടുത്തിരുന്നു് കനററി ചുമയ്ക്കുന്ന കിഴവന്റെ ശബ്ദം അവൾ നന്നായി തിരിച്ചറിഞ്ഞു. അഥവാ തീ കായാൻ അവരവിടെ പോകുകയാണെങ്കിൽ ആ പപ്രച്ചനായ കിഴവൻ പഴയ കഥകളൊക്കെ തോണ്ടിക്കൊണ്ടുവരും.

പേരക്കിടാങ്ങളുടെ മുത്തശ്ശനായി. മരണത്തിലേയ്ക്കു കാലും നീട്ടി ഇരുപ്പാണും. പക്ഷേ ഇപ്പോഴും സദാ ചഞ്ചലമായ സ്വഭാവം ഉപേക്ഷിയ്ക്കാൻ കഴിഞ്ഞിട്ടില്ല...സഗ്രാം തള്ള വേദന കൊണ്ടു കരയാൻ തുടങ്ങി. എന്നിട്ട് കാൽ വലിച്ചിഴച്ച് എഴന്നേററു. ആദ്യം കരി എടുത്തുകൊണ്ടുപോകാനുള്ള പണി കഠം ചെയ്യു. രണ്ടില്ലെങ്കിൽ തന്നെ ഒരു ചുമട്ട് തീച്ച്യായും എടുക്കാം. അല്പം മുന്നോട്ടു നീങ്ങിയപ്പോഠം ഒരു വെളിച്ചം പോലെയെന്തും അവർ കണ്ടു. ചൗക്കിദാർ ടർബൻ ശരിയാക്കി വച്ചുകൊണ്ടും വണ്ടിയിൽനിന്നും താഴെ ഇറങ്ങുകയായിരുന്നു. അതു കണ്ടപ്പോഠം അവരുടെ മനസ്സിടിഞ്ഞു. അവരുടെ എല്ലാ യാതനകളും ആരംഭിച്ചു.

സഗ്രാം തള്ള വെറും കയ്യോടെ വന്നതു കണ്ടപ്പോഠം മരുമകഠം ജോമാ തട്ടിക്കയറി. ''ഈ മുതുക്കി ചാവത്തുമില്ല, പിന്നീന്നും മാററ്റുമില്ല. വല്യ അഭിമാനക്കാര്യാണും. എല്ലാക്കും ശാപം കൊടുത്തിരിയ്ക്ക്യാ വെളിലിറങ്ങേം വേണ്ട; ഒന്നും കഴിക്കേം വേണ്ട. രാവിലേ വീട്ടീന്നിറങ്ങ്യതാണും. ദാ ഇപ്പോ വെറും കയ്യോടേ, കരഞ്ഞുകൊണ്ട് വന്നു കേറിരിയ്ക്കുണു. നാട്യക്കാര്യാണ്. കള്ളി. പൂപോലെ ഇരിയ്ക്കാണും തൊട്ടാൽ എല്ലും ഒടിഞ്ഞുപോം. എവിടേ്യാ ചൂളേടടുത്തുപോയിരുന്നും തീകായുംകേരുന്നു. എന്നിട്ടിപ്പോ ദാ വന്നിരിക്കുംണു...എത്ര തവണ പറഞ്ഞേക്കുംണു പോയുംച്ചാകാൻ. ഇനി നിന്നെക്കൊണ്ടൊന്നും ആവില്ലെന്നും. വീട്ടിലിരുന്നു് ചോറു കഴിയ്ക്കാൻ. പക്ഷേ, ഈ ശ്രീമതി. വല്യ അഭിമാനക്കാരിയാ. എന്നെ വെളിലെറങ്ങാൻകൂടി സമ്മതിയ്ക്കില്യ. ഞാനെന്തോ അലുവാക്കഷണം പോലേണും, ആരെങ്കിലും എടുത്തു വായിലിട്ടാലോ. ഇന്നെല്ലാരും പട്ടിണി കിടന്നും ചത്തോളൂ. കുടുമ്മത്തും ആട്ടേടെ പൊടിപോലുല്യ. ഈ വീട്ടിലെന്നു മുതൽ കാൽ കുത്ത്യോ അന്നൊട്ട് വഴക്കും കരച്ചിലും തന്നേ്യ കണ്ടിട്ടൊള്ളു ..''

സഗ്രാം തള്ള കരഞ്ഞുപോവുകയായിരുന്നു. പക്ഷേ ഒരു മറുപടിയും നൽകാൻ കഴിഞ്ഞില്ല. എന്തെങ്കിലും പറയാൻ

അഥവാ ശ്രമിച്ചാൽ മരുമകഠം ശക്തിയായി അവരുടെ മേൽ തട്ടിക്കയറി.

''നാളെ കരിവാരാൻ ഞാൻ തന്നെ പോയ്ക്കോളാം...ചാക്ക നിറച്ചു വരുംണ്ടോന്നു നോക്കിയ്ക്കോള...മനസ്സുറച്ചു. ക്ഷീണിച്ചു. ഊണുകഴിക്കാൻ എന്തെളുപ്പാണു!...''

അമ്മായി അമ്മയും മരുമകളും തമ്മിലെ വഴക്കിൽ ദിവസം കഴിഞ്ഞു. സഗ്രാം തള്ള രാത്രി മുഴവൻ തന്റെ പഴയ ജീവിതത്തെക്കുറിച്ചു ഓർത്തോർത്തു കരഞ്ഞു. അവക്ക മുറിവിന്റെ വേദന കുറേശ്ശയുണ്ടായിരുന്നു. ജോമായുടെ വാക്കുകളും അവരെ വേദനിപ്പിച്ചിരുന്നു. അവർ ചാക്ക വിരിച്ചു കിടന്നാലോചിച്ചു. ജോമാ എത്ര വഴക്കാളിയായിത്തീന്നിരിക്കുന്നു. സ്റ്റേഷൻ യാഡിൽനിന്നും കൽക്കരി സംഭരിച്ചു കൊണ്ടുവരുന്നതു് അത്ര നിസ്സാരമല്ലെന്നു അവഠംക്കറിയില്ല. തന്റെ സപ്വത്തും ത്യജിച്ചിട്ടാണു രണ്ടു ചാക്കു കരി കിട്ടുന്നതു. ആലോചിച്ചു കിടന്നുഉറങ്ങിപ്പോയതു് എപ്പോഴാണെന്നു സഗ്രാം തള്ള അറിഞ്ഞില്ല.

ഉണന്നപ്പോഠം കുടിലുനുള്ളിൽ ജോമ ഉണ്ടായിരുന്നില്ല. ഇരുമ്പുപട്ടയും, ചാക്കും കാണാനില്ലായിരുന്നു. അവരുടെ ഹൃദയം മിടിച്ചുതുടങ്ങി. നെററിയിൽ വിയർപ്പു തുള്ളികഠം പൊടിഞ്ഞു. വാതുക്കൽ നിന്നുകൊണ്ടു കൂടെക്കൂടെ അവർ വെളിയിലേക്ക കണ്ണുകളയച്ചു. അങ്ങനെ നില്ക്കുമ്പോഠം കൊടുങ്കാററു കുടിലിനെ മണ്ണിൽനിന്നെടുത്തു മറിയ്ക്കുന്നെന്നും, കഷണം കഷണമായി നുറുക്കുമെന്നും തള്ളക്ക തോന്നി. വാതുക്കൽ നിന്നുകൊണ്ടു വളരെ നേരം സഗ്രാം തള്ള വെളിയിലേക്ക നോക്കിനിന്നു ദൂരെനിന്നും ആരെങ്കിലും വരുന്നതു കണ്ടാൽ അതു ജോമായാണെന്നു അവക്ക തോന്നി.

അന്തിമയക്കത്തോടെ, ജോമാ കരിനിറച്ച ചാക്കു ചുമട് കുടിലിനു മുന്നിൽ കൊണ്ടുവന്നു മറിച്ചു. അമ്മാവി അമ്മയും മരുമകളും പരസ്പരം നോക്കി. ജോമയ്ക്കു പാതി അടഞ്ഞ, നനഞ്ഞ കണ്ണുകഠം ഉയത്താൻ കഴിഞ്ഞിരുന്നില്ല. മരുമകളുടെ പാറി കിടന്ന തലമുടിയും, നിറഞ്ഞ കണ്ണുകളും, കീറിയ കമ്മീസും കണ്ടപ്പോഠം സഗ്രാം തള്ളയ്ക്കു ബോധക്ഷയംപോലെ വന്നു. മരുമകഠം കരിവാരിക്കൊണ്ടല്ല, ഒരു യുദ്ധം കഴിഞ്ഞു വരികയാണെന്നു അവക്കു തോന്നി.

# താന്താങ്ങളുടെ അതിരുകൾ

ഗേററു തുറന്നു് പൂച്ചെടികൾ വച്ചുപിടിപ്പിച്ച മുററത്തുകൂടെ വരാന്തയിലെത്തുമ്പോൾ ദശ്ശിയുടെ ചുവന്ന മുഖം മധുരമന്ദഹാസം പൊഴിച്ചു് എന്നെ സ്വാഗതം ചെയ്യുന്നു. ആ സമയത്തു് ഒന്നുകിലവൾ വീടു് തുത്തു് വൃത്തിയാക്കുകയാവും. അല്ലെങ്കിൽ തയ്യൽ ജോലിയിൽ ഏർപ്പെട്ടിരിക്കുകയാവും. ജോലി ചെയ്യി ല്ലെങ്കിൽ അവളുടെ ജീവിതം അർത്ഥവത്താകാത്തതുപോലെ... എന്തു് ജോലിചെയ്തുകൊണ്ടിരുന്നാലും എന്നെക്കാണുമ്പോൾ അവൾ എല്ലാം മറന്നുപോകുന്നു. രാവിലെ മുതൽ അവളെന്നെ കാത്തിരിക്കുകയാണോ എന്നു് തോന്നിപ്പോകും. ജീവിതത്തിലെ ഓരോ നിമിഷവും അവളെനിക്കായി ത്യജിക്കാൻ തയ്യാറാവുന്നു. തന്റെ സ്നേഹം നിറഞ്ഞ കൈവിരലുകളാൽ എന്റെ ശരീരം തടവുമ്പോൾ, എന്റെ വസ്ത്രങ്ങൾ അയയിൽ തൂക്കുമ്പോൾ അവൾ ശിവന്റെ രൂപംകൈക്കൊണ്ടു് പകൽ മുഴുവൻ എനിക്കുണ്ടാകുന്ന അപമാനപീഡയുടെ വിഷം സ്വയം കുടിച്ചിറക്കുവാൻ ആഗ്രഹിക്കുകയാണു് എന്നെനിയ്ക്കുതോന്നിപ്പോകും. ആ സമയത്തു് ഞാനൊരലൗകിക നിർവ്വതിയുടെ ലോകത്തിൽ എത്തിച്ചേരുന്നു; സ്വർഗ്ഗത്തിൽ ചുററിനടക്കുകയാണെന്നതുപോലെ. സ്വർഗ്ഗത്തിൽ ജീവിക്കുന്നവർക്കു് എന്നേക്കാളധികം സുഖമുണ്ടാകുമോ? ഇതെന്റെ സ്വർഗ്ഗമാണു്. ഇവിടെ ഞാൻ ഇന്ദ്രനാണു്. ദശ്ശി എന്റെ ഇന്ദ്രാണിയാണു്. മന്ദിസ്മിതം തൂകുന്ന പൂക്കളും, ദശ്ശിയും. എന്റെ ഇന്ദ്രാണി!

പക്ഷേ കഴിഞ്ഞ കുറേ ദിവസങ്ങളായി ദശ്ശി എന്നിൽനിന്നു് ഈ സ്വർഗ്ഗം ചീന്തിക്കളയാനാഗ്രഹിക്കുകയാണു്.

വൈകുന്നേരത്തെ ചായകുടി വിചാരത്തിൽതന്നെ തീർന്നുപോകും. എന്റെ പകൽ സമയത്തെ ദിനചര്യയിൽ നിന്നൊരു രസമുള്ള കാര്യം പറഞ്ഞുകേൾപ്പിക്കാമെന്നു കരുതുമ്പോൾ അവൾ തന്റെ കാര്യം പറയാൻ നേരത്തേതന്നെ തയ്യാ

റായി ഇരിക്കും. അവിടെയും ഇവിടെയുമുള്ള വളരെയേറെ കാര്യങ്ങളുടെ മുഖവുരയ്ക്കു ശേഷം പറയും:

''അവളില്ലേ... ങ്ങ്ടെ സ്നേഹിതൻ സബ്ബർവാളിന്റെ പെമ്പ്രന്നോത്തി, കീർത്തി.''

''ആ കീർത്തിക്കെന്തുണ്ടായി?''

''അവൾക്കും സ്കൂളില് ജോലി കിട്ടി.''

''ശ്ശ് വളരെ മോശം.'' ഞാൻ മുഷിച്ചിൽ പ്രകടിപ്പിക്കും.

''എന്താ മോശം?'' അവളും അനിഷ്ടത്തോടെ പറയും. പക്ഷേ ഗാഹികാന്തരീക്ഷത്തിൽ തങ്ങിനില്ക്കുന്ന അനിഷ്ടത്തെ ലാഘവപ്പെടുത്താൻ ഞാൻ മസൃണമായി പറഞ്ഞു:

''ഇതു് ചീത്തയാണെന്നു് ധരിച്ചോളു അത്രതന്നെ.''

ഈ അവസരത്തിൽ വളരെയൊക്കെ പറയാൻ ഞാൻ ആഗ്രഹിച്ചിരുന്നു. പക്ഷേ ഒന്നും തോന്നിയില്ല. അതുകൊണ്ടു് അതുമിതുമൊക്കെ ജല്പിച്ചു:

''നോക്കു് എന്റെ ദശ്രി! സ്ത്രീകൾ ജോലിചെയ്യുവാൻ പോകുന്നതു് വളരെ അപകടകരായ പണ്യേണു്. ഇന്നു് ജോലി ചെയ്യണ പെണ്ണുങ്ങളുടെപോലുള്ള കഷ്ടപ്പാടു് മററാക്കും ല്യ.''

''എങ്ങ്നേ?''

''ബസ്സിൽ കേറുമ്പോ എന്തു് കഷ്ടപ്പാടാണു് പെണ്ണുങ്ങക്കു് എന്നു് നീ തന്നെ കാണ്ണുണ്ടു്. മഴേള്ളവസരാണെങ്കി കാര്യം ആപത്തായീന്നു വച്ചോ.''

''മഴേന്താ, വഷത്തിലെല്ലാ ദീസോം ഉണ്ടാവ്ണൊണ്ടോ?''

''കൊല്ലത്തിൽ മുഴവൻ ദീസോ ഇല്ല. പക്ഷേ, കൊല്ലം ,മുഴവൻ എന്തെങ്കിലൊക്കെ മഴേപ്പോലെ വന്നോണ്ടേ ഇരിക്കും. പിന്നെ... പിന്നെ...''

എന്റെ ഈ നിരത്ഥകവാക്കുകൾക്കെതിരെ അവൾക്കു് തന്റെ ആയുധം പ്രയോഗിക്കേണ്ടി വരുന്നു. അവളുടെ മുഖം മങ്ങുന്നു. കൺകോണുകളിൽനിന്നു് ഉപ്പുരസമുള്ള വെള്ളം ഒഴുകാൻ തുടങ്ങുന്നു. ജോലിക്കു പോകാനുള്ള അവളുടെ അഭിലാഷം വ്യാകുലപ്പെട്ടിട്ടു് ജീവത്യാഗം ചെയ്യുകയാണോ എന്നു് ആ സമയത്തു് തോന്നിക്കും. ഞാനിത്ര ക്രൂരനാണോ? അല്ല.

അവളെ സമാധാനിപ്പിക്കാൻവേണ്ടി ഞാൻ പറയും: എന്റെ പൊന്നേ! പെണ്ണും ജോലി ചെയ്യണമെന്ന അഭിപ്രായക്കാരനല്ല ഞാനെങ്കിലും നിനക്കു ജോലി തീർച്ചയായും കിട്ടാൻ ഞാൻ നിരന്തരമായി ശ്രമിക്കുന്നുണ്ട്. നീ പകൽ മുഴുവൻ വീട്ടിലൊററയ്ക്കിരുന്ന ബോറടിയ്ക്കുന്നുണ്ടെന്ന് എനിക്കറിയാം. ജോലിചെയ്യുന്നതുകൊണ്ടു നിന്റെ വ്യക്തിത്വവും വർദ്ധിയ്ക്കും. അല്ലേ?''

വീണ്ടും ഞാൻ കടലാസുപുഷ്പം തീററിക്കുകയാണ്. എന്നു വച്ചാൽ ഞാൻ ഈ സമയത്തു് അവളെ പ്രേമത്തോടെ ഒന്നു നോക്കും. അവൾ സന്തോഷവതിയായിത്തീരുന്നു.

പാവം പെൺപിറന്നോർ!

എംബ്രോയിഡറി ഡിസൈനിൽ ട്രെയിനിംഗ് കിട്ടിയ ദിവസം മുതൽ ജോലിയുടെ കാര്യമൊഴിച്ചു വേറെ ഒന്നും അവൾക്കു വിചാരമില്ല. ജോലിക്കുപോകാനുള്ള അഭിവാഞ്ഛ അവളുടെ ഞരമ്പുകളിൽ നിറഞ്ഞു.

പലകറി, ഞങ്ങൾ പുൽത്തകിടിമേൽ ഇരിക്കുമ്പോൾ പെട്ടെന്നു് ഞങ്ങളുടെ വീട്ടിന്നു മുമ്പിലൂടെ ഏതെങ്കിലും ആനന്ദമയരായ, യുവമിഥുനങ്ങൾ കലപിലാ ശബ്ദമുണ്ടാക്കിക്കൊണ്ടു കടന്നുപോയാൽ ദർശിയുടെ നോട്ടം അവരിൽതന്നെ തറഞ്ഞുനില്ക്കും. ആ സ്ത്രീ തന്റെ ഭർത്താവിന്റെ തോളോടു തോൾ ചേർന്ന് ഗർവ്വോടെ നടക്കുന്നതായി കാണും. പൊക്കത്തിൽ ഭർത്താവിനേക്കാൾ ചെറുതാണെങ്കിൽക്കൂടി അവൾ ഭർത്താവിനൊപ്പം പൊക്കമുള്ളവളായി തോന്നിച്ചു. ഞാൻ എന്തെങ്കിലും പറയുന്നതിന്നു മുമ്പുതന്നെ ദർശി പറഞ്ഞു കഴിയും:

''ഈ പെമ്പ്രന്നോത്തി തീർച്ചയായും ജോലിക്കു പോണുണ്ടാവും.''

''നിനക്കെങ്ങനറിയാം?''

''ജോലി ഇല്ലെങ്കിൽ സ്ത്രീടെ ഉള്ളിൽ അഭിമാനത്തിന്റെ ചിന്ത ഉണ്ടാവില്ല?...''

എന്നിട്ടവൾ ദൂരെ നീങ്ങിക്കൊണ്ടിരിക്കുന്ന ദമ്പതികളെ നോക്കും. ദൂരെ പോകുന്ന ആ ഭാര്യാഭർത്താക്കന്മാർ ഞാനും

ദേശിയും ആണെന്നു് ഞാൻ സങ്കല്പിക്കം. പിന്നെ, അഥവാ ദേശിക്കു് ജോലി കിട്ടിയാൽ എങ്ങിനെയുള്ള സഞ്ചാരത്തിലാണു് അവളിൽ സ്വാഭിമാനം ഉയരുന്നതെന്നു് ഞാൻ അനുമാനിക്കാൻ ശ്രമിക്കം. അവളുടെ സമ്പ്രദായങ്ങളിൽ എത്ര കണ്ട് ദൃഢതയുണ്ടാവും. അവളുടെ വ്യക്തിത്വം നാലുപാടു നിന്നും എന്റെ ജീവിതത്തെ വളഞ്ഞു് എന്നെ അമർത്തിവയ്ക്കു കയില്ലെന്നു് ആക്കറിയാം? ഈ ബിന്ദുവിലെത്തിയിട്ടു് എന്റെ ചിന്തകൾ മുടന്തിപ്പോകുന്നു. ദേശിയുടെ കൂടെ നടക്കുമ്പോൾ ഞാൻ അധമനാണെന്നു് എനിക്കനുഭവപ്പെടുന്നില്ലേ. കരിയിലപോലെ ഞാൻ വിറച്ചു. ഏതോ ഭയങ്കര ദുസ്വപ്നം കണ്ടതുപോലെ ഈ സ്വപ്നം യാഥാർത്ഥ്യമായിത്തീരുമോ?

ഇപ്പോഴും അകന്നുപോയിക്കഴിഞ്ഞ ആ സുന്ദരമിഥുനങ്ങളുടെ നിഴലുകളിലേയ്ക്കു് നോക്കിക്കൊണ്ടിരിയ്ക്കുകയായിരുന്നു ദേശി. കുനിഞ്ഞ കഴുത്തു്, വിരിഞ്ഞ കണ്ണുകൾ, മുഖത്തു് ചലിക്കുന്ന ജ്വാലയെപ്പോലെ ആത്മവിശ്വാസം. ദേശി ആവേശത്തിന്റെ സ്ഥൂലമായ മൂർത്തിയായി കാണപ്പെടുകയായിരുന്നു.

ഈ ഇരുപ്പിൽ എനിയ്ക്കുവൾ നന്നായി തോന്നിച്ചു എന്നെ സംബന്ധിച്ചിടത്തോളം ഈ ദൃശ്യം എത്ര സമാധാനപ്രദമായിരുന്നു. എനിയ്ക്കു സന്തോഷിയ്ക്കാതിരിയ്ക്കാൻ കഴിഞ്ഞില്ല. ഞാൻ പുഞ്ചിരിച്ചു. ഒരു വിളറിയ പുഞ്ചിരി എന്റെ ചുണ്ടു കളിൽ തങ്ങി. എന്റെ ഈ രഹസ്യസ്ഥിതി കണ്ടിട്ടു് ദേശിയുടെ തപസ്സു് തകർന്നു. അവൾ ഉൽക്കണ്ഠയോടെ ചോദിച്ചു.

''ങ്ങു്ക്കെന്തൊണ്ടായേ?''

അവളുടെ ശബ്ദം വിറച്ചിരുന്നു. ഞാൻ സന്തോഷം പ്രകടപ്പിച്ചുകൊണ്ടു് നുണ പറഞ്ഞു.

''നിനക്കും ജോലി കിട്ട്യെന്നെങ്കിൽ നമ്മളും ആ സുന്ദരദമ്പതികളെപോലെ ആയിത്തീർന്നേനേന്നു് ഓർക്കുകേർന്നു. പിന്നെ...നീയും...നീയും...''

എനിയ്ക്കു തുടരാൻ കഴിഞ്ഞില്ല. കള്ളം പറയുന്നതു് എനിയ്ക്കു് ബുദ്ധിമുട്ടായിത്തീർന്നതുപോലെ...ഘോര കവിഷം! പക്ഷേ

ദശിയുടെ കണ്ണുകളിൽ സന്താഷാശ്രുക്കൾ നിറഞ്ഞു. അവൾ അതിരില്ലാതെ സന്തോഷവതിയായിട്ട് എനിക്കു കാപ്പി ഉണ്ടാക്കിത്തരാൻ വേണ്ടി അടുക്കളയിലേക്ക പോയി.

പലപ്പോഴും പത്രം വായിക്കുമ്പോൾ ആകസ്മികമായി എന്റെ നോട്ടം ഏതെങ്കിലും ദുർവാത്തമേൽ തറച്ചു നില്ക്കും. എന്നിട്ട വളരെ നേരം ആ വാർത്ത വായിച്ചുകൊണ്ടേ ഇരിക്കും. ഈ വാത്ത ഏതെങ്കിലും ആപ്പീസിൽ ജോലി ചെയ്തു ചെയ്ത് ഏതെങ്കിലും അസിസ്റ്റൻറിനെ പ്രേമിച്ചിട്ട് അയാളൊപ്പം വേറൊരു പട്ടണത്തിലേയ്ക്കോടിപ്പോയ ഏതെങ്കിലും ഒരു സ്ത്രീയെക്കുറിച്ചായിരിയ്ക്കും. ഞാൻ ഇതവളെ ഉച്ചത്തിൽ വായിച്ചു കേൾപ്പിക്കുമ്പോൾ അവൾ വിളറും. കൈ വിറയ്ക്കും. പെട്ടെന്ന് സ്വയം പത്രത്തിന്റെ പംക്തികളിലൂടെ കണ്ണോടിക്കും. അവളുടെ മുഖം വിവണ്ണമായിക്കൊണ്ടിരിയ്ക്കുമ്പോൾ ഞാൻ സന്തോഷിയ്ക്കും. അസ്വാസ്ഥ്യത്തിന്റെ ശൂലത്തിൽ ഞാണു കിടക്കുകയാണോ അവളെന്നു തോന്നും. അവളെ കൂടുതൽ വിഷമിപ്പിക്കുന്നതിനായി ഞാൻ മൂർച്ചയുള്ള വ്യംഗപ്രയോഗം നടത്തും.

''അറിവു കൂടുതൽ അഭിവൃദ്ധിണ്ടാക്കിന്ന് കരുതുണ്ട്. ചന്ദ്രനിൽ പോകാൻ ഇപ്പോ സംഘടിപ്പിക്കുംണ്ട്. സ്ത്രീകൾക്ക് തുല്യാവകാശം കിട്ടിക്കയ്ഞ്ഞു. പക്ഷേ ന്താ പ്രയോജനം? സ്ത്രീകളുടെ ജീവിതത്തിൽ നടപടി നേരും, ദൃഢതയുമില്ലെങ്കിൽ എല്ലാ മനുഷ്യാഭിവൃദ്ധീം പ്രയോജനംല്ലാത്തതാണ്.''

ഈ കാര്യത്തിൽ നിരാശയോടെ ദശി കട്ടിലിൽ പോയി കിടക്കും. പല ദിവസങ്ങളിലേയ്ക്ക് അവളുടെ മുഖത്ത് തളച്ചയുടെ നിഴൽ നിലനില്ക്കുന്നു. തോട്ടത്തിലുള്ള പൂക്കൾ നിരുപയോഗമായിത്തീരുന്നു. മഴയുടെ തുള്ളികൾക്കൊപ്പം ഞങ്ങളുടെ ജീവിതത്തിൽ ഒരു 'റൊമാൻസും' ഉണ്ടാകുന്നില്ല.

കഴിഞ്ഞ പല ദിവസങ്ങളായി ദശിയുടെ ജീവിതത്തെ അമർത്തി വയ്ക്കുന്നതിന് ഒരു വലിയ ജുഗുപ്സാവഹമായ പ്രവൃത്തി നടത്തിയിട്ടിരിക്കുകയാണ് ഞാൻ. എന്റെ ആത്മാവാ

കട്ടെ മുറിവേററ പറവയെപോലെ ഭയന്നു്, വ്യാകുലപ്പെട്ടു് ഇരിയ്ക്കുകയാണു്.

പിന്നെ ഒരു ദിവസം പെട്ടെന്നു് ദർശി കൈയ്യിൽ പത്രവു മെടുത്തു് എന്റെ മുന്നിൽ വന്നു നില്ക്കുന്നു. അവളുടെ മുഖത്തു് ഒരു ഗംഭീര ശാന്തി നിലനില്ക്കുന്നു. ഈ ലോകത്തിൽ ബഹള മുണ്ടാക്കാൻ ആരെങ്കിലുമുണ്ടോ എന്ന ഭാവത്തിൽ...അന്നത്തെ വാർത്തയുടെ അവസാനഭാഗം വായിക്കാനവളെന്നോടു പറയു ന്നു. വായിച്ചു കഴിഞ്ഞപ്പോൾ, അന്നു് അസിസ്റ്റന്റിനോ ടൊപ്പം ഓടിപ്പോയ പെണ്ണു് വാസ്തവത്തിൽ വീട്ടുകാരിപ്പെ ണ്ണല്ല എന്നെനിക്കു് മനസ്സിലാകുന്നു. അവളേതോ ഉപേക്ഷി ക്കപ്പെട്ട ഒരു സ്ത്രീയായിരുന്നു. തന്റെ ജീവിതത്തിലെ കള ങ്കം കഴുകിക്കളയാൻ അവളാഗ്രഹിച്ചു. ഞാൻ അമ്പരപ്പോടെ ശ്വസിക്കുന്നതിനു് അസ്വാസ്ഥ്യപ്പെട്ടു് ദർശിയിൽ നിന്നു് ക ണ്ണുവെട്ടിച്ചു് പൂക്കളുടെ നേരെ തുറിച്ചുനോക്കിക്കൊണ്ടു പറ യുന്നു:

''ദർശി ഈ പൂക്കൾ തോട്ടത്തിൽ വച്ചതു് വല്യപ്പായി എ നിയ്ക്കു്. ഇതിന്റെ വാസന ഇപ്ടത്തന്നെ നില്ക്കട്ടെ...ദർശി എന്റെ പൊന്നു! എന്തോ!...''

പക്ഷേ ഒന്നും തുടർന്നു പറയാൻ എനിയ്ക്കു കഴിഞ്ഞില്ല, ഒന്നും!

ദർശി ഇപ്പോഴും എന്റെ മുന്നിൽ നില്ക്കുകയാണു്. എന്റെ വാദങ്ങളുടെ എല്ലാ ആയുധങ്ങളുടെയും വായ്ക്കുല മടക്കാൻ അ വൾ ആഗ്രഹിക്കുകയാണു്. ഈ സ്ത്രീ സ്വന്തം കാലിൽ നി ന്നിട്ടു് ഒരു ദിവസം തീർച്ചയായും തുല്യതയ്ക്കു വേണ്ടി നില കൊള്ളും. സ്വയം എന്നെക്കാൾ വലിയവളാണെന്നു് ചിന്തി യ്ക്കാൻ തുടങ്ങും.

ഞാൻ അവളിൽ നിന്നു് കണ്ണുകൾ വെട്ടിച്ചു. പക്ഷേ, ഓ രോ തവണയും അവളെന്റെ ദൃഷ്ടിയെ പിടിച്ചെടുത്തു.

''ഇന്നലെ ഞാൻ എംപ്ലോയ്മെൻറ് എക്സ്ചേഞ്ചിൽ പോ യേന്നു...''

''നീ?'' ഞാൻ വിറച്ചു.

''ആ'' അവളുടെ ഉറച്ച ശബ്ദം വീണ്ടും ഉച്ചത്തിലായി. ''ഡീലിംഗ് ക്ലാർക്ക് പറഞ്ഞു: 'കഴിഞ്ഞ തവണ പെങ്ങക്ക് ഇൻറർവ്യൂ കാർഡയച്ചിരുന്നു''വെന്നും. ഒരു അപേക്ഷക മാത്രേണ്ടായിരുന്നുള്ളൂന്നും. ...ന്തേ, ഇൻറർവ്യൂ കാർഡ്വന്നിരുന്നോ?''

ഞാൻ അവളോടു് എല്ലാം തുറന്നു പറഞ്ഞു. എന്തുകൊണ്ടു് അവളെ ജോലിയ്ക്കയക്കാൻ ഞാനാഗ്രഹിയ്ക്കുന്നില്ലെന്നും.

''ഇരുന്നൂറുറുപ്പികേടെ ജോലീടത്തിട്ടു് എനിയ്ക്കീ വീടു് ഇനീം സുന്ദരാക്കാൻ കഴീം.''

''പക്ഷേ ഇന്യെന്തു ചെയ്യാൻ കഴീം? ജോലീടെ കാര്യം വിട്ടള ജോലി ജീവിതത്തിൽ വല്യ കാര്യല്ല.''

ഞാൻ വളരെ സന്തുഷ്ടനായിരുന്നു. എന്റെ ഗൂഢശ്രമം വിജയിച്ചു. പക്ഷേ അവൾ എന്റെ വാക്കുകൾ ശ്രദ്ധിക്കാതെ അതേ ബലത്തോടെ അവൾ പറഞ്ഞുകൊണ്ടേ ഇരുന്നു.

''കാഡു കീറിക്കളഞ്ഞപ്പോൾ ങ്ങ്ളു് ഇൻറർവ്യൂന്റെ തീയതി ഒരു പക്ഷേ നോക്കീല്ല. എനിയ്ക്കു് വീണ്ടും ഇൻർവ്യൂകാർഡു കിട്ടി. ഇന്നു ഞാൻ ഇൻറർവ്യൂ കഴിഞ്ഞു് അപ്പോയിൻറു്മെൻറു് ഓർഡർ വാങ്ങി വന്നിരിയ്ക്കുണു.''

# എന്നെ ടാഗോറാക്കു അമ്മാ...!

ഏതോ പാവപ്പെട്ട ദുഃഖംപോലെ ചിമ്മിനികളിൽനിന്നു പുക ഉയർന്നുകൊണ്ടിരുന്നു.

ഫാക്ടറിയുടെ മൂലയ്ക്കു ഏകാന്തമായി നിന്നിരുന്ന ഇരുവൂം മരത്തിന്റെ കീഴിൽ കിടന്നുകൊണ്ടു അവൻ വമിച്ചുകൊണ്ടിരിയ്ക്കുന്ന പുകച്ചുരുളുകളിലേക്കു നോക്കി. പിന്നെ പൊടി നിറഞ്ഞ തന്റെ കാലുകാം നോക്കി. ശരീരം മുഴുവൻ കണ്ണുകളോടിച്ചു. ചെറുപ്പത്തിൽ തന്റെ ശരീരം എത്ര പുഷ്ടിയുള്ളതായിരുന്നുവെന്നോർത്തപ്പോാം അവനു അമ്പരപ്പു തോന്നി. ഉരുണ്ടു കൊഴുത്തു; പരമസുന്ദരം!

പക്ഷേ ഇപ്പോാം ശരീരം ഉണങ്ങി അസ്ഥിപഞ്ജരമായിത്തീർന്നു.

നിമിഷനേരത്തേയ്ക്കു താൻ ഒരു ചിമ്മിനിയാണെന്നു അവനു തോന്നി. പ്രവർത്തനരഹിതമായ ഒരു ഫാക്ടറിയുടെ പുക മുഴുവൻ പൊയ്പോയ പൊട്ടിയ ചിമ്മിനി. അവനു അവനോടുതന്നെ അല്പം ദേഷ്യം തോന്നി. തന്റെ പരിതഃസ്ഥിതികളോടു അവനു കൂടുതൽ ദേഷ്യം ഉണ്ടായി. ''ദാ, വന്നു'' എന്നു പറഞ്ഞിട്ടു ഇതുവരെ തിരികെ വരാത്ത ഫാക്ടറിയിലെ കണക്കപ്പിള്ളയോടു ആയിരുന്നു അവനു ഏറ്റവുമധികം ദേഷ്യം. ഇരുവൂം മരത്തണലിൽ ഒരു മണിക്കൂറായി അവൻ അയാളെ കാത്തിരിയ്ക്കുകയായിരുന്നു. പോകുന്നതിനുമുമ്പു വൗച്ചർ എഴുതിയിരുന്നെങ്കിൽ ഇതിനകം അവൻ പാതിവഴി എത്തിക്കഴിയുമായിരുന്നു. ''ഏഭ്യൻ, പാഷാണത്തിൽ കൃമിയാണു, പാഷണത്തിൽ കൃമി'', അവനു ദേഷ്യം അരിച്ചുകയറി.

പിന്നീടവൻ തന്റെ കഴുതകളുടെ നേക്കു കണ്ണുകളയച്ചു. ഇഷ്ടികകാം നിറഞ്ഞ ചാക്കുകളുടെ ഭാരത്താൽ കുനിയിട്ടുകൂടി ഒന്നും സംഭവിയ്ക്കാത്തതുപോലെ പുല്ലു തിന്നുന്നു. ഭാരം അനുഭവപ്പെടാത്തപോലെ പുല്ലു തിന്നുന്നതിൽ അവ അത്ര ശ്രദ്ധാലു

കളായിരുന്നു. ഭാരം എന്തായാലും താങ്ങിയേ പററൂ; കുറവായാലും കൂടുതലായാലും, മണിക്കൂറുകളോളം കണക്കപ്പിള്ള വന്നില്ലെങ്കിൽ തന്നെ അവയ്ക്കെന്താ?

''ഒടുവിൽ കഴുതേള മാത്രല്ലേള്ളൂ, നാശങ്ങൾ!''

ഇത്ര ആയാസരഹിതമായി അവ പുല്ലു തിന്നുന്നതു നോക്കിയപ്പോൾ അവൻ ചിരിക്കാൻ തുടങ്ങി. മനുഷ്യനും കഴുതയും തമ്മിൽ ഇത്രയും വ്യത്യാസമേ ഉള്ളൂ: മനുഷ്യൻ അദ്ധ്യായത്തിനെതിരെ ശബ്ദമുയർത്തുന്നു. പക്ഷേ, കഴുത...? കഴുത, കഴുത തന്നെയാണു്.

മനുഷ്യൻ തന്റെ കീഴിൽ ജോലി ചെയ്യുന്നവരെ കഴുതയായി കണക്കാക്കുന്നു. അവർ ശബ്ദമുയർത്തിയാൽ എന്താ? കേൾക്കപ്പെടാത്ത ശബ്ദംകൊണ്ടു് പിന്നെന്താണു പ്രയോജനം? രാപ്പകൽ തലകുനിച്ചുകൊണ്ടു് ചുമടെടുക്കുന്നു, പ്രതിഫലത്തെപ്പററി ഒരിക്കലും ആലോചിക്കാത്ത കഴുതയാണു് മനുഷ്യരേക്കാൾ ഭേദം. അവന്റെ കഴുതകൾ എപ്പോഴും ആശങ്കയില്ലാതെ പുല്ലു തിന്നുകയായിരുന്നു.

അവൻ വീണ്ടും അവയെ നോക്കി ചിരിച്ചു.

ഇത്തവണ അവൻ ചിരിച്ചപ്പോൾ സാധാരണ ഗതിയിലുണ്ടാകുന്നതുപോലെ സന്തുഷ്ടനായിരുന്നില്ല. കൂടാതെ അവന്റെ മനസ്സിൽ ഒരു വേദന ഉയർന്നു വരികയും ചെയ്തു. ഇരുവൂൾ മരത്തിനു കീഴിൽ അവൻ ചുരുണ്ടുകിടന്നു. വളരെച്ചെറിയ ചുരുളായി. കഴുതകളേക്കാൾ കഷ്ടമായി.

''ഏഭ്യൻ! കഴുത ഇതേവരെ വന്നില്ലാ;'' അവൻ അക്ഷമനായി എഴുന്നേററു.

അതിരാവിലെ അവൻ മൂന്നു് റൗണ്ടു് ചുററി. ഈ നാലാം റൗണ്ടിനുശേഷം അവൻ പോകാൻ പോവുകയാണു്. ഗ്രാമത്തിലെ സ്കൂളിന്റെ ശിലാസ്ഥാപനം നടത്താൻ വരുന്ന അവന്റെ നേതാവിന്റെ പ്രസംഗം കേൾക്കാൻ പോകണമായിരുന്നു. പക്ഷേ ''ദാ, വരുന്നു''വെന്നു് പറഞ്ഞിട്ടുപോയ കണക്കപ്പിള്ള എവിടെ അപ്രത്യക്ഷനായെന്നറിയില്ല.

കഴുതകളിപ്പോഴും ആശങ്കയില്ലാതെ മേയുകയായിരുന്നു. ആകാശത്തു് മേഘക്കീറുകൾ തിങ്ങിക്കൂടാൻ തുടങ്ങി. കാററിന്റെ തണുത്ത അലകൾ അവന്റെ കണ്ണുകളിൽ തണുപ്പുകയററി. ഒരു നിമിഷനേരത്തേക്കു് സമയം പോയതറിയാത്ത വിധം അവൻ സ്വപ്നനായിരുന്നു. മയങ്ങി മയങ്ങിക്കൊണ്ടിരിക്കെ തന്നെ അവൻ പാടി:

സാരിത്തുമ്പാൽ ദീപമണച്ചു്,
പോയീ കന്യക കണ്ണടിച്ചു്.

വീണ്ടും അവൻ കിലുകിലാ ചിരിച്ചു. വിശ്വഗീതങ്ങൾ ശേഖരിച്ചുകൂട്ടിയ കവിമാസ്റ്ററുടെ പക്കൽ എത്തിയ താടിക്കാരൻ മഹാകവിയെ അവനോർത്തു. ഈ വരികൾ ടാഗോറിനെ ചൊല്ലിക്കേൾപ്പിച്ചപ്പോൾ അദ്ദേഹം മയങ്ങിപ്പോയെന്നു് പാറിയ തലമുടികളുള്ള ആ കവി സംസാരത്തിനിടയിൽ പറഞ്ഞു.

ആ മഹാകവിയെ അവൻ എന്തുമാത്രം കവിതകൾ പാടി കേൾപ്പിച്ചു. ആ കവിതകൾ അവസാനിക്കുന്നവയല്ലായിരുന്നു. അയാൾ സന്തോഷിച്ചു. അവന്റെ കവിതയ്ക്കു് തന്റെ അകമഴിഞ്ഞ സ്നേഹം നൽകി.

പിന്നെ കവിമാസ്റ്ററും മഹാകവിയും അന്യോന്യം തങ്ങളുടെ കവിതകൾ കേൾപ്പിച്ചു.

അവൻ അടുത്തിരുന്നു് അത്ഭുതത്തോടെ കേട്ടു. കവിയും കള്ളനും മനുഷ്യരെപ്പോലെതന്നെയുള്ള മനുഷ്യരാണെന്നു് അന്നു് ജീവിതത്തിലാദ്യമായി അവനു മനസ്സിലായി. അപാകമായ മനുഷ്യനെപ്പോലെ കൈകാലുകളുള്ള അതേ അപകവമായ മനുഷ്യരുടെ സ്വഭാവങ്ങൾ ഇവരിലുമുണ്ടു്.

അതുകൊണ്ടു്തന്നെയാണു് ആ മഹാകവി ചിരിയ്ക്കാനുള്ള കാര്യത്തിൽ ചിരിയ്ക്കുന്നതു്.

അന്നു് തന്റെ മാസ്റ്ററും ഒരു പൂർണ്ണകവിയാണെന്നു് അവനു് വിശ്വാസം വരില്ലായിരുന്നു. മാസ്റ്റർ കവിയാകുന്നതിൽ അവനു് ആശങ്കയുണ്ടായിരുന്നതെന്താണെന്നു് അവനറിയില്ല.

ഒരു ദിവസം സങ്കോചിച്ച് സങ്കോചിച്ച് അവനും ഒരു കവിത എഴുതി. എഴുതുകയായിരുന്നില്ല. എഴുതപ്പെടുകയായിരുന്നു.

കവിമാസ്റ്റർ അതിൽ എന്തുമാത്രം സന്തോഷിച്ചു. ''തനി ടാഗോറിന്റെ നിറം. പുതിയ ആശയം. മോനേ നീ ടാഗോറാകും. ധൈര്യം കളയരുത്'' തനിക്ക് ടാഗോറാകാൻ കഴിയുമെന്ന് അവനു വിശ്വാസമുണ്ടായിരുന്നു.

അവൻ ഗീതാഞ്ജലിയുടെ പരിഭാഷയെടുത്ത് നാലുപ്രാവശ്യം വായിച്ചു. പക്ഷേ, അവനു മനസ്സിലായില്ല. പിന്നെ സ്വയം താഴ്ന്നവനായി അനുഭവപ്പെട്ടുതുടങ്ങി.

പക്ഷേ കവിമാസ്റ്റർ അവനു ധൈര്യം കൊടുത്തുകൊണ്ടിരുന്നു. ''തീർച്ചയായും ഒരിക്കൽ നീ കവിയായിത്തീരും. ആ കിഴവന്റെ ഒററകവിതഃപാലും നിന്റെ കവിതപോലെ ഇല്ല'' അവന്റെ ഉന്നം ആ മഹാകവിയുടെ നേരെയായിരുന്നു. ഇപ്പോൾ അവന് എല്ലാ വിഷയങ്ങളേയും പററി നല്ല കവിതകളെഴുതാൻ കഴിയും.

പക്ഷേ കവിയേക്കാൾ സമർത്ഥനായ കവിയെ കവിതപോലും അംഗീകരിക്കുന്നില്ല. കുശവൻ ബഷ്രേ അതിശയിക്കുകയായിരുന്നു.

അടുത്ത ഗ്രാമത്തിൽ സമ്മാനദാനനിർവ്വഹണത്തിനു വന്ന നേതാവിനെ അവൻ ഓർത്തു. സമ്മാനങ്ങളാൽ ബദരുവിന്റെ സഞ്ചി നിറഞ്ഞുപോയിരുന്നു. കുറേ സമ്മാനങ്ങൾ അവന് തന്റെ ഒരു സ്നേഹിതനെകൊണ്ടു ചുമപ്പിക്കേണ്ടതായി വന്നു. അവൻ സ്കൂളിലെ ചാമ്പ്യനായിരുന്നു. ഓട്ടത്തിൽ ഒന്നാമൻ, കവിതയെഴുത്തു മത്സരത്തിൽ ഒന്നാമൻ.

അന്ന് അവൻ സന്തോഷംകൊണ്ട് ഭ്രാന്തനായിപ്പോകുകയായിരുന്നു. കവിമാസ്റ്റർ അതിരററു സന്തോഷിച്ചിരുന്നു. തന്റെ പ്രസംഗത്തിൽ നേതാവു പറഞ്ഞു.

''നിങ്ങളിൽനിന്നാണ് മഹാന്മാരായ നേതാക്കൾ ഉണ്ടാവുന്നത്. മഹാകവി ടാഗോറിനെ അദ്ദേഹത്തിന്റെ അമ്മ ടാ

ഗോറാക്കിയതുപോലെ. നിങ്ങളിൽ നിന്നുതന്നെ പല മഹാത്മാഗാന്ധികളും മഹാകവി ടാഗോറുകളും ഉണ്ടാവും.''

അവൻ തൻെറ അമ്മയുടെ അടുക്കൽ ഓടിയെത്തി. തനിക്കു കിട്ടിയ സമ്മാനങ്ങൾ മുഴുവനും അവൻ അമ്മയുടെ സഞ്ചിയിലേക്കിട്ടു.

എന്നിട്ടു് അമ്മയുടെ കഴുത്തിൽ കെട്ടിപ്പിടിച്ചു വാത്സല്യത്തോടെ അവൻ പറഞ്ഞു.

''അമ്മാ, അമ്മാ, എന്നെ ടാഗോറാക്കൂ.''

''എന്തേ?''

അമ്മയ്ക്കു് ഒന്നും മനസ്സിലായില്ല.

''എന്നെ ടാഗോറാക്കൂ, അമ്മാ...'' അവൻ വീണ്ടും അപേക്ഷിച്ചു.

''മയിൽ...'' തള്ളയ്ക്കു് എന്തോ ഒക്കെ മനസ്സിലായി. അവർ തുടർന്നു.

''മോനേ, നിൻെറ ശത്രുക്കൾപോലും മയിലാകാതിരിക്കട്ടെ.''

അവനു തൻെറ അമ്മയോടു ദേഷ്യം തോന്നി.

ഓടാമ്പൽ മാസ്റ്ററോടും അവനു ദേഷ്യം തോന്നി. കഴുത്തിൽ അവൻ കൂട്ടുകാരുടെ കൈകാലുകൾ ചുററിയ്ക്കും. എന്നിട്ടു് ഓടാമ്പൽ ചുഴററിക്കൊണ്ടു്. ''നിൻറമ്മേടെ തേങ്ങാക്കുല. മക്കളേ, തെമ്മാടികൾക്കു് ലാത്തിയാണു് മരുന്നു്,'' ഇങ്ങനെ മയിലായി മണിക്കൂറുകളോളം വെയിലത്തു് എരിപൊരിക്കൊണ്ടു കിടക്കുമായിരുന്നു.

തളർവാതം പിടിപെട്ടു് അവൻെറ അച്ഛൻെറ ശരീരത്തിൻെറ ഒരു വശം തളർന്നുപോയതുമൂലം എട്ടാം ക്ലാസിൽ പഠിച്ചിരുന്ന അവൻ പഠിത്തം ഉപേക്ഷിച്ചിട്ടു് അച്ഛൻെറ വേല ഏറെറടുക്കേണ്ടിവന്ന ദിവസം അവനോർത്തു.

കുറഞ്ഞപക്ഷം ബഭരുവിനെ പത്താംക്ലാസുവരെയെങ്കിലും എത്തിയ്ക്കാൻ കവിമാസ്റ്റർ അവൻെറ അഛനോടപേക്ഷിച്ചു നോക്കി. അവൻെറ അഛൻെറ ഒററവാക്കിൽ അയാളുടെ വായടച്ചുകളഞ്ഞു. ''മാഷേ, വയറിൻെറ പ്രശ്നമുള്ളിടത്തു് പഠി

ത്തത്തെക്കുറിച്ച് ഓക്കാറും കൂടില്ല. ആദ്യം വയറ്, പിന്നെ പഠിത്തം'', അവന്റെ അച്ഛൻ പറഞ്ഞു.

മാസ്റ്റർ നിരാശനായി അവന്റെ വീട്ടിൽനിന്നു മടങ്ങി.

അന്ന് കുശവൻ ബഷുവിന്റെ ഉള്ളിലെ ടാഗോറിന്റെ പകുതി മൃതിയടഞ്ഞു.

ഇന്ന് ഒരു നേതാവ് തന്റെ ഗ്രാമത്തിലെ പുതിയ സ്കൂളിന്റെ ശിലാസ്ഥാപനകർമ്മം നിർവ്വഹിക്കാൻ വരുന്നുണ്ടായിരുന്നു.

അവൻ എഴുന്നേററിരുന്നു. അവന്റെ കഴുതകൾ അപ്പോഴും സുഖമായി പുല്ലു തിന്നുകയായിരുന്നു. അപ്പോഴും ചിമ്മിനികളിൽനിന്ന് പുക വമിച്ചുകൊണ്ടിരുന്നു. ദൂരെനിന്ന് സൈക്കിളിൽ കണക്കപ്പിള്ള വരുന്നതുകണ്ടു വന്നാലുടനെ അയാളെ സൈക്കളിൽനിന്ന് ഉരുട്ടി ഇടണമെന്ന്, അവനു മനസ്സിൽ ആഗ്രഹമുണ്ടായി.

പക്ഷേ, അവന്റെ അപകർഷതാബോധമോ, അവന്റെ ഉള്ളിലെ മനുഷ്യനോ അങ്ങനെ ചെയ്യുന്നതിൽനിന്ന് അവനെ തടഞ്ഞു.

അവൻ എഴുന്നേററ് ശരീരം തട്ടിക്കുടഞ്ഞു കൈകാലുകൾ കഴുകി എന്നിട്ട് മിണ്ടാതെ വൗച്ചറുണ്ടാക്കിയിട്ട് പോകാൻ തയ്യാറായി. തലമണ്ടയിൽ സൂര്യൻ തീ വർഷിയ്ക്കുകയായിരുന്നു. അവന് അവന്റെ നഗ്നപാദങ്ങളോടു സഹതാപം തോന്നി. നടന്നു നടന്നു അവ തഴമ്പിച്ചു. കാലുകളിലെ വീർത്ത ഞരമ്പുകൾ വൈദ്യുത കമ്പികളെപ്പോലെ അയഞ്ഞുകിടന്നു. നൂററാണ്ടുകളായി നടന്നു നടന്നു വരുകയായിരുന്നതുപോലെ.

''നടക്ക് സിഹംങ്ങളേ, നടക്ക്! നീലക്കുന്തമേ പാതിവഴിൽ വീഴണ്ട. എനിക്ക് മാനഹാനി ഉണ്ടാക്കി വയ്ക്കുകയൊന്നും ചെയ്യേണ്ട. വീട്ടിലെത്തിയാൽ നിനക്കു വയറുനിറയെ പുല്ലുതരാം.''

മററുള്ള കഴുതകളെ അപേക്ഷിച്ച് ആരോഗ്യം കുറഞ്ഞ നീല കഴുത വഴിയിൽ ഒന്നു രണ്ടു പ്രാവശ്യം ഇഷ്ടികച്ചുമട്ട് നില

ത്തിട്ടമായിരുന്നു. അതിപ്പോൾ പുല്ല് തിന്നിട്ട് തുള്ളിച്ചാടി എല്ലാററിലും മുമ്പിൽ നടകൊണ്ടു.

തലക്കെട്ടിൻെറ തുമ്പിൽ കെട്ടിയിരുന്ന ശക്കരക്കഷണമെടുത്തു് അല്പം തിന്നിട്ടു് വീണ്ടും പൊതിഞ്ഞുവച്ചു.

''ഗ്രാമത്തിലെത്തിട്ടു് അവനെ തിന്നും. എന്നിട്ടു് വയറു നിറയെ വെള്ളം കുടിയ്ക്കും പിന്നെ കുളക്കടവിലിരുന്നു് നേതാവിൻെറ പ്രസംഗം കേൾക്കും'', അവൻ വിചാരിച്ചു.

''അമ്മേ നിൻെറ ഈ രാജകീയവസ്ത്രങ്ങളും, വൈരാഭരണങ്ങളും ധരിച്ചിട്ടു് ഞാൻ എന്താണു് ചെയ്യുക? എന്നെ ഈ വ്യത്ഥമായ ബന്ധനങ്ങളിൽ പൂട്ടിഇടാതിരിയ്ക്കൂ. ഞാൻ ഈ ലോകത്തിലെ മേളയുടെ ജീവൻ ദായകമായ ധൂളിയിൽ കളിയാടാനാഗ്രഹിയ്ക്കുന്നു.''

കവിമാസ്റ്റർ സ്കൂളിൻെറ ചുവരിൽ എഴുതിയിട്ട ടാഗോറിൻെറ ഈ വരികൾ അവനോർത്തു.

''ഞാൻ ധൂളിയിലാണു് പിറന്നതു്, കളിച്ചതു്, വളന്നതു്. പക്ഷേ എനിയ്ക്കു ടാഗോറാകാൻ കഴിഞ്ഞില്ല'' അവൻ ഉറക്കെ ഉറക്കെ അട്ടഹസിച്ചു.

തിളച്ചുകിടന്ന മണ്ണിൽ അവൻെറ പാദങ്ങൾ പൊള്ളിത്തുടങ്ങി. ഏതോ രാക്ഷസൻ കാററുമുഴുവൻ കുടിച്ചിറക്കിയതുപോലെ ഉഷ്ണം അവനെ ആവരണം ചെയ്തു.

ഉഷ്ണിയ്ക്കുമ്പോൾ അവൻെറ അമ്മ പുരയുടെ ടെറസ്സിൽ കിടന്നുകൊണ്ടു് എല്ലാ ദൈവങ്ങളേയും വിളിക്കുന്നതു് അവനോർത്തു.

'പക്ഷേ, ചെറുതായിപ്പോലും കാററു വീശിയിരുന്നില്ല.

''ഇറങ്ങടാ കാററേ, ഇറങ്ങ്'', അവൻ കാററിനെ വെല്ലുവിളിച്ചു. സൂര്യൻെറ ചുവന്നഗോളം!

''ഓ സൂര്യച്ചാ, ദിവാകരൻ കുട്ടാ, നിനക്കും ഇന്നേ സമയം കണ്ടുള്ളോ? ഇന്നെൻെറ കാലുകളിൽ ചെരുപ്പില്ല. സ്വയം എരിയുന്നു. മററുള്ളവരെ എരിയ്ക്കുകയും ചെയ്യുന്നു.'' അവൻ സൂര്യനോടു പരാതി പറഞ്ഞു.

''കാർമേഘങ്ങളേ! ഇങ്ങട് വരീനെടാ. നീയൊക്കെ എവിടെ പോയ് തുലഞ്ഞു'' അവൻ പല്ലു ഞെരിച്ചുകൊണ്ടു പറഞ്ഞു.

ദൂരെനിന്നും ഒരു ചെറിയ കാർമേഘക്കൂട്ടം വരുന്നതായി അവൻ കണ്ടു. അവൻ സന്തോഷിച്ചു. പക്ഷേ, അതുകഴിഞ്ഞു് കാർമേഘങ്ങൾ എവിടെപ്പോയി മറഞ്ഞെന്നറിയില്ല. ഇതു പോലെ സാധുക്കൾ സാഹചര്യങ്ങളില്ലാതെ ഒടുങ്ങിപ്പോകുന്നു. സുഖലോലുപമായ ലോകം ഇതറിയുന്നതേയില്ല. ഇതുപോലെ കാർമേഘത്തിൻെറ മരണത്തിൻെറ ഫലമായി തൻേറടിയായ സൂര്യൻ കത്തിയെരിയുന്നു. കഴുതകളുടെ നടപ്പിനു വേഗത കുറഞ്ഞു.

''ഞാൻ പോണതു കൊണ്ടു് നീയൊക്കെ എൻെറ ശത്രുക്കളായോടാ?'' ദേഷ്യംകൊണ്ടു് അവൻ കഴുതകളെ അടിയ്ക്കാൻ തുടങ്ങി. കഴുതകൾ കരഞ്ഞു. കാലുകളെറിഞ്ഞു തൊഴിച്ചുകൊണ്ടു് മുന്നോട്ടു ചാടാൻ ആരംഭിച്ചു. ഒരു ചാട്ടത്തിനു് ഒരു കഴുതപ്പുറത്തു് കയറി ഇരിക്കാൻ അവൻ ആഗ്രഹിച്ചു. പക്ഷേ, തൻെറ ഭാരംകൊണ്ടു് കഴുതയെങ്ങാനും മുട്ടുകുത്തിപ്പോയാലോ എന്നു് കരുതി അവൻ നടന്നു.

പേരാലിനു സമീപത്തുള്ള കുളത്തിനടുത്തെത്തിയപ്പോൾ അവനു സന്തോഷമായി. അവൻ വയറു നിറയെ വെള്ളം കുടിച്ചു. തലക്കെട്ടിൻെറ തുമ്പിൽ കെട്ടിയിട്ടിരുന്ന ശക്കര ആർത്തിയോടെ അവൻ നോക്കി.

''ഇവനെ ഇനി ഗ്രാമത്തിലെത്തീട്ടേ തിന്നു. കൂടെ നേതാവിൻെറ പ്രസംഗവും കേൾക്കാം''.

അവൻ പേരാലിൻെറ കീഴിൽനിന്നു് ആലോചിക്കാൻ തുടങ്ങി.

''നേതാവു് വന്നിട്ടു് മടങ്ങിപ്പോകുകയോ മററോ ചെയ്യോ?'' അതോർത്തുകൊണ്ടു് അവൻ നടന്നു.

വെള്ളത്തിൽ നനഞ്ഞ അവൻെറ കാലുകൾ നിമിഷങ്ങൾക്കകം ഉണങ്ങി. ചൂടുള്ള മണൽ അവൻെറ വേഗത കുറക്കാൻ തുടങ്ങി. വീണ്ടും അവൻ കുതിച്ചുചാടി നടന്നു. അവനൊരു

യുക്തി തോന്നി. അവൻ ഓടി ഒരു പ്ലാവിനു് അടുത്തെത്തി. അതിന്റെ ഇല പറിച്ചു. തലക്കെട്ടിൽനിന്നു് ഒരു കഷണം തുണി കീറി പ്ലാവില പാദത്തിൽ വച്ചുകെട്ടി.

ഇപ്പോൾ അവനു് മണൽ അത്ര ചൂടുള്ളതായി തോന്നിയില്ല. അവനു് സന്തോഷമായി. ഇടത്തു കൈപത്തി പുറംചുണ്ടുകളിൽ വച്ചു് അവൻ സന്തോഷത്താൽ ശബ്ദമുണ്ടാക്കി. താഴ്‌വര മുഴവൻ അതു പ്രതിദ്ധ്വനിച്ചു. എന്നിട്ടും അവനു് തൃപ്തിയായില്ല. വീണ്ടും അവൻ പാട്ടുപാടി:

ആട്ടിടയന്മാർ മാടി വിളിയ്ക്കുന്നു,
പാലു കുടിച്ചു പോ പെണ്ണാളേ.

മുന്നിൽ ഗ്രാമം കണ്ടുതുടങ്ങിയിരിക്കുന്നു. സന്തോഷത്തോടെ അവൻ ഗ്രാമത്തിൽ കടന്നു. സ്കൂളിനു മുമ്പിൽ മാവിലയും വാഴയിലയുംകൊണ്ടു് ഒരു സ്വാഗതവാതിൽ ഉണ്ടാക്കിയിരുന്നു. സമീപത്തു് നിറപ്പകിട്ടുള്ള കൊടികൾ പാറി. ചുററുപാടും ആനന്ദത്തിമപ്പായിരുന്നു. സ്കൂൾ അദ്ധ്യാപകർ ഓടിനടന്നു് ജോലി എടുത്തിരുന്നു.

അവൻ ഉന്മാദപൂർവ്വം നോക്കിനിന്നു. എന്നിട്ടു് അവൻ കുട്ടിക്കാലത്തെപ്പററി ഓർത്തു.

ഗ്രാമാന്തരങ്ങളിൽ കറങ്ങിനടന്നു് വിശ്വഗീതം ശേഖരിച്ചുകൂട്ടുന്ന ഉർദു മഹാകവിയെ അവനു് ഓർമ്മവന്നു. അവൻ നൂറു നൂറു കവിതകൾ വായിച്ചു കേൾപ്പിച്ച ആ കവി. മടങ്ങിവരാമെന്നു് വാഗ്ദാനം ചെയ്തിട്ടു് ഒരിക്കലും മടങ്ങാതിരുന്ന അയാൾ.

എന്നെങ്കിലും ആ ഉറുദുകവി അവനെ കണ്ടുമുട്ടിയെങ്കിൽ! അയാളെ തന്റെ പുതിയ കവിതകൾ കേൾപ്പിയ്ക്കാൻ കഴിഞ്ഞെങ്കിൽ! ഇപ്പോൾ എല്ലാ വിഷയത്തെപ്പററിയും അവനു് കവിതകൾ രചിയ്ക്കാൻ കഴിയും.

ഒരുപക്ഷേ, മഹാകവി അവനെ എപ്പോഴും ധൂളിയിൽ കഴിയേണ്ട ഒരു കശവനായി മാത്രം കണ്ടിരിയ്ക്കുകയാവണം. അതുകൊണ്ടു് ദൂരെ ഇരുന്നാലും അവന്റെ കവിതകളെ അയാൾ കവിതകളായി അംഗീകരിയ്ക്കുന്നില്ല. അതുകൊണ്ടു് എപ്പോഴും

അവൻ ധൂളിയിൽ മുങ്ങിക്കഴിയുമായിരുന്നു. ടാഗോർ, കളി യ്ക്കുവാൻ കരയ്ക്കു പിടിച്ചിട്ട മത്സ്യംപോലെ പിടച്ചുകൊണ്ടിരു ന്ന് ആ ധൂളിയിൽ അവൻ വ്യാകുലതയോടു മുഴുകി. ആ ധൂളി യിൽ അവൻ ജീവിയ്ക്കുകയായിരുന്നു.

അവിടെനിന്നുകൊണ്ട് അവൻ ആലോചനയിൽ മുഴുകി പ രിസരം മറന്നു. അവന്റെ ചുണ്ടുകറം, കണ്ണുകറം, കൈകാലു കറം......അവൻ തന്നെ ഒരു ഗാനത്തിൽ ഒലിച്ചുപോയി.

ആരുടേയും ചുണ്ടുകളിൽനിന്നു പുറപ്പെടാത്ത ഒരു ഗാനം അ വിടെ ഒഴുകിനടക്കുകയായിരുന്നു.

അവൻ ഞെട്ടി ഉണർന്നു.

ഒരു ഗാനം ചിതറിവീണു.

''ഒരടി, രണ്ടടി, ഒരു മുഷ്ടി......ഇനി ഒരു മുഷ്ടി''.

''നില്ക്കടാവ്ടെ, നിന്റെ പട്ടിക്കു ശവൻറമ്മട......ഇവ്ട അലങ്കാരം നോക്ക് കേണോടാ. നിന്റെ കഴുതകളെന്റെ പാടം നശിപ്പിച്ചു. നായിന്റെ മോൻ......!''

ഒരു കടിയനായ ജാട്ട് ചുവന്ന കണ്ണുകളുരുട്ടി അവനെ ചീ ത്തപറയുകയായിരുന്നു. അവൻ പരിഭ്രമിച്ചുനിന്നുപോയി.

അടുത്തുണ്ടായിരുന്ന കാളവണ്ടിയിൽനിന്ന് ചാട്ട എടുത്ത് ജാട്ട് അവനെ കുത്തി.

അവൻ ക്രൂരമായി കഴുതകളെ അടിച്ചു. എന്നിട്ട് അവശനാ യി നിലത്തുവീണ് ഒരു ബിന്ദുപോലെ ധൂളിപടലത്തിൽ മുങ്ങി.

തലക്കെട്ടിന്റെ തുമ്പിൽ കെട്ടിയിരുന്ന ശർക്കരത്തുണ്ട് തെ റിച്ചുവീണ് അവന്റെ ചുമലിൽ അപ്പോറം ആഘാതമേല്പിയ്ക്കു കയായിരുന്നു.

# കഥാകൃത്തുക്കളെപ്പററി

## നാനാക്ക്സിംഗ്

**ജനനം** : ക്രി. വ. 1897.

**ജോലി** : സാഹിത്യപ്രവത്തനം,

***കഥാസമാഹാരങ്ങൾ:*** ഹംജൂവേം ദേഹാർ.

സധരോം ദേഹാർ (പൂജാപുഷ്പം), മിദ്ദേഹോയേഫ്ഉല്ല് (വിരിഞ്ഞ പുഷ്പം), ഠംഡിയാം ഛരാവാം (തണുപ്പുള്ള നിഴൽ), സുനഹരി ജിൽദ് (തവിട്ടുനിറത്തിലെ തൊലി), സുഫനിയാം ദി കബർ.

**മേൽവിലാസം** : പ്രീത്നഗർ, അമൃത്സർ.

നാനക്സിംഗ് പഞ്ചാബിലെ മികച്ച കഥാകൃത്താണു്. അദ്ദേഹത്തിൻെറ വാസന കൂടുതൽ നോവലെഴുത്തിലായിരുന്നു. പട്ടണത്തിലെ ഇടത്തരക്കാരുടെ ദാരിദ്ര്യത്തിൻെറ ദയനീയ ചിത്രങ്ങൾ ചിത്രീകരിക്കുന്നതു് നാനാക്കു് സിംഗിൻെറ പ്രത്യേകതയാണു്. സംഭവങ്ങളുടെ ക്രമമായ ഘടനയാണു് ഇദ്ദേഹത്തിൻെറ കഥാശില്പത്തിൻെറ വിശേഷഗുണം. അദ്ദേഹത്തിൻെറ കഥകളിൽ സംഭവങ്ങളുടെ കൂട്ടിച്ചേർപ്പു് അല്പം ശിഥിലമായി പോകുന്നു. അതുകൊണ്ടു് നാനക്ക്സിംഗ് കഥകൾ കുറച്ചേ എഴുതിട്ടുള്ളു. 'ചിട്ടകളിശീലം' എന്ന ശീഷ്കത്തിലെ കഥ ഇടത്തരക്കാരുടെ ചരിത്രത്തിൽ ചുരുക്കം വാക്കുകളിലല്ല, മറിച്ചു് പൂണ്ണമായ കഥാവിന്യാസത്തിൻെറ മാധ്യമത്തിലൂടെ ഗൂഢാത്മം പ്രയോഗിക്കുന്നു.

## ഗുരുബക്സ്സിംഗ്

**ജനനം** : ക്രി. വ. 1895.

**വിദ്യാഭ്യാസം** : ബി. എസ്. സി. ഈ. (മിച്ചിഗൽ, യു. എസ്. എ.)

**ജോലി** : പത്രപ്രവത്തനം.

***കഥാസമാഹാരങ്ങൾ:*** പ്രീത കഹാനിയാം (പ്രേമകഥകൾ) നാഗപ്രീതദാജാദ്ദ (നാഗപ്രേമത്തിൻെറ തീക്ഷ്ണത) അനോഖേതേ ഇകല്ലേ (പുതുമയിൽ ഏകാന്തത) വീണാവിനോദ ശബ്ദനം (വീണനാദമുള്ള വെള്ളത്തുള്ളികൾ) ആഖിരി സബക്തേ ഹോർ കഹാനിയാം (അവസാന പാഠവും മററു കഥകളും) പ്രീതാദേ പഹരേദാർ (കാമുകിയുടെ കാവൽക്കാരൻ) ഇശ്ക് ജിനാം ദീ ഹഡ്ഡി രചെയ്യി (അസ്ഥിയ്ക്കുള്ളിൽ കയറുന്ന പ്രേമം) ജിരാഗി ബാരസ് ഹേ (ജീവിതം കവിയാണ്).

മേൽവിലാസം: പ്രീതനഗർ, അമൃത്സർ.

ഗുരുബക്സ്സിംഗ് നഗരജീവിതത്തെ ചിത്രീകരിക്കുന്ന എഴുത്തുകാരനാണ്. ആദ്യമായി അദ്ദേഹം പഞ്ചാബി കഥകൾക്ക് നിശ്ചിത ജീവിതദർശനം നൽകുന്നതിന് ശ്രമിച്ചു. പലകുറി കഥ ദാർശനിക ചിന്തയുടെ ചിത്രീകരണം നടത്തുന്നു. ചിലപ്പോൾ ദാർശനിക ചിന്തകഥയ്ക്ക് ഗാംഭീര്യവും നൽകുന്നു. സഹജസ്നേഹത്തിൻെറ ആദ്ധ്യാത്മികദർശനം മുതൽ മാർക്സിസത്തിൻെറ ഭൗതികവാദംവരെ അദ്ദേഹം യാത്ര ചെയ്യുന്നു. ആകെക്കൂടി അദ്ദേഹത്തിൻെറ ഭാവനാത്മകമായ താല്പര്യം സഹജസ്നേഹത്തിനോടൊപ്പമാണ്. പരിണാമസ്വരൂപം ലേഖനത്തിലെന്നപോലെ അദ്ദേഹത്തിൻെറ കഥകളിലും ഒരേ തരത്തിൽ മുദ്രിതമാണ്. അതിൽ യുഗ്മം അല്ലെങ്കിൽ നാടകീയ വിരോധാഭാസങ്ങൾക്ക് തങ്ങളുടെ ശബ്ദം ഉയർത്തുന്നതിന് ഉള്ള അവസരം കിട്ടിയില്ല. അദ്ദേഹത്തിൻെറ ബുദ്ധിപരമായ പ്രയത്നം മാർക്സിസത്തിൻെറ പേരിലാണ്. സ്നേഹവും, ത്യാഗവും, കലാത്മകമായ വ്യാപ്തിയിൽ വല്ലപ്പോഴും രൂപംകൊള്ളുന്നു.

'മൈനഏട്ടത്തി'യിൽ സഹജസ്നേഹം ഒരു കുട്ടിയുടെ മാധ്യമത്തിലൂടെ അവതരിപ്പിക്കപ്പെട്ടിരിക്കുന്നു. പ്രൗഢ ജീവിതത്തിലെ പ്രേമത്തിനെ ചെറുപ്പത്തിൻെറ ബന്ധംവഴി ചിത്രീകരിക്കുന്നതു് ഗുരുബക്സ്സിംഗിൻെറ കലയുടെ ഒരു പ്രത്യേക ടെക്നിക്കാണ്. പല കഥകളിലും ഈ ടെക്നിക്ക് പ്ര

യോഗിക്കപ്പെട്ടിട്ടുണ്ട്. ഇതേ ടെക്നിക്കുവഴി പ്രേമത്തെ പവിത്രമാക്കിവെയ്ക്കാൻ ഉള്ള അവസരം ലഭിക്കുന്നു.

## സന്ത്സിംഗ് സേഖോം

ജനനം : 1908.

വിദ്യാഭ്യാസം : എം. എ. (ഇംഗ്ലീഷും, ധനശാസ്ത്രവും).

ജോലി : അദ്ധ്യാപനം.

*കഥാസമാഹാരങ്ങൾ*: സമാചാർ (വാർത്ത) കാമേതേയോദ്ധേ (യുവാവും, വീരനും), ബാരാദർ (അറുണം), അദിവാട്ട്; തീജാപഹർ (അപരാഹ്നം).

മേൽവിലാസം : പ്രിൻസിപ്പൽ, ഗുരുഗോബിന്ദ്സിംഗ് റിപ്പബ്ലിക്ക് കോളേജ്, ജണ്ടിമാലാ, ജലന്ധർ ഡിസ്ട്രിക്ട്.

സന്ത്സിംഗ് സേഖോം പഞ്ചാബി ഭാഷയിലെ ബഹുമുഖ സാഹിത്യകാരനാണ്. അദ്ദേഹം സാഹിത്യത്തിലെ മിക്ക മേഖലകളിലും കടന്നുചെന്നിട്ടുണ്ട്. ഒരു നോവൽ, ഒരു കവിതാസമാഹാരം, നാടകങ്ങൾ, ധാരാളം ഏകാങ്ക നാടകങ്ങൾ കഥാസമാഹാരങ്ങൾ ഇവയൊക്കെ അദ്ദേഹം എഴുതീട്ടുണ്ട്. ഏററവും കൂടുതൽ പ്രശസ്തിയാർജ്ജിച്ചതു് ചിന്തോദ്ദീപകമായ ലേഖനങ്ങളിലൂടെയാണ്. പഞ്ചാബിയിൽ സാഹിത്യത്തിന്റെ സാമൂഹ്യ-ശാസ്ത്രീയ വ്യാഖ്യാനത്തിനു് അടിത്തറയിട്ടതു് സേഖോം ആണു്. അദ്ദേഹത്തിന്റെ കുറച്ചു കഥകൾ ഭാവനാശക്തിയുള്ളതല്ലെങ്കിലും ഭാവനാത്മകാന്തരീക്ഷത്തിന്റെ സൃഷ്ടി നടത്തുന്നുണ്ടു്. 'പ്രേമിയുടെ മക്കൾ' അതിൽ ഒന്നാണു്.

## ഗുർമുഖ്സിംഗ് മുസാഫിർ

ജനനം : ക്രി. വ 1899.

വിദ്യാഭ്യാസം : മെട്രിക്കുലേഷൻ, വിദ്വാൻ.

*കഥാസമാഹാരങ്ങൾ:* സസ്താ തമാശാ (വിലകുറഞ്ഞ തമാശ), സബ് അഛാ (എല്ലാം നല്ലതു്), ആലനേ ദേ ബോട്ട്

(പക്ഷിക്കൂടിന്റെ കുഞ്ഞ്) ബഖരി ദുനിയാ (ചിതറിയ ലോകം), ഗുടാർ, കഥാ ബോൽ പയീയാം (ചുവരുകറം സംസാരിക്കുന്നു)

മേൽവിലാസം: 21, ഫെറോസ്ഷാ റോഡ്, ന്യൂഡൽഹി.

ഗുരുമുഖ് സിംഗ് മുസാഫിർ രാജ്യതന്ത്രപരമായ കാര്യങ്ങളിൽ പ്രമുഖനും, സാഹിത്യകാരനുമാണ്. കവിയും, നാടകകൃത്തുമാണ്. തന്റെ ജീവിതത്തെ സംബന്ധിച്ച ചില്ലറ കഥാംശങ്ങളും അദ്ദേഹം എഴുതീട്ടുണ്ട്. അദ്ദേഹത്തിന്റെ കഥകളുടെ ഏറിയ പങ്കും സ്വന്തം രാജ്യതന്ത്രപരമായ അനുഭവങ്ങളെ പ്രതിബിംബിപ്പിക്കുന്നു. ഇവയിൽ രാജ്യതന്ത്രജീവിതത്തിന്റെ നഗ്നയാഥാർത്ഥ്യങ്ങളുണ്ടെങ്കിലും ദുർഗ്രാഹ്യമായ സത്യം പൊതുവേ കണ്ണുകളിൽ നിന്നു മറഞ്ഞിരിക്കുന്നു. കാരണം? ഒർജിനാലിററി മുസാഫിർ കവിയാണ്. അദ്ദേഹം തന്റെ അനുഭവ സമ്പത്തിനെ സഹൃദയത്വത്തിലൂടെ പ്രയോഗിക്കുന്നു.

'ദൈവത്തിനാണേ', 1947-ലെ ഭീകരതയെ സംബന്ധിച്ചുള്ളതാണ്. പക്ഷേ, ഈ കഥാസൃഷ്ടിയുടെ പ്രാധാന്യം മതവിദ്വേഷപരമായ കൊല്ലും കൊലയേയും ചൊല്ലിയുള്ളതല്ല; മറിച്ച് ഇന്നത്തെ കാലത്തിന്റെ ചരിത്രചിത്രീകരണത്തെ സംബന്ധിച്ചുള്ളതാണ്. കഴിഞ്ഞുപോയ കഷ്ടപ്പാടുകളെ മറക്കുകയും നിലവിലുള്ള കഷ്ടതയുടെ വേദന അനുഭവിക്കുകയും ചെയ്യുന്ന എന്നതാണ് പഞ്ചാബിയുടെ സാഹിത്യപരമായ സ്വഭാവം.

## സുജാൻ സിംഗ്

ജനനം : ക്രി. വ. 1909.

വിദ്യാഭ്യാസം : എം. ഏ. (പഞ്ചാബി).

ജോലി : അദ്ധ്യാപനം.

***കഥാസമാഹാരങ്ങൾ:*** സുഖ് ദുഖ് (സുഖദുഖം), ദുഖ് സുഖോം തോ പീച്ഛേ (ദുഃഖ സുഖങ്ങളുടെ പിന്നിൽ) സബ് രംഗ് (എല്ലാ നിറങ്ങളും), നരകാം ദേ ദേവതേ (നരകദേവത

മനഖ് തേ പശു (മനുഷ്യനും മൃഗവും), നവാം രംഗ് (പുതു നിറം).

മേൽവിലാസം : പ്രിൻസിപ്പൽ, ലജ പതറായി മെമ്മോറിയൽ കോളേജ്, ട്ഢുീകേ, ഫിറോസ്പൂർ ഡിസ്ട്രിക്ട്.

സുജാൻസിംഗ് പഞ്ചാബിസാഹിത്യത്തിലെ ശ്രേഷ്ഠനായ പുരോഗമനസാഹിത്യകാരനാണ്. ആദ്യത്തെ കഥാസമാഹാരമായ ''സുഖദുഖങ്ങൾ'' അദ്ദേഹത്തിന്റെ കലാകാരത്വത്തിനു് ദൃഷ്ടാന്തമാണു്. പില്ക്കാലത്തു അദ്ദേഹം പുരോഗമനസാഹിത്യകാരനായിത്തീരാൻ ദൃഢനിശ്ചയം ചെയ്യുകയും മുഴുവൻ കലാനിർവ്വഹണവും അതോടെ മാർക്സിസ്റ്റു കാഴ്ചപ്പാടുകളുടെ സ്വാധീനത്തിലായിത്തീരുകയും ചെയ്തു. കുറച്ചു നാളുകളായി അദ്ദേഹം നിശ്ശബ്ദനാണു്. അദ്ദേഹത്തിന്റെ അധികം കഥകളും സംഭവ ബഹുലങ്ങളാണ്. താണവരോടുള്ള അനുകമ്പ അദ്ദേഹത്തിന്റെ കഥകൾ സ്പഷ്ടമായും, പ്രത്യക്ഷമായും വ്യക്തമാക്കുന്നു. 'രാസലീല' സുജാൻ സിംഗിന്റെ ആദ്യത്തെ കഥാസമാഹാരത്തിലുള്ളതാണ്.

## കർത്താർ സിംഗ് ദുഗ്ഗൽ

ജനനം: ക്രി. വ. 1916.

വിദ്യാഭ്യാസം : എം. ഏ. (ഇംഗ്ലീഷ്).

ജോലി : സെക്രട്ടറി, നാഷണൽ ബുക്ക് ട്രസ്റ്റ്.

***കഥാസമാഹാരങ്ങൾ:*** സവേർ സാർ(പ്രഭാതത്തിൽ), പിപ്പൾ പത്തിയാം(അരയാൽ മരത്തിന്റെ ഇല), കുടി കഹാനി കർ ദീ ഗയീ (പെണ്ണ് കഥ പറഞ്ഞുകൊണ്ടിരുന്നു), അഗ് ഖാനേ വാലേ(തീ തിന്നുന്നവർ), നവാം ഘർ (പുതിയ വീട്) നവാം ആദമീ (പുതിയ മനുഷ്യൻ), ഢംഗർ (എരുമ), കച്ചാ ദൂധ് (പച്ചപ്പാല്) ഫല്ല് തോടനാ മനാഹേ (പൂ പറിക്കരുത്), ലഡായി നഹി (വഴക്കില്ല), കരാമാത് (വിജയം), ഗോരജ്, പാരേ മേരേ (എന്റെ പ്രിയാ), ഇക്ക് ചിട്ട് ചാനൻദീ (കാമുകൻ ഒരു കത്തു നൽകി);

മേൽവിലാസം: സെക്രട്ടറി, നാഷണൽ ബുക്ക് ട്രസ്റ്റ്, ഗ്രീൻ പാർക്ക് ന്യൂഡൽഹി.

കർത്താർസിംഗ് ദുഗ്ഗൽ പഞ്ചാബിയിലെ ബഹുമുഖ വ്യക്തിത്വമുള്ള ഒരു സാഹിത്യകാരനാണ്. അദ്ദേഹം കവിതയും സാഹിത്യവിമർശനങ്ങളും എഴുതിട്ടുണ്ട്. പുറമേ, അനേകം നാടകങ്ങളും നോവലുകളും അദ്ദേഹം എഴുതി. അവ വളരെ പ്രസിദ്ധങ്ങളാണ്. എങ്കിലും അദ്ദേഹം ഏററവും കൂടുതലറിയപ്പെടുന്നതു് കഥാകൃത്തായിട്ടാണ്. 'കാര്യസിദ്ധി'യെന്ന അദ്ദേഹത്തിൻെറ കഥ ജലധാര പോലെയാണ്. കഴിഞ്ഞമൂന്നു ദശകങ്ങളിലെ പഞ്ചാബി ചിന്തനങ്ങളുടെ ചരിത്രം അദ്ദേഹത്തിൻെറ കഥകളിൽനിഴൽ വീഴ്ത്തുന്നുണ്ട്.

'മഹത്വം', പഞ്ചാബിയിലെ തിരഞ്ഞെടുത്ത കഥകളിൽ ഒന്നാണ്. അതു് പഞ്ചാബി കടം കഥകളുടേയും ഇതിഹാസങ്ങളുടേയും ബുദ്ധിപരമായ വിതാനത്തിൽ രചിക്കപ്പെട്ടിരിക്കുന്നു.

## ദേവീന്ദർ സത്യാർത്ഥി

ജനനം : ക്രി. വ. 1908.

ജോലി : സാഹിത്യപ്രവർത്തനം.

*കഥാസമാഹാരങ്ങൾ*: കുംഗപോശ് (മാറിയമുഖം), സോനാഗായി(സ്വർണ്ണമണൽ), തീൻ ബുഹേയാം വാലാഘർ(കല്യാണവീട്), പൈരീദ് ദാ ആദ്മി(പാരീസുകാരൻ).

മേൽവിലാസം: 'കല്പനാ'; രോഹ്ത്തക്ക് റോഡ്, ദില്ലി-35.

ദേവീന്ദർ സത്യാർത്ഥി വിവിധ ഭാഷകളിൽ വിവിധ രൂപങ്ങളിൽ കഥാരചന നടത്തുന്ന സാഹിത്യകാരനാണ്. ഇദ്ദേഹത്തിന്നു് ഏററവും കൂടുതൽ പ്രസിദ്ധി കിട്ടിയതു് വിശ്വഗീതങ്ങളുടെ സമ്പാദകനും വ്യാഖ്യാതാവും എന്ന നിലയിലാണ്. കഴിഞ്ഞ പല വർഷങ്ങളായി കാവ്യകഥാരചനകൾ ഒരു അഷ്ടയോഗം പോലെ കഴിച്ചുവരികയാണ്; അദ്ദേഹം. തൻെറ അസാധാരണമായ ശില്പത്തിലൂടെ സത്യാർത്ഥിയുടെ സാഹി

ത്യം വായനക്കാരിൽ നിന്നു് അല്പം ദൂരെ മാറിനില്ക്കുന്നു. സാത്യാർത്ഥിയുടെക്കൂടെ നിശ്ചിതമായ സാങ്കല്പിക പങ്കാളിത്തം സ്ഥാപിയ്ക്കുന്നതിനു് കഠിനയത്നം ആവശ്യമാണു്. നിരന്തരമായ പരീക്ഷണം ദേവിന്ദർ സത്യാർത്ഥിയുടെ സാഹിത്യസിദ്ധാന്തമാണു്.

'ദസൗന്ധാ സിംഗ്'' അദ്ദേഹത്തിന്റെ തെരെഞ്ഞെടുത്ത കഥകളിൽനിന്നാണു്. ഈ കഥയിൽ പ്രകൃതിയും, കാലാവസ്ഥയും ഒരു മനുഷ്യ കഥാപാത്രത്തെപോലെ കഥാതന്തുവിൽ സമ്മേളിയ്ക്കുന്നതിനവസരം കിട്ടിയിട്ടുണ്ടു്. ഈ പഞ്ചാബി കഥയിലെ പ്രകൃതിയും കാലാവസ്ഥയും പഞ്ചാബിനു വെളിയിലാണെന്നു് ഓർമ്മയിരിയ്ക്കട്ടെ.

## കൽവന്ത് സിംഗ് വിർക്ക്

ജനനം : ക്രി. വ. 1921.

വിദ്യാഭ്യാസം : എം. എ. (ഇംഗ്ലീഷ്) എൽ. എൽ. ബി.

ജോലി : ഗവണ്മെൻറുദ്യോഗം (ഇൻഫർമേഷൻ ആഫീസർ ഗവൺമെൻറു് ഓഫു് ഇന്ത്യാ).

*കഥാസമാഹാരങ്ങൾ:* ഛാഹ് വേല (പ്രഭാതക്ഷേമം), ധരതി തേ ആകാശ് (ഭൂമിയും ആകാശവും), തൂടി ദീ പംഡ് (പുസ്തകക്കെട്ടു്), ഏക്ക് കേ ഹം ബാരക് (നാം എക്കിന്റെ പിൻഗാമികൾ), ദുധ് ദാ ഛപ്പട് (പാലോ അണക്കെട്ടോ), ഗോലാം, നവേ ലോഗ് (പുതിയവർ).

മേൽവിലാസം : 148, സെക്ടർ 11-എ, ചണ്ഡിഗർ.

കൽവന്തു് സിംഗ് വിർക്കു് കഥകൾ മാത്രമേ എഴുതിട്ടുള്ളു. പ്ഞ്ചാബു് ഗ്രാമങ്ങളുടെയും, കൃഷകരുടേയും ചരിത്രത്തോടു് കഥാകൃത്തായ വിർക്കിനു് പ്രത്യേക ബന്ധമുണ്ടു്. കഥയുടെ അവസാനത്തിൽ ഒരു ചമത്കാരപൂർണ്ണമായ വാക്യമോ, അല്ലെങ്കിൽ, വിസ്മയകരമായ രചനാമാധ്യമത്തിലൂടെ പുതിയ അർത്ഥപൂർത്തിയോ നൽകുന്നതു് വിർക്കിന്റെ വിശിഷ്ടകലാവൈഭവമാണു്.

'കള' പഞ്ചാബി ജാട്ടിന്റെ ചരിത്രത്തിന്റെ പ്രാമാണിക പ്രതിബിംബമാണ്. ഈ കഥയിലെ നായിക ജാട്ടാണ്. ഇതിന്റെ മുഴുവൻ പശ്ചാത്തലവും മാനസികമായ അന്തരീക്ഷവും ജാട്ടജീവിതവുമായി ബന്ധപ്പെട്ടതാണ്. ഇതിന്റെ പ്രമുഖ പ്രതീകവും-കള-ഈ ജീവിതത്തോട് ബന്ധപ്പെട്ടതു തന്നെ. കഷ്ടതയനുഭവിച്ചതിനുശേഷവും, എന്നും ഭൂമിയോട് ചേർന്നിരിക്കാനുള്ള ആഗ്രഹം ഈ കഥയുടെ കേന്ദ്രബിന്ദുവാണ്.

## അമൃതാപ്രീതം

ജനനം : ക്രി. വ. 1919.

ജോലി : സാഹിത്യപ്രവർത്തനം.

*കഥാസമാഹാരങ്ങൾ*: 26 ബരസ്ബാദ് (ഇരുപത്താറു വർഷത്തിനുശേഷം), ആ ഖിരിഖത്ത് (അവസാനകത്ത്), ഗോജർ ദിയാംപരിയാം (പശുമേയ്ക്കുന്നവന്റെ സുന്ദരി), ചാനൻ ദേഹൗക്കാ (ചാനന്റെ ദുഃഖം), ജംഗലി ബൂട്ടി (കാട്ടുമരുന്ന്).

മേൽവിലാസം : കെ. 25, ഹൗസ്ഖാസ്, ന്യൂഡൽഹി-16.

അമൃതാപ്രീതം പഞ്ചാബിലെ ശ്രേഷ്ഠയായ കവയിത്രി ആയിരിക്കെത്തന്നെ കഥാകൃത്തും, നോവലിസ്റ്റും ആണ്. അവരുടെ കുറെ നല്ല ഗ്രന്ഥങ്ങളും, സ്വാധീനശക്തിയുള്ള നിരൂപണപരമായ ലേഖനങ്ങളും, യാത്രാവിവരണങ്ങളും അച്ചടിച്ചിട്ടുണ്ട്. 'നാഗമണി' എന്ന മാസികയിലൂടെ അമൃതാ പ്രീതം ഒരു പുതിയ സമ്പ്രദായത്തിലുള്ള പത്രപ്രവർത്തനത്തിന്റെ ആരംഭം ഇട്ടു. നിരന്തരമായ കാവ്യനിർമ്മാണം അമൃതാപ്രീതത്തിന്റെ ജീവിതത്തിലെ സ്ഥായിയായ ഒരു കാര്യമാണ്. നിർഭയമായ കഥാരചനയും, ഭാവങ്ങളുടെ ശ്രേഷ്ഠമായ സ്പഷ്ടതയും ഇവരുടെ കവിതയുടെയും കഥയുടെയും മേന്മയാണ്. യുവതികളായ സ്ത്രീകഥാപാത്രങ്ങളുടെ അടക്കിവച്ചിരുന്ന വികാരത്തിന്റെ ബഹിർഗ്ഗമനത്തിന്റെ യഥാർത്ഥ ചിത്രീകരണം അമൃതയുടെ കഥകളുടെ അസാധാരണ ഗുണമാണ്.

''നെട്ടവീർപ്പ്'' എന്ന കഥയും സമുദായം നിരസിച്ചുവെന്ന തീരുമാനത്തെ ഒരു യുവതി നിർഭയമായി സ്വീകരിക്കുന്നതിനെ സംബന്ധിച്ചുള്ളതാണ്.

## സന്തോഖ് സിംഗ് ധീർ

ജനനം : ക്രി. വ. 1920.

വിദ്യാഭ്യാസം : മെട്രിക്കുലേഷൻ.

ജോലി : സാഹിത്യപ്രവർത്തനം.

*കഥാസമാഹാരങ്ങൾ*: മിട്ടിയാം ദി ഛാം (മൺകുന്നുകളുടെ നിഴൽ), സാഞ്ചികന്ധ് (പൊതുമതിൽ), സവേർഹോൻ തക്ക് (പ്രഭാതമാകുംവരെ)

മേൽവിലാസം : മണ്ടി ഗോവിന്ദഗഡ്, പഞ്ചാബ്.

സന്തോഖ് സിംഗ് പഞ്ചാബി സാഹിത്യത്തിലെ പുരോഗമന പ്രക്ഷോഭണത്തിന്റെ ഉറവിടമാണ്. കവിതയിലും കഥയിലും ധാരാളം പ്രസിദ്ധി ലഭിച്ചിട്ടുണ്ട്. ഒരു നോവലും എഴുതിയിട്ടുണ്ട്. അടുത്തകാലത്ത് കുറെ വർഷങ്ങളായി ഒന്നും എഴുതുന്നില്ല. അദ്ദേഹത്തിന്റെ കഥകളുടെ എണ്ണം അധികമില്ല. പക്ഷേ അവയിൽ അഞ്ചോ ആറോ കഥകൾ ഏതു നല്ല കഥാസമാഹാരങ്ങളിലും സ്ഥാനം പിടിക്കാൻ പര്യാപ്തമായതാണ്. അദ്ദേഹത്തിന്റെ കഥകൾ ഗ്രാമീണ സുഖദു:ഖങ്ങളെ പററിയുള്ളതാണ്. പ്രമാണസിദ്ധ സംവാദത്തിലൂടെ യഥാർത്ഥ പരിത:സ്ഥിതിയുടെ സൃഷ്ടി നടത്തൽ ധീറിന്റെ കഥയുടെ അഭിന്ന ലക്ഷണമാണ്.

'പ്രഭാതമാകുംവരെ' സംഭവങ്ങളിൽ നിന്നും കൂടുതൽ സംഭവങ്ങളുണ്ടാകുന്നതിനുള്ള പ്രതീക്ഷയെ സംബന്ധിച്ചുള്ള കഥയാണ്; ദയനീയമായ ജീവിതാംശത്തിനെ ഹാസ്യപൂർണ്ണമായ രീതിയിൽ വിവരിക്കുന്ന, വ്യക്തിയുടെ ചരിത്രത്തേക്കാളേറെ പരിത:സ്ഥിതിയുടെ ചിത്രീകരണമാണ്.

## മഹീന്ദർ സിംഗ് സർനാ

ജനനം : ക്രി. വ 1924.

വിദ്യാഭ്യാസം : ബി. എ.

ജോലി: ഗവണ്മെൻറുദ്യോഗം (ഡയറക്ടർ, ആഡിററ് ആൻറ അക്കൗണ്ട്സ്, ന്യൂഡൽഹി).

*കഥാസമാഹാരങ്ങൾ*: പഥർ ദേ ആദ്മി (ശിലാ മനുഷ്യൻ), സറന്നരി സവേര (മംഗളപ്രഭാതം), സുവറിയോം ദീസീമ (സ്വപ്നസീമ), വഞ്ചലീതേ വികലനി, ഛവിയാം ദീരുത് കൃപാണങ്ങളുടെ കാലം), കാലിംഗാ.

മേൽവിലാസം : എസ്–6, ഗ്രേററർ കൈലാസ്, ന്യൂഡൽഹി-48.

മഹേന്ദർ സിംഗ് സർനാ കഥാകൃത്തും നോവലിസ്റ്റുമാണ്. അടുത്തകാലത്തു് മഹാകാവ്യശൈലിയിൽ ഒരു വലിയ കാവ്യസൃഷ്ടിയിലേർപ്പെട്ടിരിക്കുകയാണ്. മനശാസ്ത്രം സർനയുടെ കഥകളുടെ പ്രമുഖ ആധാരമാണ്. ചെത്തി ഒതുക്കിയ വാക്യവിന്യാസങ്ങൾ അദ്ദേഹത്തിൻെറ കഥാശില്പങ്ങളുടെ മുഖ്യാവയവങ്ങളാണ്. 1947 ലെ സംഭീതി സർനായുടെ കഥകളിൽ കൂടെക്കൂടെ പ്രതിബിംബിച്ചിട്ടുണ്ട്. നിബിഡമായ ഭാവസമ്പത്തു് ചിലപ്പോൾ ഭാവുകത്വത്തിൻെറ സീമയെ സ്പർശിക്കുന്നതായി അനുഭവപ്പെടും. മൂർച്ചയുള്ള വ്യംഗ്യങ്ങൾ ഈ ഭാവുകത്വത്തിനെ കുറച്ചു് ശിഥിലമാക്കുന്നു. കഠിനമായ വ്യംഗങ്ങളും. മധുരമുള്ള മനുഷ്യത്വത്തിൻെറ സൗന്ദര്യവും സമഞ്ജസമാക്കുന്നതു് സർനായുടെ കഥകളുടെ വൈശിഷ്ട്യമാണ്.

''കൃപാണങ്ങളുടെ കാലം'', ദേശീയ വിഭജനകാലത്തെ രക്തച്ചൊരിച്ചിലിൻെറ കഥയാണ്. മതഭ്രാന്താക്കളുടെ നിർദ്ദയത്വം, പുരാണജീവിതമൂല്യങ്ങളെ മാനിക്കുന്നവരുടെ സഹജമായ കോമളത്വം, ഈ രണ്ടു കൂട്ടരുടെയും നടുവിൽപെട്ട തങ്ങളുടെ ഇച്ഛാശക്തിയാൽ വഞ്ചിതരായ ആളുകളുടെ നിവൃത്തിയില്ലായ്മയുടെ ചിത്രം, ഇവ ഈ കഥയിൽ മുദ്രിതമാണ്. അതുകൊണ്ടു് ഈ കഥ കവിതയെപ്പോലെയുള്ള പ്രഭാവം സ്ഫുരിപ്പിക്കുന്നു.

## നവതേജ് സിംഗ്

ജനനം : ക്രി. വ. 1924.

വിദ്യാഭ്യാസം : എം. എ. (മനശ്ശാസ്ത്രം).

ജോലി: പത്രപ്രവത്തനം (പത്രാധിപർ: പ്രീത്ലഡി)

*കഥാസമാഹാരങ്ങൾ*: ദേശവാപിസി (ദേശത്തേയ്ക്കു മടങ്ങി വരവ്), നവീന്ദ്രത് (പുതിയകാലം), ബാസ്മതി ദീ മഹ്ക് (ബസുമതിയുടെ മണം), മാനൻ ദേ ബീസ് (ചാനന്റെ വിത്തു്).

മേൽവിലാസം : പ്രീതനഗർ, അമൃതസർ.

മന:ശാസ്ത്ര വിദ്യാത്ഥിയായ നവതേജ് സിംഗിന്റെ പ്രഥമതാല്പര്യം മാർക്സിസത്തോടാണ്. ഭരണതന്ത്രപരമായ പത്രപ്രവത്തനമായിരുന്നിട്ടും സൂക്ഷ്മമായ കാവ്യസങ്കല്പത്തിൽ അദ്ദേഹത്തിന് മോഹമുണ്ടു്.

നവതേജിന്റെ കഥകളിൽ ഗ്രാമീണ പ്രശ്നങ്ങളെ പട്ടണത്തിന്റെ സൂക്ഷ്മതയോടെ വിവരിയ്ക്കപ്പെടുന്നു. ദൈനന്ദിന ജീവിതത്തിലെ കഠിന യാഥാത്ഥ്യത്തെ കോമളമായ കല്പനാചിത്രങ്ങളും പ്രതീകങ്ങളും വഴി വിവരിയ്ക്കുവാൻ നവതേജിനു് പ്രത്യേക താല്പര്യമുണ്ടു്. ഇതിന്റെ പരിണാമസ്വരൂപം അദ്ദേഹത്തിന്റെ കഥയുടെ പ്രഭാവത്തെ ഏതെങ്കിലും നിശ്ചിത ബിന്ദുവിൽ കേന്ദ്രീകരിച്ചു് കഥയുടെ പൂണ്ണമായ അന്തരീക്ഷത്തിൽ ചിതറിയിടുകയല്ല, കഥയുടെ പ്രഭാവംതന്നെ കവിതപോലെയാണു്.

'ഭാഗ്യത്തിന്റെ കണ്ണി' ഗ്രാമത്തിലെ അന്ധവിശ്വാസങ്ങളെക്കുറിച്ചുള്ള നഗരത്തിന്റെ വ്യാഖ്യാനമാണു്. അന്ധവിശ്വാസം ശുദ്ധമായ ഭൗതികരീതിയിൽ ജനിച്ച മാനസപുത്രനാണു്. ഇതിന്റെ ഒററം ദൈനംദിനജീവിതത്തിലെ ആവശ്യങ്ങളോടു് ബന്ധിച്ചിട്ടുണ്ടു്. മററെ അററം മനുഷ്യന്റെ അബ്ബോധമനസ്സിൽ സ്ഥിരവാസമാകുന്ന മാനസീകയുക്തിയുമായി. ഭൗതികമാനസികങ്ങളുടെ സമ്മേളനം നവതേജിന്റെ കഥകളുടെ മേന്മയാണു്.

## മഹീന്ദർ സിംഗ് ജോഷി

ജനനം : ക്രി. വ. 1919.

വിദ്യാഭ്യാസം : എം. ഏ. (പഞ്ചാബി) എൽ. എൽ. ബി.

ജോലി: ഗവൺമെൻറുദ്യോഗം (ഒഫിഷ്യൽ ലാംഗ്വേജ് ലെജിസ്ലേററീവ് കമ്മീഷനിൽ അംഗം).

*കഥാസമാഹാരങ്ങൾ* : പ്രീതോ ദേ പർച്ചാവേ (കാമുകിയുടെ നിഴൽ), തോടാതേ തൃപ്തിയാം (മുറിഞ്ഞുപോയ തൃപ്തി), ദിൽ തോദ്ദർ (മനസിൽ നിന്നകലെ), കിരണാദീ രാഖ (കിരണയുടെ ഏലസ്), സൗ മേന ആപണീ (എന്നാണേ).

മേൽവിലാസം: 4—2, മംട്ടിസ്റ്റോറി ബിൽഡിംഗ്, ഷാജഹാൻറോഡ്, ന്യൂ ഡൽഹി—11.

1947-ന ശേഷം പഞ്ചാബിലെ മാളവ ദേശത്തിന് അതിൻെറ ശബ്ദം മുഖരിതമാക്കുന്നതിന്നുള്ള അവസരം ലഭിച്ചു. അക്കാരണത്താലാണ് പഞ്ചാബി സാഹിത്യഭാഷ വിന്യാസത്തിലും ഭാവമുദ്രയിലും അഭിവൃദ്ധി പ്രാപിച്ചതു്. ഇതു് അനായാസമായി കാണാൻ കഴിയും. അധിക പങ്കം കഥാരംഗത്തുതന്നെയാണ് ഈ ഉദ്യമം ഉണ്ടായിട്ടുള്ളതു്. തങ്ങളുടെ മാളവി അന്തർവേണ്ടാംക്കം ഭാഷയ്ക്കും സാഹിത്യപരമായ കഴിവിൻെറ പരിവേഷം നൽകിയ ആ മാളവദേശത്തു നിന്നു തന്നെയാണ് ജോഷിയും. അദ്ദേഹത്തിൻെറ കഥകളുടെ അധിക പങ്കം ആ പ്രദേശത്തെ സംബന്ധിച്ചുള്ളതാണ്.

അതീതോന്മുഖമായ ചേതനാ പ്രവാഹവും നിബിഡമായ വാക്യവിന്യാസങ്ങളും ജോഷിയുടെ കഥകളുടെ വിശേഷങ്ങളാണ്. ഇക്കാരണത്താൽ അദ്ദേഹത്തിൻെറ കഥയുടെ രൂപം വിശിഷ്ടമായ പ്രതീതി ഉണ്ടാക്കുന്നു, അദ്ദേഹത്തിൻെറ കൃതികൾ വളരെ ഏകാഗ്രതയോടെ പഠിക്കേണ്ടിയിരിക്കുന്നു.

'മുത്തു്' 1947 ലെ ക്രൂരതയുമായി ബന്ധപ്പെട്ട ഒരു കഥയാണ്. അതിൽ മൂന്നു ചേതനാപ്രവാഹങ്ങൾ ചേൎന്ന് ഭാവുക പരിവേഷത്തിൻെറ സൃഷ്ടി നടത്തുന്നു.

## ലോചൻ ബക്ഷി

ജനനം : ക്രി. വ. 1923.

വിദ്യാഭ്യാസം : ബി. എ.

ജോലി : ഗവണ്മെൻറുദ്യോഗം (പ്രോഗ്രാം എക്സിക്യൂട്ടീവ്, ആകാശവാണി).

മേൽവിലാസം : പ്രോഗ്രാം എക്സിക്യൂട്ടീവ്, ആകാശവാണി ന്യൂ ഡൽഹി.

ലോചൻ ബക്ഷി വളരെ നാളുകളായി മന്ദഗതിയിൽ കഥകളെഴുതുന്നു. പൊട്ടോഹറിലെ രമണീയ ഭൂവിഭാഗങ്ങളോട് അദ്ദേഹത്തിനു പ്രത്യേക താല്പര്യമുണ്ട്. വിഷയ വസ്തുക്കളെ പ്രതീകങ്ങളിലൂടെ വ്യക്തമാക്കാൻ പ്രത്യേക അഭിരുചിയുണ്ട്. ഇതിൻെറ പരിണാമ സ്വരൂപം കഥയുടെ പ്രഭാവത്തെ പ്രച്ഛന്നരൂപത്തിൽ അവതരിപ്പിക്കുന്നു. കഥാരസത്തിനൊപ്പം കാവ്യരസവും സഹജമായിത്തന്നെ യോജിക്കുന്നു. ലോചൻ ബക്ഷിയുടെ പ്രസിദ്ധിയുടെ പ്രധാന കാരണം അദ്ദേഹത്തിൻെറ നീണ്ടകഥകളാണ്.

'കമ്പോളത്തിൻെറ ചരമ ദുഃഖം' ലോചൻ ബക്ഷിയുടെ പ്രതീക്ഷാത്മക കഥയാണ്. ജീവിതം കമ്പോളത്തിൻെറ അധഃമാനവീയതയിലൂടെ ചിത്രീകരിക്കപ്പെട്ടിരിക്കുന്നു. ഇതിലെ മുഖ്യ കഥാപാത്രം: കമ്പോളത്തിൽ നിലവിലുള്ള വില.

## ഗുർദയാൽ സിംഗ്

ജനനം : ക്രി. വ. 1933.

വിദ്യാഭ്യാസം : എം. എ. (പഞ്ചാബി).

ജോലി: അദ്ധ്യാപനം.

*കഥാസമാഹാരങ്ങൾ*: ബകഌം വൂദ് (സെൽവ് പോർട്രെയിററ്), സഗ്ഗി ഫുല്ല് (സഗ്ഗി പുഷ്പം), ഓപ്പ രാഘർ (അന്യൻെറ വീട്).

മേൽവിലാസം: ജൈതൊ, പഞ്ചാബ്.

ഗുർദയാൽ സിംഗ് മാളവ പ്രദേശത്തെ കഥാകൃത്തും നോവലിസ്റ്റുമാണ്. അദ്ദേഹത്തിൻെറ പ്രസിദ്ധിയ്ക്കു് അദ്ദേഹത്തിൻെറ നോവലായ ''അമ്പല വിളക്ക്'' ആണ് കാരണം. ഇതു് മാളവദേശത്തിൻെറ ഭൂമിശാസ്ത്രപരമായ ലക്ഷ്യത്തിനു് സാങ്കല്പിക പ്രകാശനം നൽകി. ഭൂമിരഹിതരായ കഷ്കരുടെ സന്തത സഹചാരിയായ ദുഃഖത്തിൻെറ നിഷ്പ്പടമായ പ്രകാശനം ഗുർദയാൽ സിംഗിൻെറ കലാവൈശിഷ്ട്യമാണ്. അങ്ങനെയുള്ള ഭൂരഹിതക്കുവേണ്ടി ഗുർദയാൽ സിംഗ് വാദിച്ചു. അസംഭാവ്യമായ അസ്തിത്വത്തിൽ നിന്നു് വ്യക്തിത്വം വരെയുള്ള സഫലമാകാത്ത യാത്രയ്ക്കു് ഗുർദയാൽ സിംഗ് ആദ്യമായി ചെറുകഥാരചനയിൽ സ്ഥാനം നൽകി. മാളവി ഭാഷയുടെ നിബിഡമായ പ്രയോഗം വഴി കഥാരചന നടത്തിയ ചുരുക്കം ചില കഥാകൃത്തുക്കളിൽ ഒരാളാണിദ്ദേഹം ഭാവുകമായിരിയ്ക്കേ അഭാവത്തിനെ ശക്തിയായി ഉലയ്ക്കുന്നതു് ഗുർദയാൽ സിംഗിൻെറ പ്രത്യേക സിദ്ധിയാണ്.

'കള്ളിമുള്ളിൻെറ ശിഖരം' ഒരു സംഭാവ്യമായ അസ്ഥിത്വത്തിൻെറ കഥയാണ്.

## അജീത കൗർ

ജനനം : ക്രി. വ. 1934.

വിദ്യാഭ്യാസം : എം. ഏ. (ധനശാസ്ത്രം).

ജോലി : പത്രപ്രവർത്തനം.

*കഥാസമാഹാരങ്ങൾ:* ഗുൽബാനാ (സുന്ദരി), മഹക് ദീ മൗതു് (വാസനയുടെ മരണം), ബുതശികൻ(പ്രതിമ).

മേൽവിലാസം : 16/6 ഈസ്റ്റ്പട്ടേൽ നഗർ, ന്യൂഡൽഹി.

അജീതകൗർ പട്ടണവാസിയായ സ്ത്രീകളുടെ മാനസിക ക്ലേശത്തിൻെറ കഥ ചിത്രീകരിക്കുന്നു. ധനപരമോ, സാമുദായികമോ ഭാവനാത്മകമോആയ കഷ്ടത മുഴുവനാളുകളും അനുഭവിയ്ക്കുന്നുണ്ടു്. പക്ഷേ, സ്ത്രീ സ്ത്രീയായി പോയതു കാരണം അനുഭവിയ്ക്കേണ്ട ചില കഷ്ടതകളുണ്ടു്. ധനപരമായ ബുദ്ധിമുട്ടിൽ നിന്നു് സ്വതന്ത്രയായി, വലിയ നഗരത്തിൽ

ജീവിക്കുന്നതു കൊണ്ട് സമുദായത്തിന്റെ നിയന്ത്രണത്തിൽ നിന്ന് വിമുക്തയായി, വേണ്ടതൊക്കെ ഇഷ്ടപ്രകാരം തിന്നും കുടിച്ചും ജീവിക്കുന്നവളായ നഗരത്തിലെ സ്ത്രീക്ക്, ധന സമ്പന്നതകൊണ്ടോ, സമുദായത്തിൽനിന്നുള്ള സ്വാതന്ത്ര്യംകൊണ്ടോ, പ്രബലമായ തന്റേടം കൊണ്ടോ, ചികിത്സിക്കപ്പെടാനാവാത്ത ചില ദുഃഖങ്ങളുണ്ട്. അജീത് കൗറിന്റെ കഥകൾ ഈ ദുഃഖങ്ങൾക്ക് പ്രകാശനം നൽകി. ഈ കഥകൾ വായിച്ചിട്ട് നഗരത്തിലെ സ്ത്രീയോട് എപ്പോഴും അനുകമ്പ ഉണ്ടായില്ലെങ്കിൽക്കൂടി, അവളുടെ കഥയെ പററി, സ്ഥിതിയെ പററി നല്ലബോധമുണ്ടാകും.

'ശൂലത്തിൽ കൊരുത്തിട്ട നിമിഷം' ആത്മസമ്പന്നയും, സ്വാതന്ത്ര്യയും, തന്റേടക്കാരിയുമായ നാഗരികാംഗനയുടെ കഷ്ടതയുടെ കഥയാണ്.

## ഗുൽസാർ സിംഗ് സന്ധു

ജനനം: ക്രി. വ. 1934.

വിദ്യാഭ്യാസം: എം. എ (ഇംഗ്ലീഷ്).

ജോലി: ഗവണ്മെൻറുദ്യോഗം (പത്രാധിപർ, അഗ്രി മിനിസ്ട്രി, ഇന്ത്യ, ഗവണ്മെൻറ്).

***കഥാസമാഹാരങ്ങൾ:*** ഹുസൻ ദേഹാനി (ഭംഗി നഷ്ടപ്പെട്ടുള്ളവർ), ഇക് ഝാംക് പുരാനി (ഒരു പഴയസായാഹ്നം) സോനേദിഇട്ട് (സ്വർണ്ണപ്പാലം).

മേൽവിലാസം: എ—246 പണ്ടാരാ റോഡ്- ന്യൂഡൽഹി-11.

പുതിയ തലമുറയിൽ പെട്ട കഥാകൃത്താണെങ്കിലും ഗുൽസാർ സിംഗ് സന്ധു ഭാവ, ബോധശില്പങ്ങളിൽ പഴയ സേഖോ കഥാ രീതിയുടെ പിന്തുടർച്ചക്കാരനാണ്. ജീവിതത്തിന്റെ നല്ലൊരു ഭാഗം പട്ടണത്തിൽ ജീവിച്ചിട്ടു കൂടി അദ്ദേഹത്തിന്റെ സാങ്കല്പിക ബന്ധം ഗ്രാമീണ ജീവിതത്തോടൊപ്പമാണ്. ഗ്രാമജീവിതത്തിന്റെ പ്രശ്നങ്ങളെക്കാളേറെ അദ്ദേഹം ഗ്രാമീണ സഹാനുഭൂതിയുടെ കഥാകൃത്താണ്. പഞ്ചാ

ബ് ഗ്രാമങ്ങൾ ഏതാണ്ട് തങ്ങളുടെ എല്ലാ പ്രശ്നങ്ങളും പരിഹരിച്ചു കഴിഞ്ഞു. പക്ഷേ ഗ്രാമീണ മനുഷ്യനെ വ്യക്തിരൂപത്തിൽ പഠനം നടത്തുന്നതിനു് നമ്മുടെ കഥയെഴുത്തുകാർ തുടങ്ങീട്ട പോലുമില്ല. നമ്മുടെ ഗ്രാമീണ കഥകളുടെ അധിക പങ്കും ഉപബോധ മനസ്സിൻെറ ഭാവബോധങ്ങളോട്ട മാത്രം ബന്ധപ്പെട്ടതാണു്. നിർമ്മാണ ശീലമുള്ള പഞ്ചാബിൻെറ സ്വരത്തിൽ എഴുതപ്പെട്ട 'ചതി' തെരഞ്ഞെടുക്കപ്പെട്ട ഈ കഥകളിൽ ഒന്നാണ്. പുതിയ ക്രോ അണക്കെട്ടിനെ പഴയ ഭാവബോധങ്ങളുമായി ബന്ധപ്പെടുത്തി വിവരിച്ചെഴുതീട്ടുള്ളതാണിതു്. നിരാശയായ കിഴവിത്തള്ളയുടെ സ്ഥിതിയാകെ ഏതോ, സംഭവങ്ങളോടോ പ്രശ്നങ്ങളോടോ അല്ലാതെ നിശ്ചിത ഭാവബോധങ്ങളോട് കൂട്ടിചേർത്തിട്ടുള്ളതാണു്. ഈ ഭാവബോധങ്ങൾ വ്യക്തിപരങ്ങളല്ല- മറിച്ചു് പഞ്ചാബിലെ കഷ്കവർഗ്ഗം മുഴവൻ ഭാവബോധങ്ങളുടെ പ്രതീകമാണു്.

## ദലീപ് കൗർ ടിവാണാ

ജനനം : ക്രി. വ. 1934.

വിദ്യാഭ്യാസം : എം. ഏ (പഞ്ചാബി) പി. എച്ച്. ഡി.

ജോലി : അദ്ധ്യാപനം (ലെക്ച്ചറർ, പഞ്ചാബി യൂനിവേഴ്സിററി, പട്ടിയാലാ).

***കഥാസമാഹാരങ്ങൾ :*** ത്രാടാം(അലമുറ), കിസേദീഘി(ആരുടെ നെയ്യ്), വിഗാമേ മേണം(പുതിയ കണ്ണുകൾ), വേദന, യാത്ര, ത്തുമേരി ഹ്ണങ്കാരാ(നീ എൻെറ നിദ്ര).

മേൽവിലാസം : സമ്പൂർണ്ണ ലോഡ്ജ്. പട്ടിയാലാ.

ദലീപ് കൗർ ടിവാണാ വളരെ കഥകളെഴുതീട്ടുണ്ട്. രണ്ടു നോവലുകളും എഴുതീട്ടുണ്ട്. അവരുടെ പ്രസിദ്ധിയുടെ പ്രധാനമായ അടിസ്ഥാനം 'ഈ നമ്മുടെ ജീവിതം' എന്ന നോവലാണു്. പഞ്ചാബിലെ മററു രണ്ടു സ്ത്രീ കഥാകൃത്തുക്കളും (അമൃതാപ്രീതവും, അജിത്കൗറും) പോലെ ദലീപ്കൗറിൻെറ കഥകളും യുവതികളുടെ പ്രേമാനുഭവങ്ങളോട്ട് ബന്ധ

പ്പെട്ടതാണ്. പ്രേമത്തിന്റെ സ്ഥാപിത ബന്ധങ്ങളുടെ സമ്പ്രദായത്തിൽ നിന്നു കുറെ വിട്ടുമാറി നിന്ന് എഴുതുന്നത് ഈ മൂന്നു കലാകാരികളുടേയും സവിശേഷതയാണ്. പക്ഷേ അമൃതയുടേയും അജീത്തിന്റെയും കഥകളുടെ അവസാനം നിർയത്വത്തിലാണ്. ദലീപിന്റെ കഥകളുടെ പരിണാമം നിയന്ത്രണത്തിലാണ്.

'മരണ സമയ'വും പൂർണ്ണ യുവത്വത്തിന്റെ പ്രേമാനുഭവങ്ങളുടെ കഥയാണ്. പ്രേമവും പ്രവൃത്തിയും ചേരുന്ന ബിന്ദു ഒന്നാകാത്തതിനാൽ മുറുക്കം ഉടലെടുക്കുന്നു. പക്ഷേ, ഈ ബിന്ദുവിന്റെ അഭാവത്തെപ്പററിയുള്ള ബോധത്തിലൂടെ മുറുക്കം സ്വാധീനം ചെലുത്തുന്നു.

## ബൂട്ടാ സിംഗ്

ജനനം : ക്രി. വ. 1919.

വിദ്യാഭ്യാസം : എം. ഏ(പഞ്ചാബി).

ജോലി : ഗവണ്മെന്റുദ്യോഗം (ട്രയിൻ എക്സാമിനർ, ഡൽഹി റയിൽവേസ്റ്റേഷൻ).

*കഥാസമാഹാരം :* ലോ ചൂബാരേദീ (മുറിയിലെ വെളിച്ചം).

മേൽവിലാസം : 75/3 ന്യൂ റേൽവേ ക്വാർട്ടേഴ്സ് സബ്ജി മണ്ടി, ഡൽഹി—6.

ബൂട്ടാസിംഗിന്റെ ഒരു ചെറുകഥാ സമാഹാരം മാത്രമേ പ്രസിദ്ധീകരിച്ചിട്ടുള്ളവെങ്കിലും കഴിഞ്ഞ പല വർഷങ്ങളായി അദ്ദേഹത്തിന്റെ കഥകൾ ജലധാര പോലെ പഞ്ചാബി മാസികകളിൽ അച്ചടിച്ചു വന്നു. അടുത്ത കാലത്ത് അദ്ദേഹം ഒരു നോവൽ അച്ചടിച്ചിറങ്ങുന്നതിൽ ഏർപ്പെട്ടിരിക്കുകയാണ് അദ്ദേഹത്തിന്റെ കഥകളുടെ അധിക പങ്കം പട്ടണത്തിലെ ഇടത്തരക്കാരെ സംബന്ധിച്ചുള്ളതാണ്. ഏതെങ്കിലും നിസ്സാര ജീവിതാംശത്തെ തന്റെ കഥകളുടെ വിഷയമാക്കിത്തീർക്കുന്നതു് അദ്ദേഹത്തിന്നു് വലിയ താല്പര്യമാണ്.

ഏതെങ്കിലും ഒരു രൂപത്തിൽ വ്യക്തമായ മുത്തുകൾ അദ്ദേഹത്തിൻെറ കഥകളിൽ പ്രവേശനം നേടുന്നു.

'സഗ്രാം തള്ള' അദ്ദേഹത്തിൻെറ ആദ്യകാലത്തെ കഥകളിൽ ഒന്നാണ്. തുടക്കത്തിൽ, ഇതേ കഥമൂലമാണ് ബൂട്ടാസിംഗിന് പ്രസിദ്ധി കിട്ടിയതു്. സ്വയം റയിൽവേ ഷണ്ടിംഗ് ലൈനുമായി ബന്ധപ്പെട്ടിരിക്കുന്നകൊണ്ടു് ബൂട്ടാസിംഗിന് ഈ ജീവിതത്തെപ്പററി അടുത്ത അനുഭവമുണ്ടു്. ഈ കഥയിൽ സഹജമായ രീതിയിൽ പ്രാമാണികമായി ധ്വനിപ്പിച്ചിട്ടുള്ളതും ഇതുതന്നെ

## ജസ്വന്ത്സിംഗ് വിർദി

ജനനം : ക്രി. വ. 1934.

വിദ്യാഭ്യാസം : എം. എ(ഹിന്ദി).

ജോലി : ഗവണ്മെൻറുദ്യോഗം. (എഡിററർ, ഹിന്ദി വിദ്യാഭ്യാസവകുപ്പ്, പഞ്ചാബ് ഗവണ്മെൻറ്.

*കഥാസമാഹാരങ്ങൾ :* പീഡ പരായി, (അപ്നി, അപ്ന,) സീമായെം.

മേൽവിലാസം : എഡിററർ, ഹിന്ദിഎഡ്യുക്കേഷൻ ഡിപ്പാർട്ടുമെൻറ്, പഞ്ചാബ് ഗവൺമെൻറ്, ചണ്ഡിഗഡ്.

ജസ്വന്തസിംഗ് വിർദി പുതിയ തലമുറയിലെ പ്രമുഖ കഥാകൃത്താണ്— തൻെറ അനുഭവങ്ങളെ സംബന്ധിച്ച്,. യഥാതഥമായ രചനയെ സംബന്ധിച്ച് ബോധവാനായ അദ്ദേഹത്തിൻെറ വളച്ച് നിരന്തരമായ എഴുത്തിലൂടെയാണ്. അദ്ദേഹത്തിൻെറ പ്രശസ്തിയുടെ അടിസ്ഥാനം 'താരേ തോടനാ' എന്ന പ്രതീകാത്മകമായ കഥയാണ്. സ്വാവധാനത്തിൽ വിർദി തൻെറ കഥകളെ സംഭവങ്ങളുടെയും ചരിത്രത്തിൻെറയും ബന്ധങ്ങളിൽനിന്ന് മോചിപ്പിച്ചു. വിർദിയുടെ സൃഷ്ടികളിൽ സംഭവങ്ങളും ചരിത്രവും സ്വതന്ത്ര കലാതത്വത്തിൻെറ രൂപത്തിലല്ല, പ്രത്യുത, പരിപൂർണ്ണ ജീവിതത്തിൻെറ വാസ്തവോന്മുഖവും, ഭാവുകതാരഹിതവുമായ വീക്ഷണത്തിലൂടെയാണ്, വിവരിക്കപ്പെട്ടിരിക്കുന്നതു്. ഇതുതന്നെ

യാണ് വിർദിയുടെ കഥാശില്പത്തിന്റെ വ്യക്തിപരമായ അസാധാരണത്വം.

'താന്താങ്ങളുടെ പരിധികളി'ൽ സമകാലീന ജീവിതത്തിന്റെ സഹജമായ യഥാതഥ ചിത്രീകരണമുണ്ട്. സ്ത്രീയുടെയോ പുരുഷന്റെയോ പൂർണ്ണമായ ദൃഷ്ടികോണുകളിലൂടെ പ്രശ്നത്തെ കണ്ടിട്ടില്ല. രണ്ടു വീക്ഷണകോണങ്ങളിലും ഒരൊത്തുതീർപ്പിനുള്ള യാതൊരു യത്നവും നടത്തീട്ടില്ല. ഇതു് കലർപ്പില്ലാത്ത ആധുനിക ഭാവബോധമാണ്. ഇതിൽ വ്യക്തി സ്വന്തം പരിധികൾക്കകത്തു്നിന്നു സംസാരിക്കുന്നു.

## മോഹൻ ഭണ്ഡാരി

ജനനം : ക്രി. വ. 1937.

വിദ്യാഭ്യാസം : ബി. എ, എൽ. എൽ. ബി.

ജോലി : ഗവണ്മെൻറുദ്യോഗം (വിദ്യാഭ്യാസഡിപ്പാർട്ടുമെൻറ്, പഞ്ചാബ്).

*കഥാസമാഹാരങ്ങൾ*: തിൽചൗലി
മനഖ് ദീ പേട് (മനുഷ്യന്റെ പാദം).

മേൽവിലാസം : 1388 എ 1, ഛര-ബിസെക്ടർ ചണ്ഡിഗഢ്.

മോഹൻ ഭണ്ഡാരി പുതിയ തലമുറയിലെ എഴുത്തുകാരിൽ ഒരാളാണ്. അദ്ദേഹത്തിന്റെ രചനാശില്പം പുതിയതിന്റേയും പഴയതിന്റെയും നടുവിലുള്ള സംയോജന രേഖയുടെ മുകളിൽ ഞാന്നുകിടക്കുകയാണെന്നു തോന്നും. മാളവ ദേശത്തുള്ള ഭൂരഹിതരായ ഗ്രാമീണ ജനവർഗ്ഗങ്ങൾ അദ്ദേഹത്തിന്റെ കഥകളുടെ മുഖ്യവിഷയങ്ങളാണ്. ഈ ജനവർഗ്ഗങ്ങളുടെ കഷ്ടത നിറഞ്ഞ ജീവിതത്തെ അദ്ദേഹം സഹതാപവും വ്യംഗ്യവും കലർന്ന രൂപത്തിൽ വിവരിക്കുന്നു അനുസ്യൂതപ്രവാഹമായ ഭാഷ അദ്ദേഹത്തിന്റെ കലാശില്പത്തിന്റെ പ്രമുഖ വിശേഷതയാണ്.

'എന്നെ ടാഗോറാക്കൂ അമ്മാ ..!' എന്ന കഥയിൽ കേശവന്റെ സാധാരണ സ്ഥിതിയും അവന്റെ വ്യക്തിപരമായ കഥയും വളരെ സമഞ്ജസമായി അവതരിപ്പിക്കപ്പെട്ടിരിക്കുന്നു. അതുവഴി കഥയുടെ അന്തിമപ്രാഭവം പുരാണമായിരുന്നിട്ടും നവീന ഭാവബോധത്തിന്റെ രുചി ഇതിൽ അടങ്ങിയിരിക്കുന്നു.